# ചന്ദ്രഗുപ്തൻ

(ദ്വിജേന്ദ്രലാൽ റോയി.)

ഗ്രന്ഥകർത്രി:

പി. കുഞ്ഞിലക്ഷ്മി അമ്മ.




TRICHUR

SARASWATHI (ELEC.) PTG. & PBG. HOUSE.

1941/1116.

PRICE 1 Re. 4 As.] *Copy-right to Publishers* [വില 1ക. 4ണ.

# ചന്ദ്രഗുപ്തൻ

(ദ്വിജേന്ദ്രലാൽ റോയി.)




ഗ്രന്ഥകർത്തി:

പി. കുഞ്ഞിലക്ഷ്മി അമ്മ.




SPP


TRICHUR

SARASWATHI (ELEC.) PTG. & PBG. HOUSE.

1941/1116.

PRICE 1 Re. 4 As.] *Copy-right to Publishers* [വില 1ക. 4ണ.

# ചന്ദ്രഗുപ്തൻ

## അങ്കം ൧.

### രംഗം ൧.

സ്ഥലം—സിന്ധുനദീതീരം; ദൂരത്തായി യവനരുടെ കപ്പൽ താവളം.



സമയം—സന്ധ്യ. (പുഴവക്കത്തു്, ശിബിരത്തിനു മുമ്പിൽ അലക്സാണ്ടറും സെല്യൂകസും, മറയുന്ന സൂര്യനെ നോക്കിനില്ക്കുന്നു. ഹെലൻ സെല്യൂക്കസിന്റെ കൈ പിടിച്ചു തൊട്ടുനില്ക്കുന്നു. അസ്തമനച്ചെങ്കതിരുകൾ അവളുടെ മുഖത്തു പതിയുന്നു.)

അലക്സാൻണ്ടർ: സെല്യൂക്കസ്—ഈ രാജ്യം ഒരു വിശേഷവിധിയുള്ളതാണെന്ന കാര്യത്തിൽ രണ്ടു പക്ഷമില്ല. പകൽ സമയം ചുട്ടുപഴുത്ത ദിനകരബിംബം ഈ വിസ്തൃത ഭൂമിയുടെ മുകളിൽ നീലാംബരത്തിൽകൂടി ഉദ്ദീപ്തമായി കടന്നു പോവുന്നു. രാത്രി നേരത്തു കുളിർ തിങ്കൾ പൊഴിയുന്ന പൂനിലാവിൽ ഈ രാജ്യം അങ്ങിനെ ആറാടി നില്ക്കുന്നു. ഇരുണ്ട രാത്രിയിലൊ മിന്നിത്തിളങ്ങുന്ന കോടാനുകോടി നക്ഷത്രങ്ങൾ ഇതിന്റെ മുകൾത്തട്ടിനെ വിതാനിക്കുന്നു—സെല്യൂക്കസ്, ഈ കാഴ്ചകൾ എന്നെ സ്തബ്ധനാക്കുന്നു—മനസ്സു വിസ്മയംകൊണ്ടു നിറയുന്നു. വർഷക്കാലത്തു കരിങ്കാറുകൾ കാട്ടുവീരന്മാരെപ്പോലെ നഭോവീഥിയിലെത്തി നിരന്നു നില്ക്കുമ്പോൾ ഞാൻ പകച്ചുനോക്കിക്കൊ

ണ്ടു റിന്നുപോകുന്നു. ഈ മഹാരാജ്യത്തിന്റെ ചൂഡാരത്നമായ ഹിമാലയം—നീലാകാശത്തിലേക്കു തലയുയർത്തിപ്പിടിച്ചുനില്ക്കുന്ന ആ മഹാദ്രി—മഞ്ഞണിത്തലപ്പാവും ചാർത്തി കുലുക്കമില്ലാതെ നിലകൊള്ളുന്നു. കളിച്ചുപുളച്ചൊഴുകുന്ന ആയിരമായിരം നറുനദികൾ, സ്വാതന്ത്ര്യപ്പരപ്പുപോലെ പടന്നു മണൽക്കാററുകൾകൊണ്ടു കളിക്കുന്ന മരുപ്പരപ്പുകൾ എല്ലാം ആശ്ചര്യകരംതന്നെ.

സെല്യൂക്കസ്: വാസ്തവമാണു തിരുമേനി!

അലക്: നോക്കൂ സെല്യൂക്കസ്—ഒരേടം വീരാഹങ്കാരം പൂണ്ടു തലയും പൊക്കിപ്പിടിച്ചു നില്ക്കുന്ന താലവൃക്ഷങ്ങൾ, ചിലേടം കുളിർതണൽ ചുററുപാടും വിരിച്ചു നിലകൊള്ളുന്ന വടവൃക്ഷങ്ങൾ, ചിലേടത്തു ഹിംസയോടൊപ്പം ചുരുളിട്ടുകിടക്കുന്ന ക്രൂരൻ പെരുമ്പാമ്പുകൾ, മറെറാരേടം മുററിത്തഴച്ച കൊമ്പുകൾ ചൂടി നീണ്ടിടം പെട്ട കണ്ണുകളാൽ ശൂന്യവനഭാഗത്തെ തൊട്ടുഴിഞ്ഞു് എങ്ങും സ്വച്ഛന്ദവിഹാരം ചെയ്യുന്ന പുള്ളിമാൻ കൂട്ടങ്ങൾ. എന്നാൽ ഇവക്കെല്ലാം മീതെയായി മറെറാരുവസ്തുതയുണ്ടു്. അതെ—ഈ രാജ്യം ഭരിച്ചുപോരുന്ന വർഗ്ഗത്തെ—സൌന്ദര്യവും, സൌമ്യതയും, തനിത്തങ്കനിറവും കലന്ന ഒരുതരം മനുഷ്യർ നിറഞ്ഞ ആ സമുദായത്തെ—കുറിച്ചാണു ഞാൻ പറയുന്നതു്. ആ മനുഷ്യവർഗ്ഗത്തിന്റെ മുഖത്തു ശൈശവത്തിന്റെ നിഷ്കളങ്കതയുണ്ടു്, ഉടലിലൊ വജ്രത്തിന്റെ ഉള്ളുറപ്പുണ്ടു്, കണ്ണുകളിലൊ ഓളം വെട്ടിക്കളിക്കുന്ന സൂര്യപ്രഭയുണ്ടു്. —ഇത്തരം പൌരുഷത്തെ ജയിച്ചടക്കുന്നതിലൊരു രസമുണ്ടു്—സെല്യൂക്കസ്സിനു് ഓർമ്മയില്ലേ, ബന്ധനസ്ഥനായ രാജാ പുരുഷോത്തമൻ പറഞ്ഞ വാക്കു് എന്താണെന്നു്?

സെല്യൂക്. എന്താണതു തിരുമേനി?

അലക്: പുരുഷോത്തമനോടു ഞാൻ ചോദിച്ചു—"താങ്കൾ ഏതുതരം പെരുമാററത്തെയാണു് എന്നിൽനിന്നു പ്രതീക്ഷി

ക്കുന്നതു്? എന്നു്. എള്ളിടപതറിച്ച പററാത്തസ്വരത്തിൽ അ ദ്ദേഹം മറുവടി നൽകി—"അരചൻ അരചനു നൽകാറുള്ളതെ ന്തൊ, ആ സ്വീകരണത്തെയാണു ഞാൻ താങ്കളിൽനിന്നു് അവ കാശപ്പെടുന്നതു്."—ഞാൻ ഇതുന്നേടത്തിരുന്നുപോയി. രാജാ പുരുഷോത്തമനെ ഞാൻ സ്വതന്ത്രനായി വിട്ടയച്ചു—അദ്ദേഹത്തി ന്റെ രാജ്യം തിരിച്ചു നൽകി. വല്ലാത്ത വർഗ്ഗമാണീവർഗ്ഗം.

സെല്യൂ: തിരുമേനി, മഹാത്മാക്കൾ പറയുന്നതിൽ ആ ക്കാണു സംശയം?

അലക്: മഹാത്മാവു്! ആരാണു സെല്യൂക്കസ്, മഹാത്മാ വു്? അറുത്തുമുറിച്ച ഇത്തരം വാക്കുകൾക്കു് എന്തു മറുവടിയാണു ള്ളതു്? മഹത്വമെന്നതെവിടെവെച്ചനുഭവപ്പെട്ടാലും ശരി—അ തെന്തെന്നില്ലാത്ത നിർവൃതിയുളവാക്കുന്നു? ഈ വിജയയാത്രയുടെ പിന്നിൽ സാമ്രാജ്യമോഹമില്ലെന്നു താങ്കൾക്കൊരുവേള മനസ്സി ലായിരിക്കാം. രണ്ടെണ്ണമാണീയാത്രയുടെ പരമോദ്ദേശം—ഒന്നു സമയം പോകാനുള്ള വെറും നേരമ്പോക്കു്, മറെറാന്നു്—ലോക യാത്രയിൽ പുകൾപ്പൊലിമയുടെ കാലടിപ്പാടു പതിച്ചു പോക ണമെന്ന മോഹം!

സെല്യൂ: പിന്നെയെന്താണു തിരുമേനി അങ്ങു വിജയ യാത്ര മുഴമിക്കാതെ തിരിച്ചുപോകുവാൻ ശ്രമിക്കുന്നതു്.

അലക്: പുതിയ ഒരു യവന സൈന്യവിഭാഗത്തിന്റെ പിന്തുണയില്ലാതെ ഇനി വിജയശ്രീ അടുത്തണയുകയില്ല. ഞാ നാലോചിക്കുകയാണു്—അതെ ആ അത്ഭുതസംഭവത്തെക്കുറിച്ചു തന്നെ! വിദൂരമായ മാസിഡോണിയവരെ നീണ്ടുകിടക്കുന്ന നഗ രഗ്രാമങ്ങളെ ചവുട്ടിമെതിച്ചു കൂസലില്ലാതെ യവനശ്രീ മുന്നോട്ടു പാഞ്ഞുപോയി. യവനപ്രഭാവത്തിന്റെ മഹാപ്രവാഹത്തിൽ മ ദ്ധ്യേഷ്യ മുഴവനും മുങ്ങിപ്പോയി—ഏഷ്യയുടെ ഹൃദയം പകുതിയും വിറപൂണ്ടുനിന്നുപോയി. വേഷ്യുത്തിനെപ്പോലെ തടുത്താൽ

നില്ക്കാത്ത എന്റെ ഈ പൌരുഷം—കൂട്ടക്കൊലപോലെ ഭയങ്കരമായ എന്റെ ഈ പൌരുഷം—ദുർഭിക്ഷംപോലെ നിർദ്ദയമായ ഈ പൌരുഷം—ഏഷ്യയുടെ പാതിഹൃദയത്തിൽക്കൂടി ചെഞ്ചോരപുരണ്ട തന്റെ തേരുകൾ വലിച്ചുംകൊണ്ടു മുന്നോട്ടുനീങ്ങി—എന്നാലാ വിജയരഥം പിടിച്ചുനിർത്തപ്പെട്ടു. അതെ, ആദ്യത്തേതും അവസാനത്തേതുമായ ആ പരാജയസംഭവം ഇവിടെവെച്ചുണ്ടായി—ഈ സത്‌ലജ് നദീതീരത്തുവെച്ചു്!

(ചന്ദ്രഗുപ്തനെ തടവുകാരനാക്കിപ്പിടിച്ചു് എന്റെറി ഗോനസ് വരുന്നു.)

അലക്: എന്താണിതു് എന്റെറി ഗോനസ്. ഇയാളേതാണു്?

എന്റെറി: ചാരനാണിയാൾ, ചാരൻ.

സെല്യൂ: എന്തു്?

അലക്: ചാരൻ?

എന്റെറി—നമ്മുടെ പടകുടീരത്തിനു പിന്നിൽ വിജനമായ ഒരേടത്തിരുന്നു് ഈയാൾ ഓലയിലെന്തോ കുത്തിക്കുറിക്കുകയായിരുന്നു. ഞാനതു കണ്ടെത്തി—ആ കുറിമാനം ഈയാൾ എന്റെനേക്കു നീട്ടിക്കാട്ടി. എന്നാൽ വായിക്കാൻ വയ്യാത്ത ഭാഷയിലാണു് ആ കുറിമാനം. അതാണിയാളെ തിരുമുമ്പിൽ ഹാജരാക്കിയതു്.

അലക്: ഹേ യുവാവെ, എന്താണു താങ്കൾ കുത്തിക്കുറിച്ചിരുന്നതു്?—നേരു പറയൂ.

ചന്ദ്രഗുപ്തൻ: നേരുപറയാം. നുണപറയില്ല. ഭാരതീയർ നുണ പറയാൻ ഇതേവരെ പഠിച്ചിട്ടില്ല ചക്രവർത്തി.

(അലക്സാണ്ടർ സെല്യൂക്കസ്സിന്റെ മുഖത്തേക്കു നോക്കിയിട്ടു വീണ്ടും യുവാവോടു്.)

അലക്: ശരി ശരി. നേരു പറയൂ—എന്താണു താങ്കൾ കുറിച്ചിരുന്നതു്?

ചന്ദ്ര: എല്ലാം തുറന്നു പറയാം. ഞാനവിടത്തെ പട്ടാള യാത്രാക്രമം, വ്യൂഹനിർമ്മാണസൂത്രം, യുദ്ധപ്രവർത്തനതന്ത്രം—എല്ലാം ഒരു ഗുരുവിന്റെ അടുത്തുനിന്നു പഠിക്കുകയായിരുന്നു.

അലക്: ആരുടെ അടുക്കൽനിന്നു്?

ചന്ദ്ര: ഈ പടത്തലവന്റെ അടുക്കൽനിന്നു്—

അലക്: ഇക്കേട്ടതു വാസ്തവമാണോ സെല്യൂക്കസ്?

സെല്യൂ: അതെ.

അലക്: (ചന്ദ്രഗുപ്തനോടു്) പിന്നെ?—

ചന്ദ്ര: അങ്ങിനെയിരിക്കെയാണു യവനസേന തിരിച്ചു പോകാൻ തീരുമാനിച്ച വർത്തമാനം കേട്ടതു്. പഠിച്ച ഭാഗങ്ങൾ ഞാൻ താളിയോലയിൽ കുറിച്ചുവെയ്ക്കുകയായിരുന്നു.

അലക്: എന്തുദ്ദേശത്തിൽ?—

ചന്ദ്ര: സിക്കന്ദർഷായെ എതിർക്കണമെന്ന ഉദ്ദേശത്തിലല്ല.

അലക്: പിന്നെ?—

ചന്ദ്ര: അതോ പറയാം. തിരുമേനി—മഗധരാജകുമാരനായ ചന്ദ്രഗുപ്തനാണു ഞാൻ.

എന്റെ അച്ഛന്റെ സപത്നീജ്യേഷ്ഠപുത്രനായ നന്ദൻ രാജ്യസിംഹാസനം കൈക്കലാക്കി, എന്നെ നാടുകടത്താനും വിധിച്ചു. മർമ്മത്തിലേററ ആ അടിയുടെ ചൂടു് ഉള്ളിലൊതുക്കിക്കൊണ്ടു പകവീട്ടാനുള്ള സമയം കാത്തു്, ഞാൻ അങ്ങിങ്ങു ചുററി അലയുകയാണു്.

അലക്: ശരി; പിന്നീടു്—

ചന്ദ്ര: അങ്ങിനെയിരിക്കെയാണു് ഒരു ദിവസം മാസിഡോണിയയിലെ മഹാവീരന്റെ വിജയവാർത്ത ഞാൻ കേട്ടതു്. ആ വിജയയാത്ര! ആഹാ എഷ്യയുടെ പാതിഭാഗമത്രയും—നഗരഗ്രാമ

ങ്ങളും നദികളും നിറഞ്ഞ ആ ഭൂവിഭാഗമത്രയും അതിൻെറ മുമ്പിൽ മുട്ടുകുത്തിക്കിടന്നു! വാനോട്ടുരുമ്മിയ ഗിരിശിഖരങ്ങൾ പിന്നിട്ടുവന്ന വിജയയാത്ര!—ഭാരതവഷത്തിൽക്കടന്നു് ആൎയ്യദേശപ്രദീപത്തെ—രാജാ പുരുഷോത്തമനെ—ബന്ധനസ്ഥനാക്കിയ ഒരു വിജയയാത്ര! ചക്രവൎത്തി തിരുമേനി, യാതൊന്നു വളപ്പ്രികം ചുളിച്ചപ്പോൾ ഏഷ്യാഖണ്ഡഭൂവിഭാഗം അതിൻെറ മുമ്പിൽ തലകുനിച്ചുവോ ആ പൌരുഷത്തെ—ആ വിജയശൌൎയ്യത്തെ നേരിൽ കണ്ടു നിർവൃതികൊള്ളുവാൻ വന്നതാണു ഞാൻ. ആൎയ്യൻെറ വിശ്വവിജയംകൊണ്ടു വീൎയ്യത്തെ കിടുകിട വിറപ്പിച്ച ആ മഹാശക്തി എവിടെ മറഞ്ഞുകിടക്കുന്നു എന്നു കണ്ടുപഠിക്കാൻ വന്നതാണു ഞാൻ. അന്നു മുതൽ ഞാൻ മഹാനായ സേനാപതിയെ വിദ്യാൎത്ഥിയായി സേവിച്ചുവന്നു. പോയ്പോയ രാജ്യം വീണ്ടെടുക്കുക:- ഇതാണെൻെറ ജീവിതലക്ഷ്യം—അതെ ഇതുമാത്രം—ഇത്രമാത്രം.

(സികന്ദർ സെല്യൂക്കസ്സിൻെറ നേക്കു നോക്കുന്നു.)

സെല്യൂ: തിരുമേനി ഇത്രത്തോളമൊന്നും ഞാൻ മനസ്സിലാക്കിയിരുന്നില്ല. സുമുഖനായ ഈ യുവാവുമായി സംസാരിച്ചുകൊണ്ടിരിക്കുന്നതിലൊരു രസംതോന്നി. അങ്ങിനെ കൂട്ടത്തിൽ യവനയുദ്ധകലയെക്കുറിച്ചും സംസാരിച്ചുപോയി; ഞാനിതറിഞ്ഞില്ല, ഈ ചെറുപ്പക്കാരൻ ഒരു വിശ്വാസഘാതകനാണെന്നു്.

എൻെറീ: ആരാണു വിശ്വാസഘാതകൻ?

സെല്യൂ: ഈ നില്ക്കുന്ന യുവാവ്!

എൻെറീ: ഈ യുവാവല്ല താനാണു വിശ്വാസഘാതകൻ.

സെല്യൂ: എടോ എൻെറീ ഗോനസ് എൻെറ പ്രായത്തെ താൻ വിലവെച്ചില്ലെന്നതല്ല എൻെറ അധികാരപദവിയെ താൻ മറന്നതിലാണു് എനിക്കാക്ഷേപം.

എൻറീ: അതെ—യവനസേനാപതിയാണു സെല്യൂക്കസ് എന്നു് എനിക്കറിയാം—എന്നാലതേ സമയത്തു വിശ്വാസഘാതകനാണെന്ന വസ്തുതക്കൂടി!

സെല്യൂ: എൻറീ ഗോനസ്! (വാളൂരുന്നു അതേസമയത്തു് എൻറീ ഗോനസ് വാളൂരി സെല്യൂക്കസ്സിൻെറ കഴുത്തിനു നേക്കു ആഞ്ഞുവെട്ടുകയും മിന്നൽ വേഗത്തിലുണ്ടായ ചന്ദ്രഗുപ്തൻെറ വാൾവീശലേററു വെട്ടു തടയപ്പെടുകയും എൻറീ ഗോനസ്സു ചന്ദ്രഗുപ്തൻെറ നേക്കു തിരിയുകയും ചെയ്യുന്നു.)

അലക്: അവിടെ നില്ക്കു!

(ചന്ദ്രഗുപ്തൻെറ വെട്ടേററു് എൻറീ ഗോനസ്സിൻെറ വാൾ തെറിച്ചുവീഴുന്നു.)

അലക്: എൻറീ ഗോനസ്!

(എൻറീ ഗോനസ് ലജ്ജിച്ചു തലതാഴ്ത്തുന്നു.)

അലക്: ചെറിയൊരു സേനാപതിയായ താൻ ഇത്രക്കു ഗർവ്വിഷ്ഠനാണെന്ന കഥ ഞാനറിഞ്ഞിരുന്നില്ല. ഈ നിമിഷം താൻ രാജ്യം വിട്ടു പുറത്തുപോകണം. സ്വപ്നത്തിൽപോലുമോൎമ്മിക്കാത്ത സംഭവം കണ്ടു ഞാൻ അമ്പരന്നുപോയി. ഇതാ ഈ നിമിഷത്തിൽ തന്നെ ഞാൻ രാജ്യഭ്രഷ്ടനാക്കിയിരിക്കുന്നു. (എൻറീ ഗോനസ് പോകുന്നു.)

അലക്: സെല്യൂക്കസ്, താങ്കളുടെ കൈത്തെററു്—അതത്രക്കു വലുതൊന്നുമല്ല—എന്നാൽ മേലാലൊരു കാൎയ്യമോൎമ്മവെക്കുക—യവന സാമ്രാജ്യത്തിൻെറ മുമ്പിൽവെച്ചു യവന സേനാപതി കണ്ണുരുട്ടിമിഴിക്കാൻ മടിച്ചില്ലെന്ന കാൎയ്യം—അതെ അതോൎമ്മയിരിക്കട്ടെ—പിന്നെ—ഹെ! യുവാവേ?

ചന്ദ്ര: ചക്രവൎത്തി!

അലക്: തന്നെ തടങ്ങലിൽ വെക്കാൻ കല്പനകൊടുക്കുകയാണെങ്കിലൊ.

ചന്ദ്ര: എന്തു കുററം കല്പിച്ചാണാവോ?

അലക്: എതിരാളികളുടെ ചാരനായി താൻ യവനപാളയത്തിൽ കടന്നുകൂടി എന്ന കുററപ്രകാരംതന്നെ.

ചന്ദ്ര: ഈ കുററം കൽപ്പിച്ചോ? കഷ്ടം. സികന്ദഷാ വീരനാണെന്നാണു ഞാൻ കേട്ടിരുന്നതു്. എന്നാലിന്നു് അനുഭവം മറിച്ചായിപ്പോയി. ഒരു രാജകുമാരനെ—നാടും വീടുമില്ലാത്ത അഗതിയായ ഒരു ഹിന്ദുരാജകുമാരനെ—ഒരു യുവവിദ്യാർത്ഥിയെ കണ്ടു പേടിച്ചുപോയ ഭീരു. സികന്ദഷാ ഇത്രയ്ക്കു താഴ്ന്ന മനഃസ്ഥിതിക്കാരനാണെന്നു ഞാനറിഞ്ഞില്ല.

അലക്: സെലൂക്കസ്, അവനെപ്പിടിച്ചു ആമം വെയ്ക്കു.

ചന്ദ്ര: എന്നെ വേണമെങ്കിൽ കൊല്ലാം. എന്നാൽ ചന്ദ്രഗുപ്തനെ ജീവനോടെ പിടികിട്ടുകയില്ല.

( വാളൂരുന്നു. )

അലക്: (ചിരിച്ചു്) ഭേഷ്! മിടുക്കൻ--നീതന്നെ ചൊറുചൊറുക്കുള്ള ചെറുപ്പക്കാരൻ. തനിയ്ക്കു പോവാം. താൻ പരീക്ഷയിൽ ജയിച്ചു. നാട്ടിലേക്കു തിരിച്ചുപോവൂ. നോക്കൂ:—സികന്ദഷാ യാത്രാവസരത്തിൽ ഇങ്ങിനെ പ്രവചിക്കുന്നു. "ചന്ദ്രഗുപ്തൻ ഒരു കാലത്തു സ്വരാജ്യം നേടും; മഹാസാമ്രാജ്യം സ്ഥാപിക്കും!"--പോയിവരൂ: താൻ സ്വതന്ത്രനാണു്.



## രംഗം ൨.

സ്ഥലം — ശ്മശാനം.

സമയം—പ്രഭാതം.

(ചാണക്യൻ ഏകാകിയായിരിക്കുന്നു.)

ചാണക്യൻ: ചളികെട്ടിനില്ക്കുന്ന ഈ പ്രദേശത്തുനിന്നു പുകവല്ലി പടന്നു കേറുന്നു. എല്ലുകളിൽ പററി നില്ക്കുന്ന മാം

സത്തിൻെറ ദുസ്സഹദുർഗ്ഗന്ധം വായുമണ്ഡലത്തെത്തന്നെ വീർപ്പുമുട്ടി ക്കുംപോലെ തോന്നുന്നു. ഇടയ്ക്കിടയ്ക്കുള്ള നായ്ക്കളുടെ കുര ഈ ഭയങ്കരനിശ്ശബ്ദതയെ ഭഞ്ജിക്കുന്നു. ഉഷസ്സിൻെറ ശരീരമത്രയും മുറിപ്പെട്ടു നിണമണിഞ്ഞു കാണപ്പെടുന്നു. ഹേ ഭീഭത്സതേ— നീയെത്ര സുന്ദരിയാണ്! അതാണു നിത്യം രാവിലെ നിൻെറ മുഖം ഒരു നോക്കു കാണാൻവേണ്ടി ഞാൻ ഗ്രാമം വിട്ടു് ഇവിടെ യെത്തുന്നതു്. അതെ, നിൻെറ ഭീഭത്സതയിൽ—നിൻെറ ഹിംസാ വ്യാപ്തിയിൽ മുങ്ങിക്കളിക്കുവാൻ. എന്നെ നീയെന്തെല്ലാം പഠി പ്പിച്ചില്ല?—ലോകത്തെ വെറുക്കാൻ—മമതയുപേക്ഷിക്കാൻ-സ്ര ഷ്ടാവിൻെറ അക്രമത്തിനു മുമ്പിൽ കൈകെട്ടി നിൽക്കാൻ— അതെ നീയെന്നെ ലോകത്തിൽ നിന്നകലേയ്ക്കു കൊണ്ടുപോയി-- പോര, അകലേയ്ക്കു്—ഇനിയുമകലേയ്ക്കു്--എന്നെ കൊണ്ടുപോ കൂ. ആ സ്ഥാനം നരകമായ്ക്കൊള്ളട്ടെ—എന്നെ അവിടേയ്ക്കു കൊണ്ടുപോകൂ.

(രണ്ടുപേർ സംസാരിച്ചുകൊണ്ടു വരുന്നു.)

ഒരാൾ: അപ്പോൾ കാത്ത്യായനൻ മന്ത്രിയായി അല്ലേ?

രണ്ടാമൻ: കാത്ത്യായനനല്ല. ശാകതാലനാണ് (ശകട താലൻ.)

ഒന്നാമൻ: ആ മനുഷ്യൻെറ പേരു കാത്ത്യയനനെന്നാണ്. ശാകതാലനെന്നു വല്ലവക്കും പേരിടുമോ? ശാകതാലങ്ങൾ രണ്ടും ഭക്ഷ്യപദാർത്ഥങ്ങളല്ലേ? പക്ഷെ ഞാനാലോചിക്കുകയാണ്.

രണ്ടാ: എന്തു്?—

ഒന്നാ: മഹാരാജാവു് അയാളെ തടവിൽനിന്നു വിട്ടയച്ചതു തന്നെ അത്ഭുതമാണ്. അതിനുംപുറമെ അയാളെ മന്ത്രിയാക്കി; ഏഴു മക്കളെ മുമ്പിലിട്ടു വറുത്തുകരിച്ചു നശിപ്പിച്ച കാഴ്ച കണ്ടിട്ടും അങ്ങേ അററത്തെ പ്രവൃത്തി!

ചാണക്യ: (അകലെ നിന്നു്)

''വിശ്വാസോ നൈവ കത്തവ്യഃ

സ്ത്രീഷു രാജകുലേഷു ച''

രണ്ടാ: തിരുവായക്കെത്തുവായില്ല.

ഒന്നാ: ആരാതു്?

രണ്ടാ: ചാണക്യബ്രാഹ്മണനാണതു്.

ഒന്നാ: മനുഷ്യൻ തന്നെയല്ലേ?

രണ്ടാ: ശബ്ദം കേട്ടാൽ ഒരു മനുഷ്യനാണെന്നാണു് തോന്നുന്നതു്. എന്നാൽ തികച്ചും വിശ്വാസം വരുന്നില്ല.

ഒന്നാ: ഉം—നടക്കു; നമുക്കു പോകാം; ദുശ്ശകുനം.

രണ്ടാ: പേടിയാവുന്നു. പോവാം.

(ഇരുവരും വേഗത്തിൽ പോവുന്നു.)

ചാണക്യ: എന്തൊരത്ഭുതം! ബ്രാഹ്മണന്റെ നേക്കു കൈകൂപ്പാൻപോലും ഇന്നാരുടേയും കൈപൊങ്ങുന്നില്ല—എന്നാൽ ഒരു കാലമുണ്ടായിരുന്നു! ബ്രാഹ്മണനിന്നു തീണ്ടലുള്ളവനായി—വേണ്ട വേണ്ട നമ്മുടെ നിഴൽ നിങ്ങളുടെ മേൽ വീഴേണ്ട; നമ്മുടെ ശ്വാസവായു വിഷാണുക്കൾ നിറഞ്ഞതാണു്. നമ്മൾ ദുർഭിക്ഷമാണു്; നമ്മൾ പകച്ചവ്യാധിയാണു്!

(അകലെനിന്നു കാർത്യായനൻ വരുന്നു.)

ചാണക്യ: പിച്ചക്കാരനായ ബ്രാഹ്മണനെക്കാണുമ്പോൾ ഈ കറുകക്കൂമ്പുകൾ കൂടി തലപൊക്കിനില്ക്കുന്നു. വരട്ടെ—ഞാനീ കറുകകളെ വേരോടുകൂടി പുഴക്കിപ്പറിച്ചെറിയും (കറുകകളെ പറിച്ചു കാററിൽ പറപ്പിച്ചു്)—പറയൂ, പറയൂ മേലിൽ ബ്രാഹ്മണന്റെ കാലിൽ കുത്തിത്തറക്കുമോ; പറയൂ.

കാർത്യാ: (കൈകൂപ്പി) നമസ്കാരം!

ചാണ: നിങ്ങളേതാണു്?

കാർത്ത്യാ: മഹാരാജ നന്ദന്റെ മന്ത്രി കാർത്ത്യായനനാണു ഞാൻ.

ചാണക്യ: മഹാരാജ നന്ദന്റെ മന്ത്രിയോ—അകലെ--, അകലെ മാറിപ്പോകൂ.

കാർത്ത്യാ: ഇതെന്താണ്, എന്റെ കുററമെന്താണ്?

ചാണക്യ: താങ്കൾ എന്തിനു കുററം ചെയ്യും; എന്തു കുററം ചെയ്യും?—ഇല്ല. ഒരിക്കലുമില്ല—താങ്കൾ ഒരു കുററവും ചെയ്തിട്ടില്ല. ഈശ്വരനും ഒരു കുററവും ചെയ്യുകയില്ല, എന്തൊക്കെ കുററവും കുറവുമായുണ്ടോ അതെല്ലാം നമ്മുടേയാണ്. നാട്ടുവാഴി നമ്മുടെ സ്വത്തുക്കളത്രയും പിടിച്ചടക്കിവെച്ചു: അതു നമ്മുടെ കുററം: ഈശ്വരൻ ഗൃഹജീവിതം നിശ്ശൂന്യമാക്കി, ഗൃഹലക്ഷ്മിയെ ബലാൽക്കാരമായി വലിച്ചിഴച്ചുകൊണ്ടുപോയി: അതും നമ്മുടെ കുററം. കവർച്ചക്കാർ ഇല്ലത്തിന്നകത്തുകടന്ന് എന്റെ ഏകസന്താനത്തെ--ഓമനമകളെ—തട്ടിക്കൊണ്ടുപോയി: അതും നമ്മുടെ കുററം. ഇന്നു ഗതികെട്ട നമ്മെ കറുകപ്പുല്ലുകൾ കൂടി തലപൊക്കി ഗൌരവത്തിൽ നോക്കുന്നു. (കറുകപ്പുല്ലുകളുടെ നേക്കുനോക്കി) ഉം--ഇപ്പോളെന്താണ് കുത്തിത്തുളക്കാത്തതു്? ഉം-- എന്താണ്?

കാർത്ത്യാ: ഞാൻ ഇന്ന് അങ്ങയെ കാണാൻവേണ്ടി വന്നതാണ്.

ചാണക്യ: ഹേ മഹാമന്ത്രി നമ്മുടെ പക്കലിനിയൊന്നും തന്നെയില്ല. ഒന്നു മാത്രമുണ്ട്—ഈ ചെറു മൺകുടിൽ—വേണമെങ്കിലിതും പിടിച്ചെടുക്കാം. ഇതും നിശ്ശൂന്യമാക്കാം; ഇതിനു കൊള്ളിവെയ്ക്കാം. ഹാ! ഇന്നു ബ്രാഹ്മണന്റെ ആ പ്രതാപശക്തി ശേഷിച്ചിരുന്നെങ്കിൽ.

കാർത്ത്യാ: ആരു പറഞ്ഞു ആ പ്രതാപശക്തിയിന്നില്ലെന്ന്—പാണിനി പറഞ്ഞിട്ടുണ്ട്—

ചാണക്യ: (ആത്മഗതം) എല്ലാം സ്വകർമ്മഫലംതന്നെ. മനുഷ്യവർഗ്ഗത്തിന്റെയാകമാനമുള്ള വിദ്യ പുകൾ, ത്യാഗശക്തി എല്ലാം തനതാക്കിപ്പിടിച്ചടക്കിവെയ്ക്കാൻ—എല്ലാവരേയും അടിച്ചമർത്തി സ്വാത്മസൌധത്തിലേറിയിരിക്കുവാൻ—ഉള്ള മോഹം എത്ര കാലം നിലനില്ക്കും. ശരീരത്തെ പട്ടിണി കിടത്തി തല വലുതായിവരിക--ഇല്ല, അതൊരിക്കലുമുണ്ടാവില്ല. ഈ അധഃപതനത്തിനുള്ള കാരണമതാണ്. അതല്ലെങ്കിൽ ഇത്ര ഭയങ്കരമായ അധഃപതനം ഒരിയ്ക്കലുമുണ്ടാവില്ല—എന്താണ് അങ്ങിനെയല്ലേ?

കാർത്യാ: ആരാണ മററേതു്? ആരായിട്ടാണ് അങ്ങ സംസാരിക്കുന്നതു്?

ചാണക്യ: ഓ! എന്തധഃപതനമാണ് ഇതു്. ഉയന്ന മലമുകളിൽനിന്ന് അഗാധമായ പടുകുഴിയിലേയ്ക്ക് ഇന്ന ബ്രാഹ്മണനൊരു ചുണ്ടെലിയെപ്പോലെ വീട്ടിന്റെ ഇരുളടഞ്ഞ കോണിൽനിന്ന മററൊരു കോണിലേയ്ക്കു തല താഴ്ത്തി പാഞ്ഞുപോകുന്നു. ഇന്ന ബ്രാഹ്മണൻ ഒരു പിടി വററിന്നുവേണ്ടി പണത്തിന്റെ പടിക്കൽ കാത്തുകെട്ടിക്കിടക്കുന്നു. നാണമില്ല! ഒരു ദിവസം ആരുടെ മാറിൽ പററിക്കിടക്കുന്ന മൂന്നിഴ പൂണുനൂൽകൊണ്ടു കിടുകിടെ വിറച്ചു ദേവരാജാവു വെള്ളാനമുകളിൽനിന്നു താഴെ വീണുവോ, ഒരു ദിവസം ആരുടെ കാൽചവട്ടിനെ ശ്രീനാരായണൻ സ്വന്തം മാർത്തടത്തിൽ അഭിമാനഭൂഷയായി ധരിച്ചുവോ, ഇന്ന് ആ പൂണുനൂലിട്ട ബ്രാഹ്മണൻ ഒരു പിടി വററിന്നുവേണ്ടി തെണ്ടിയലയുന്നു. എന്തൊരധഃപതനമാണിതു്.

കാർത്യാ: ബ്രാഹ്മണൻ വീണുപോയി. എന്നാൽ വീണ്ടുമവന്ന് എഴുന്നേൽക്കാം.

ചാണക്യ: ഇല്ല. ഒരിക്കലുമില്ല—അക്കാലം പോയ്ക്കഴിഞ്ഞു—പോയോ? എന്താണു പോയ്ക്കഴിഞ്ഞില്ലേ?

കാർത്യാ: എന്തുകൊണ്ടില്ലാ? ഇന്നും ബ്രാഹ്മണനാണ് മന്ത്രി, ബ്രാഹ്മണനാണ പുരോഹിതൻ, ബ്രാഹ്മണൻതന്നെയാണ വിദൂഷകനും, ബ്രാഹ്മണസ്മൃതിതന്നെയാണ സമുദായത്തെ ഭരിക്കുന്നതും. തങ്കനിറം കലൎന്ന ബ്രാഹ്മണവൎഗ്ഗം തിളങ്ങുന്ന സ്വൎണ്ണനൂൽ പോലെ സമുദായവിഭാഗങ്ങളെയുൾപ്പുകിക്കിടക്കുന്നു.

ചാണക്യ: എങ്കിലും രാത്രിയതാ അടുത്തടുത്തു വരുന്നു. അതാ നോക്കു—(അകലേക്കു ചൂണ്ടിക്കാണിക്കുന്നു.)

കാർത്യാ: സ്വന്തം കൈകൊണ്ടു തകൎത്തു കളഞ്ഞ ആ പ്രാചീനപ്രഭാവത്തെ ബ്രാഹ്മണനു സ്വന്തം കൈകൊണ്ടുതന്നെ സമുദ്ധരിക്കാം—ഹേ ബ്രാഹ്മണ—ഈ ഉദ്ദേശം മനസ്സിൽവെച്ചുകൊണ്ടാണ ഞാനിന്നിവിടേയ്ക്കു വന്നതു്.

ചാണക്യ: അതെങ്ങിനേയാണ്?

കാർത്യാ: മഹാരാജാവിന്റെ മുത്തച്ഛന്റെ ശ്രാദ്ധമുണ്ടു്. താങ്കൾ ശ്രാദ്ധമുണ്ണാൻ വരണം.

ചാണക്യ: (തൽക്ഷണം) ഹേ മന്ത്രീ! ഞാൻ അഗതിയാണ്, നിസ്സഹായനാണ്, ദരിദ്രനാണ്—എല്ലാം ശരി; എങ്കിലും രാജാവിന്റെ ശ്രാദ്ധമുണ്ണാൻ ഞാനില്ല. ചില ദിവസം വല്ലതും കിട്ടും—കിട്ടിയാൽ കഴിക്കും. ചിലനാൾ മുഴപ്പട്ടിണിയായാലും ശരി ശ്രാദ്ധത്തിനു ഞാനില്ല. മരിച്ചാലുമില്ല. ക്ഷത്രിയന്റെ ഭൃത്യവേലയ്ക്കു ഞാനില്ല.

കാർത്യാ: കേൾക്കൂ ബ്രാഹ്മണ—

ചാണക്യ: ഇല്ലില്ല—ഒരിക്കലുമില്ല. എന്തൊരു മാരണമാണിതു്. ഈ മൺകുടിലിലൊരേടത്തിരുന്നു കരയാൻകൂടി അനുവദിക്കുകയില്ലെന്നോ?

കാർത്യാ: ആണുങ്ങൾ ഇരുന്നു കരയുന്നതു് ഉചിതമല്ല—

ചാണക്യ: വാസ്തവം. കരയുന്നവൻ പുരുഷനല്ല—(ആലോചിച്ചു്) വേറേ വഴിയില്ല. മൎമ്മത്തിലേറ്റ ഓരോ അടി

യും ഞാൻ സഹിച്ചുപോന്നു. എന്നാലവസാനത്തെ പ്രഹരം—കന്യാപഹരണം—അതെ അതെന്റെ നട്ടെല്ലൊടിച്ചുകളഞ്ഞു.

കാർത്യാ: (അൎദ്ധസ്വഗതം) ഇത്രയ്ക്കു മൃദുപ്രകൃതിയാണോ ഈ മനുഷ്യന്റെ മനസ്സ്.

ചാണക്യ: ഹേ സചിവോത്തമ ഒരു ദിവസം ഞാൻ പുറത്തേക്കുപോയി മടങ്ങി വീട്ടിലേക്കു കടന്നു ചെന്നപ്പോൾ കണ്ട കാഴ്ചയെന്തായിരുന്നു? ഭൃത്യൻ മൂർഛിച്ചു നിലത്തു കിടക്കുന്നു! മകളുടെ ശയ്യ ശൂന്യമായിരിക്കുന്നു!—എന്റെ ജീവസിരയോരോന്നിലും ചുടുരക്തം തിളച്ചുകയറി; കൺമുമ്പിലന്ധകാരം പരന്നു; ഭൂമണ്ഡലത്തിൽ നിന്നൊരു ചുടുബാഷ്പം പൊന്തി ആകാശപ്പരപ്പിൽ വ്യാപിക്കുന്നതായിതോന്നി—ഗ്രാമത്തിലെങ്ങും--ഓമനേ എന്റെ പൊന്നോമനെ എന്നു ഞാൻ നിലവിളിച്ചു നടന്നു. അടുത്ത വനാന്തരത്തിൽനിന്നു പക്ഷികൾ കളകളരവം മുഴക്കി; പുഴവക്കത്തു ചെന്നു മറുകരയിലേയ്ക്കു നോക്കിക്കൊണ്ടു ഞാനവളെ വിളിച്ചു. എന്നാൽ ആ അന്ധകാരപ്പരപ്പിൽ ഇരുകരകളുടേയും നടുവിൽക്കൂടി നീലസലിലയായ നദി ആർത്തിരമ്പി മുന്നോട്ടു പാഞ്ഞുപോയി. ഒരന്തവും കിട്ടാതെ ഞാൻ നിലത്തു മൂർഛിച്ചു വീണു.

കാർത്യാ: അങ്ങു ഒരു പണ്ഡിതനായിരുന്നിട്ടും ഇത്ര ദുർബ്ബലനാവുകയോ?

ചാണക്യ: ദുർബ്ബലനാവുക—കരഞ്ഞു കരഞ്ഞു ഭൂമണ്ഡലം മുഴുവൻ മുക്കിക്കളയുവാൻ കഴിഞ്ഞെങ്കിൻ—ഛിന്നഭിന്നമാക്കി ഒഴുക്കാൻ കഴിഞ്ഞെങ്കിൽ!—എന്നാൽ കണ്ണീരത്രയും ഉറച്ചു കട്ടിയായിപ്പോയി. ഹാ! അക്രമത്തിന്റേയും അനീതിയുടേയും മറ ഈശ്വരനെക്കൂടി വിഴുങ്ങിക്കളഞ്ഞു; മൂടിമറച്ചു കളഞ്ഞു—അതാണീശ്വരനെ കാണാത്തതു്.

കാർത്ത്യാ: അങ്ങു വീണ്ടും ഈശ്വരനെക്കാണും—അതെ—മേഘമണ്ഡലം നീങ്ങുമ്പോൾ ഒററയ്ക്കിരുന്നു ചിന്തിച്ചിട്ടൊരു ഫലവുമില്ല. പരിശ്രമിക്കുക. കർമ്മഗതിയുടെ മഹാപ്രവാഹത്തിൽ തന്നെത്താൻ ഒഴുക്കുക. ഈ കർമ്മക്ഷേത്രത്തിലാകും പ്രവർത്തിക്കാതിരിക്കാൻ വയ്യ.

ചാണക്യ: ശരിയാണതു്. വെറുതെയിരുന്നാൽ ഒരു കാര്യവും നേടില്ല.

കാർത്ത്യാ: സുഖദുഃഖങ്ങളിടകലന്നതാണു ജീവിതം. ഇരുളിലും വെളിച്ചത്തിലുമാണു ദിവസവികാസം. എന്റെ ദുഃഖകഥയുടെ മുമ്പിൽ അങ്ങയുടെ ദുഃഖം എത്ര തുച്ഛം. എന്റെ ഏഴു മക്കളും ദാഹിച്ചുവെള്ളംപോലും കിട്ടാതെ വിശന്നു പൊരിഞ്ഞു മരിച്ച കാഴ്ച ഞാൻ നേരിൽ കണ്ടിട്ടു്—

ചാണക്യ: എന്തു്? ഇതൊക്കെയായിട്ടും താങ്കൾ നന്ദന്റെ മന്ത്രിയായിരിക്കുകയാണല്ലെ.

കാർത്ത്യാ: അതെ, ഞാൻ നന്ദന്റെ മന്ത്രിയായി, എന്തിനു വേണ്ടി? പകരം വീട്ടാൻവേണ്ടി ഞാൻ മന്ത്രിപദം സ്വീകരിച്ചു. പട്ടിണി കിടന്നിട്ടും ഞാൻ മരിച്ചില്ല. അതെ പകരംവീട്ടുവാൻ വേണ്ടി ഞാൻ മന്ത്രിയായി—അങ്ങെന്നെ സഹായിക്കുക.

ചാണക്യ: ബ്രാഹ്മണനോടിത്ര ധിക്കാരമോ? ഓ. പ്രിയേ എന്താണു കണ്ണിമയ്ക്കാതെ തുറിച്ചുനോക്കുന്നതു്?—എന്താണത്തരവു്?

കാർത്ത്യാ: വരു, മങ്ങിമയങ്ങിപ്പോയ ആ ബ്രാഹ്മണതേജസ്സു വീണ്ടും നമുക്കു തെളിവിക്കാം. ഞാൻ രാജാവിന്റെ സചിവനാണു്, താങ്കൾ പുരോഹിതനാണു്. ഇന്നു രണ്ടു ബ്രാഹ്മണരുമൊന്നായി നിന്നു് ഈ അക്രമത്തിനു പകരം വീട്ടാം. ഭാരതം ഭാരതമായിരിക്കുന്നേടത്തോളംകാലം ബ്രാഹ്മണൻ ബ്രാഹ്മണൻ തന്നെയായിരിക്കും. ഒരുങ്ങിയിരിക്കുക—വരൂ പോവാം!

ചാണക്യ: (നല്ലവണ്ണം ചെകിടോത്തു്) ശരി നന്നായി. ഭവതിയുടെ ഉത്തരവു് അതാണെങ്കിൽ തീച്ചയായും ഞാൻ പൌരോഹിത്യം സ്വീകരിക്കാം. മന്ത്രി—എനിക്കറപ്പുണ്ടു് അതിനി ഉയന്നെഴുനേൽക്കില്ല. ഇല്ല, രക്ഷിക്കാൻ കഴിയില്ല; എങ്കിലും കലിയുഗത്തിലെ ബ്രാഹ്മണൻ ഒരു തവണകൂടി ദ്വാദശാദിത്യന്മാരോടൊപ്പം കത്തിജ്വലിച്ചു പാഞ്ഞുപോകും—നടക്കു, ഞാൻ വരാം—

(ഇരുവരും പോകുന്നു.)

## രംഗം ൩.

സ്ഥലം—മഹാരാജ നന്ദന്റെ പ്രമോദോദ്യാനം.

സമയം—രാത്രി.

(മഹാരാജ നന്ദൻ; കൂട്ടാളികൾ, നത്തകികൾ അവരുടെ നൃത്തഗീതങ്ങൾ)

നൂനമിന്നു കവന്നു മന്മനം
പ്രാണനും പ്രാണനായ നീ-
പ്രേമത്തിൻ മത്തിൽ നീന്തി നീന്തിനിൻ
ചാരത്തു ഞങ്ങളെത്തുമ്പോൾ,
കണ്ണുനീരണി മുത്തുകൈക്കൊണ്ടു-
പുഞ്ചിരി മാററമേകണേ!
അത്ഥിച്ചുകൊൾവൂ പ്രേമത്തിൻ മാററു
മാത്രമൊന്നങ്ങു നോക്കണേ.
പല്ലവം വെല്ലും കാൽക്കലീ ഞങ്ങൾ
മുല്ലപ്പൂമലരച്ചിക്കേ-
നിമ്മനിച്ചുണ്ടിരിത്തഞ്ചും സുസ്മിതം
നിർവൃതമാക്കും ചിത്തത്തെ.

മന്മനോലയ നിർവൃതിയാം നിൻ
മന്ദ്രവേണവിൻ നിസ്വനം
നൂനം ജീവിതപ്പൂവിലൊക്കെയും
ആനന്ദപ്പൂന്തേൻ തൂകുന്നു.
വന്ദ്യജീവിത നേതാവങ്ങുന്നു
വല്ലവീജന വല്ലഭൻ
കണ്മണി യുണ്ണിക്കണ്ണൻ നീ; ഞങ്ങൾ
താന്മലരടി ച്ചേവകർ
അങ്ങനരക്ഷിതരിതരാകിലും
ഞങ്ങളങ്ങയെ സ്നേഹിപ്പൂ.

(ചാണക്യൻ വരുന്നു.)

ചാണക്യ: നൃത്തഗീതം മഹാരാജാവേ—

ഒന്നാമൻ: ആരാതു്?

രണ്ടാമൻ: ഈ ചന്ദ്രനേതാകാശത്തുനിന്നാണിറങ്ങിവരുന്നതു്?

മൂന്നാമൻ: തനിയ്ക്കു നൃത്തം ചെയ്യാനറിയാമോ?

നന്ദ: നിങ്ങളാരാണു്?

ചാണക്യ: ഞാനൊരു ബ്രാഹ്മണനാണു്.

ഒന്നാമ: കടന്നുപോവൂ. ഇവിടെ തനിക്കു തരാനൊന്നുമില്ല.

രണ്ടാമ: പെണ്ണു്, പശു, ബ്രാഹ്മണൻ എന്നിവരോടു വല്ലതും സംസാരിച്ചു നില്ക്കുമോ?—മാറിപ്പോവൂ.

മൂന്നാമ: എന്തൊരധഃകൃതവർഗ്ഗമാണീ ബ്രാഹ്മണവർഗ്ഗം

നന്ദ: ഈ സമയത്തു് ഇവിടെ എന്താവശ്യത്തിനായി വന്നു?

ചാണക്യ: ഞാൻ അവിടുത്തെ മുത്തച്ഛന്റെ ശ്രാദ്ധമുണ്ണാൻ വന്നതാണു്. യാചിക്കാനല്ല.

നന്ദ: നിങ്ങൾക്കു വല്ലവരും ആളെ അയച്ചിരുന്നുവോ?

ചാണക്യ: ഉവ്വ്. താങ്കളുടെ മന്ത്രി.

നന്ദ: മന്ത്രിയാണു ക്ഷണിച്ചുവരുത്തിയതെങ്കിൽ അയാളുടെ അടുത്തു ചെല്ലൂ.

ചാണക്യ: താങ്കളുടെ കളിത്തോഴനെന്നെ അപമാനിച്ചു.

രണ്ടാ: എല്ലാ കളിത്തോഴന്മാരും അപമാനിക്കും.

മൂന്നാ: കളിത്തോഴന്മാരുടെ എറുകൊലപാതകങ്ങൾക്കും മാപ്പു നൽകപ്പെടും—

ചാണക്യ: (നിലത്തു ചവുട്ടി) മിണ്ടാതിരിക്കൂ. നാസ്കൾ. (എല്ലാവരും പെട്ടെന്നു ഭയവിഹ്വലരായി നില്ക്കുന്നു.

നന്ദ: ആ വിദ്വാൻ ശകാരിച്ചുവെന്നുതന്നെയിരിക്കട്ടെ. എന്താണു മഹാബ്രാഹ്മണ, അതുകൊണ്ടുണ്ടാകുന്ന ആപത്ത്. അദ്ദേഹമാരാണെന്നറിയാമോ? മഗധരാജാവിൻെറ സ്യാലനാണ്.

(വാചാലകൻ വരുന്നു.)

വാചാലകൻ: എടോ ബ്രാഹ്മണ! ഞാനാരാണെന്നാണു തൻെറ വിചാരം?

ഞാൻ മഹാരാജാവിൻെറ അളിയനാണ്. മഹാരാജാവിൻെറ അച്ഛനും എൻെറ അച്ഛനും ചാർച്ചക്കാരാണ്. മഹാരാജാവ് എൻെറ അളിയനാണ്. മഹാരാജാവിൻെറ മകൻ എൻെറ മരുമകനാണ്. ഞാനാരാണെന്നാണു താൻ വിചാരിച്ചത്?

നന്ദ: കടന്നു പോവൂ. ഇവിടെ ബ്രാഹ്മണൻെറ ആവലാതികൾ കേൾക്കാൻ ഇടയില്ല.

ചാണക്യ: ആരുപറഞ്ഞു കേൾക്കണമെന്ന്? ഇന്നു ബ്രാഹ്മണൻ ബ്രാഹ്മണനല്ല. ബ്രഹ്മസ്വത്തെ പിടിച്ചടക്കാൻ ക്ഷത്രിയനിന്നു ധൈര്യമുണ്ടായി. അവൻെറ മുഖത്തേക്കു് ഉരുട്ടിമിഴിച്ചു

കണ്ണോട്ടുകൂടി നോക്കുവാൻ ത്രാണിയുണ്ടായി. ഇന്നു ബ്രാഹ്മണൻ പ്രാചീനപ്രതാപം ധരിച്ചു നിന്നിരുന്നുവെങ്കിൽ—ഹാ! അവന്റെ കടക്കണ്ണു ചുവന്നാൽ മതി—മഹാരാജാക്കന്മാർ സിംഹാസനത്തിൽനിന്നു കിടുകിടെ വിറച്ചു നിലംപററും—എന്നാലൊന്നോൎമ്മവെയ്ക്കൂ—ബ്രാഹ്മണന്റെ പ്രാഭവപ്രകാശം തീരെ കെട്ടടങ്ങിപ്പോയിട്ടില്ലെന്നു്.

വാചാല: ഭേഷ്, ഒന്നാന്തരമായി; താനൊരു വട്ടം ബ്രഹ്മപ്രഭാവം പ്രത്യക്ഷപ്പെടുത്തും. എന്നാൽ മഹാരാജാവിന്റെ അളിയന്റെ പ്രതാപവും അതിന്റെ സ്വഭാവവും തനിക്കു മനസ്സിലാക്കാം.

ചാണക്യ: ശരി; ഞാനതു മനസ്സിലാക്കാം; എന്നാലതിനുമുമ്പായി ഈ ധിക്കാരത്തിനു പകരംചോദിക്കാൻ കഴിയുമോ എന്നു നോക്കാം.

നന്ദ: എടാ തെണ്ടികളെ ആരോടാണു കണ്ണുരുട്ടിക്കാണിക്കുന്നതു്. കടന്നുപോടാ തെമ്മാടി—

ചാണക്യ: കേൾക്കൂ, ഹേ! കലികാലബ്രാഹ്മണ ചെകിടോത്തു കേൾക്കൂ. ക്ഷത്രിയൻ ബ്രാഹ്മണനോടു പറകയാണു്, 'കടന്നു പോടാ തെമ്മാടി' എന്നു്. എന്നിട്ടും—എന്നിട്ടും കൊടുങ്കാററുണരുന്നില്ല—തീമഴ പെയ്യുന്നില്ല—ഭൂകമ്പമുണ്ടാകുന്നില്ല—എല്ലാം മുമ്പേപ്പോലെ സ്ഥിരമായി കാണപ്പെടുന്നു.—എന്തൊരാശ്ചൎയ്യമാണിതു്!

നന്ദ: ഇവന്റെ കഴുത്തു പിടിച്ചു പുറത്തേയ്ക്കു തള്ളിയയയ്ക്കൂ.

ചാണക്യ: ദേവി വസുന്ധരേ, രണ്ടായിപ്പിളൎന്നു പോവൂ; എടോ ബ്രാഹ്മണ, താനെന്താണു ശവത്തിന്റെ കൂട്ടത്തിൽ കണ്ണുരുട്ടിക്കുന്നതു്? ലോകത്തിന്റെ പരിഹാസപാത്രമായി നീ പണത്തിന്റെ പടിവാതിൽതോറും ചെന്നു് ആട്ടിയോടിക്കപ്പെടുന്നു.

നിനക്കു നാണമില്ലേ; കഴിവുള്ളപക്ഷം ഇപ്പോൾതന്നെയെഴുന്നേല്ക്കു. കപിലൻെറ ബ്രഹ്മതേജസ്സു പരത്തിയ ആ തീ ജ്വലിച്ചുകൊണ്ടു നീചതപത്തിൻെറ തല ചുട്ടുകരിക്കു-ഒന്നും ആവാത്തപക്ഷം-പകരംവീട്ടാൻ കഴിയാത്തപക്ഷം-പരു ക്ഷുദ്ര, നീച, ആ പൂർവ്വമഹിമയുടെ അസ്ഥിക്കൂടവും പേറി—പാതാളത്തിലേക്കു താണുപോവൂ—അപമാനക്കരിതേച്ച നിൻെറ മുഖം ലോകം കാണാതെ കഴിയട്ടെ.

നന്ദ: ഈ ഭ്രാന്തപ്രലാപം കേൾക്കാനല്ല ഞാനിവിടെയിരിക്കുന്നതു്. ആരവിടെ—ഇവനെ പുറത്തേക്കു പിടിച്ചു തള്ളു.

വാചാല: (ചാണക്യൻെറ തലമുടി ചുററിപ്പിടിച്ചു്) ഉം—കടക്കു—പടി പുറത്തു കടക്കു, പട്ടി!

ചാണക്യ: എന്തു്! ശരി, ഞാൻ പോവാം—ഞാൻ പൊയ്ക്കളയാം—എന്നാൽ പോകുന്നതിന്നുമുമ്പായി—ഒരു വാക്കു പറഞ്ഞു പൊയ്ക്കളയാം. നന്ദമഹാരാജാവേ, ഒരു വട്ടം കൂടി ഞാൻ കെട്ടാറിയ ബ്രാഹ്മണപ്രതാപത്തെ കാണും! നന്ദവംശത്തെ മൂലച്ഛേദം വരുത്തിവെക്കാത്ത പക്ഷം ഞാൻ ബ്രാഹ്മണചണകൻെറ മകനല്ല നിൻെറ ചോര പുരണ്ട കൈകൊണ്ടല്ലാതെ ഞാനീക്കുടുമ കെട്ടുകയില്ല. ഞാനീ പ്രതിജ്ഞ ചെയ്തിട്ടാണു് പോകുന്നതെന്നോർത്തിരുന്നോളു. രാജാവേ! ഇതാ ബ്രാഹ്മണൻ പ്രവചിക്കുന്നു—ഒരു ദിവസം നന്ദമഹാരാജാവു് ഈ പിച്ചക്കാരൻെറ കാൽക്കൽ വീണു ഭിക്ഷയിരക്കും. എന്നാൽ അവനന്നു് അതു കൊടുക്കില്ല. അങ്ങിനെ ഒരു ദിവസം താങ്കൾ കാണും അതെ, ബ്രാഹ്മണൻെറ തപശ്ശക്തി—ബ്രാഹ്മണൻെറ പ്രതിഭാപ്രഭാവം—ബ്രാഹ്മണൻെറ പ്രതിജ്ഞാബലം—ബ്രാഹ്മണൻെറ അഭിശാപതേജസ്സു്—ബ്രാഹ്മണക്രോധത്തിൻെറ വിക്രമം—അന്നുമി

നം അതെ, എതിൎത്തടക്കാൻ കഴിയാത്ത ബ്രാഹ്മണന്റെ ആ സംഹാരശക്തി എല്ലാം ഒരു ദിവസം തനിക്കു കാണാം —

(പോകുന്നു.)

നന്ദ: അതാരായിരുന്നു? നടന്നതെന്തായിരുന്നു?

വാചാല: എന്താണു നടന്നതു്? ആ വങ്കൻ പുരോഹിതനാവാൻ വേണ്ടി വന്നു. ഇവിടെ മറ്റൊരാളെ പുരോഹിതനായി നിശ്ചയിച്ചുകഴിഞ്ഞിരുന്നു. അവൻ എന്തു പറഞ്ഞിട്ടും പോവാൻ കൂട്ടാക്കുന്നില്ല— ഞാനവന്റെ കഴുത്തു പിടിച്ചു് ഒന്നു തള്ളി— അല്ലാതെ ഇവിടെയൊന്നും നടന്നില്ല.

നന്ദ — അപ്പോൾ താൻ ബ്രാഹ്മണന്റെ കഴുത്തു പിടിച്ചു തള്ളി അല്ലേ? —

വാചാല: ഞാൻ മഹാരാജാവിന്റെ അളിയനാണു്.

ഒന്നാ: മഹാരാജാവു് ഇദ്ദേഹത്തിന്റെ പെങ്ങളുടെ ഭൎത്താവാണു്.

രണ്ടാ: ഇദ്ദേഹത്തിന്റെ അച്ഛൻ മഹാരാജാവിന്റെ ശ്വശ്രുരനാണു്.

മൂന്നാ: ഒന്നാന്തരമായി!

നന്ദ: എല്ലാം തല്ലിത്തകൎത്താൽ മതി— മതി.

ഒന്നാ: തകരാറൊന്നുമില്ല— ഒരു നേരമ്പോക്കായി.

രണ്ടാ: അവന്റെ മുഖത്തു കരി തേച്ചു വിട്ടു!

ഒന്നാ: ഒരു ശ്രാദ്ധവും— ഇത്ര തമാശയായിക്കഴിഞ്ഞുകൂടീട്ടില്ല— മകളുടെ സ്വയംവരത്തിനു മാത്രമേ ഇത്തരം നൃത്തഗീതങ്ങളുണ്ടാകാറുള്ളു.

രണ്ടാ: സ്വയംവരം— അതെ, അതും ഒരു തരം ശ്രാദ്ധമാണു്.

ഒന്നാ: അതെങ്ങിനെയാണതു്?

രണ്ടാ: കേട്ടോളൂ.—ഒന്ന് അച്ഛന്റെ ശ്രാദ്ധം—അതു സാക്ഷാൽ ശ്രാദ്ധം--രണ്ടാമത്തേതു പെൺകിടാവിന്റെ ശ്രാദ്ധം--അതാണു വിവാഹം. മൂന്നാമത്തേതു പണത്തിന്റെ ശ്രാദ്ധം--അതിന്റെ പേരാണു വ്യവഹാരം!

മൂന്നാ: ഭൃത്യത്തിന്റെ--അമ്മാമന്റെ ശ്രാദ്ധത്തിനെന്താണു പേര്.

(മുരയോടുകൂടി കാർത്യായനൻ വരുന്നു.)

നന്ദ: ഇതാരാതു്?--ഇതെന്തിനു് ഇവിടെ വന്നു.

കാർത്യാ: മഹാരാജാവിന്റെ കല്പനയുണ്ടെങ്കിൽ--താമസിക്കാതെ--

നന്ദ: ഈ സ്ഥലത്തു്--ഈ സമയത്തു്--ഇവരെകൊണ്ടുവരേണ്ടുന്ന ആവശ്യം?

മുര: എനിക്ക നിന്റെ വർത്തമാനം കേട്ടു സന്തോഷമായി.

നന്ദ: നിങ്ങളെ സന്തോഷിപ്പിക്കാനല്ല ഞാനീച്ചോദ്യം ചോദിച്ചതു്--ഇവിടേക്കുവരാൻ കല്പിച്ചിട്ടില്ലല്ലൊ. എടോ മന്ത്രി--ഇതു പ്രമോദോദ്യാനമാണ്--മറേറതു രാജ്യകാര്യമാണ്--എന്തൊരു മരവങ്കനാണ് താൻ.

കാർത്യാ: കല്പിച്ചാൽ തിരികെ കൊണ്ടുപൊയ്ക്കളയാം.

രണ്ടാ: താങ്കൾ ചെയ്തതു വിശേഷമായി--പണ്ടൊരാൾ ചെയ്തപോലെ--

ഒന്നാ: പണ്ടൊരാളെന്തേ പറഞ്ഞതു്?

രണ്ടാ: പണ്ടൊരാൾ പല്ലക്കുകാരെ വിളിച്ചു പല്ലക്കിൽ കേറി വളരെ നാഴിക കടന്നു പോയി. ഇറങ്ങേണ്ടിടത്തിറങ്ങി കീശ തപ്പിനോക്കി ആ രസികൻ പറകയാണ്--"എന്റെ കയ്യിൽ കാശില്ല. നിങ്ങൾ പാവങ്ങളാണ്; നിങ്ങൾ നഷ്ടപ്പെടരുതു്. ഇനി എന്താണ് വഴി--ഒരു കാര്യം ചെയ്യേക്കൂ. കാ

ശില്ലാത്ത സ്ഥിതിക്കു് എന്നെ അവിടെത്തന്നെ കൊണ്ടുവെച്ചേക്കൂ." അതു വയ്യ എന്നുള്ള പക്ഷം, നമ്മൾ നടന്നുപൊയ്ക്കൊള്ളാം.

ഒന്നാ: ഇതുണ്ടായതാണു്. ഒരാൾ കിണർ തോണ്ടിച്ചു. അവസാനം കൂലിയിൽ തർക്കമായി. മുതലാളി പറഞ്ഞു: "എന്നാൽ നിങ്ങൾ കിണർ തൂർത്തു പൊയ്ക്കൊള്ളൂ; ഞാനാളെ മാറി നോക്കിക്കൊള്ളാം.

കാർത്യാ: എന്നാലിവരെ തിരികെ കൊണ്ടുപൊയ്ക്കളയാം.

നന്ദ: ഏതായാലും അതു വേണ്ട ഇവിടെ കൊണ്ടുവന്നു കഴിഞ്ഞിട്ടു് (മുരയോടു്) അല്ലാ അമ്മയോടൊന്നു ചോദിക്കുന്നു— നിങ്ങളുടെ മകൻ 'ചന്ദ്രഗുപ്തൻ' ജീവിച്ചിരിപ്പില്ലേ?

മുര: ജീവിച്ചിരിപ്പുണ്ടോ? എവിടെയാണു്—എവിടെയാണവൻ—

നന്ദ: ഇതറിയാൻതന്നെയാണു് നിങ്ങളെ വിളിച്ചതു്. നിങ്ങളറിയില്ലേ? അവനെവിടെയാണു്?

മുര: ഇല്ല, ഞാനറിയില്ല.

നന്ദ: ഉവ്വു്, നിങ്ങളറിയും പറയൂ—ചന്ദ്രഗുപ്തനെവിടെയാണു് ഇല്ലെങ്കിൽ നന്ദനെ നിങ്ങളറിയില്ലേ?

മുര: പിന്നില്ലേ; നന്ദനെ ഞാനറിയില്ലേ: ഞാനല്ലേ അവനെ മടിയിൽ കിടത്തി താലോലിച്ചു് ആളാക്കിയതു്, ഞാനല്ലേ അവനെ ഓമനിച്ചു മനുഷ്യനാക്കിയതു്.

നന്ദ: ഇക്കാര്യത്തിൽ നിനക്കഭിമാനിക്കാം--എന്നാൽ പ്രകൃതമതല്ല--പറയൂ ചന്ദ്രഗുപ്തനെവിടേയാണു്?

മുര: ഞാനറിയില്ല.

നന്ദ: അറിയില്ലേ--പറയൂ--പറയാത്തപക്ഷം--

മുര: പറയാത്തപക്ഷം എന്റെ കഥകഴിക്കുമായിരിക്കാം-- എന്റെ തല വെട്ടിക്കൊള്ളൂ--എന്നാലതിനുമുമ്പായി ഒരു പ്രാ

വശ്യം ചന്ദ്രഗുപ്തന്റെ മുഖം കാണണം--മതി--ഒരു തവണ മാത്രം.

നന്ദ: ഇല്ല, നിങ്ങളെ കൊല്ലില്ല--അത്ര വേഗത്തിൽ നിങ്ങളുടെ തല വെട്ടില്ല--ജീവപര്യന്തം നിങ്ങളെ തടവിലിട്ടടയ്ക്കും. പട്ടിണിത്തീയിലിട്ടു നീററി--കുറേശ്ശ കുറേശ്ശയായി ജീവൻ പോവുന്ന വിധത്തിൽ--അതെ അങ്ങിനെതന്നെ.

മുര: ഇല്ല എനിക്കിത്ര കഠിനയാവാൻ കഴിയില്ല--ഞാൻ നിന്റെ അമ്മയാണ്.

നന്ദ: ശൂദ്രസ്ത്രീയായിരുന്നിട്ടും അമ്മ! അച്ഛന്റെ വെപ്പാട്ടിയായിരുന്നു മഹാരാജാവിന്റെ മാതൃപദത്തിലേക്കു പാഞ്ഞു കേറുന്നു.

മുര: അമ്പട! (മുഖം മറയ്ക്കുന്നു).

സാമാജികൻ--ഒരു കഥ കേട്ടിട്ടുണ്ട്--

നന്ദ: ഹൂ മിണ്ടാതിരിക്കൂ--മഹാരാജാവിന്റെ അമ്മയാവാൻ ശ്രമിക്കയാണല്ലേ, ശൂദ്രസ്ത്രീ?

മുര: ഇല്ലാ എനിക്കു മഹാരാജാവിന്റെ അമ്മയാവാൻ കഴിയില്ല. ഹേ, മഹാരാജാവേ നിങ്ങൾ ഏറിയ കാലം മഹാരാജാവായിരിക്കൂ--എന്റെ ചന്ദ്രഗുപ്തൻ പിച്ചക്കാരനായി തെണ്ടി നടന്നുകൊള്ളട്ടെ--അവൻ പിച്ചക്കാരനായാലും ജീവിച്ചിരിക്കട്ടെ--എന്നാൽ ഒരു കുറി അവന്റെ മുഖം കാണാൻ ആഗ്രഹം ജനിക്കുന്നു. ഒരു കുറി അവനെ മാറോടണച്ചു കരയണമെന്നു തോന്നുന്നു—ചന്ദ്രഗുപ്തന്റെ അമ്മയാണെന്നതാണ് എന്റെ പരമഗൌരവം—ഇതിൽപ്പരം അഭിമാനം എനിക്കു മറെറാന്നില്ല--വേണ്ട, എനിക്കു മഹാരാജാവിന്റെ അമ്മയാവേണ്ട.

നന്ദ: ഉം-- എവിടെ—ചന്ദ്രഗുപ്തനെവിടെ--നിങ്ങളറിയില്ലേ.

മുര: അറിഞ്ഞാൽതന്നെ പറവാൻ വിചാരിക്കുന്നില്ല. തന്റെ നേൎക്കുവരുന്ന കുത്തിനെ തടുക്കുവാൻ കുട്ടിയെ എടുത്തു കാട്ടുന്നവളല്ല അമ്മ; അമ്മയെന്ന വാക്കിന്റെ അൎത്ഥം നീ മനസ്സിലാക്കീട്ടില്ല. നിനക്കു മനസ്സിലാക്കാൻ കഴിയില്ല വിഡ്ഢി.

നന്ദ: എനിക്കതു് അറിയില്ല; വേണ്ട--ഞാൻ കേട്ടു—അവനെനിനക്കെതിരായി വിപ്ലവമുണ്ടാക്കുകയാണു്;--സൈന്യത്തെ ഒരുക്കൂട്ടുകയാണു് എന്നു്.

മുര: ഭഗവൻ, ഇതു വാസ്തവമായിരിക്കുമോ? ചന്ദ്രഗുപ്തൻ അവന്റെ പെറ്റമ്മയ്ക്കു നേരിട്ട അപമാനഭാരമൊഴിക്കാൻ കരുത്തുള്ളവനാവുമോ?

നന്ദ: ഇവളെ തടങ്ങലിൽ വെയ്ക്കു.

വാചാല--നടക്കു (തലമുടി പിടിച്ചു വലിച്ചിഴയ്ക്കുന്നു--സാമാജികന്മാർ പൊട്ടിച്ചിരിക്കുന്നു--നന്ദനും കൂട്ടത്തിൽ ചിരിക്കുന്നു).

മുര: ഇത്രത്തോളമായി--അപ്പോ നീ സ്വന്തം മാതാവിന്റെ അപമാനഭാരത്തിൽ ആനന്ദം കൊള്ളുന്നു; നീ പൊട്ടിച്ചിരിക്കുന്നു—അല്ലല്ല ഞാൻ നിന്റെ അമ്മയല്ല--ഞാൻ നിനക്കു മുലപ്പാൽ തന്നിട്ടില്ല--നിന്നെയേതു രാക്ഷസിയാണാവോ ചോരകുടിപ്പിച്ചു മുതിൎന്നവനാക്കിയതു്? ഇങ്ങിനെ വരാമോ--ക്ഷത്രിയമഹാരാജാവായി ഇങ്ങിനെ വരാമോ—വേണ്ട—വേണ്ട, ഇതാണു ക്ഷാത്രമെങ്കിൽ എനിക്കു ക്ഷത്രിയന്റെ അമ്മയാവേണ്ട; ശൂദ്രസ്ത്രീയായാൽ മതി—ജന്മജന്മാന്തരത്തിലും ശൂദ്രസ്ത്രീതന്നെയായിരുന്നാൽ മതി.

ഒന്നാ: അതു നന്നായി.

രണ്ടാ: ഉം; കിടക്കട്ടെ!

മൂന്നാ: എന്തിനാ ലജ്ജ?

മുര: ഹേ നന്ദമഹാരാജാവേ—ഞാൻ നിന്റെ അമ്മയല്ല—പിന്നെയോ, ദീനയും ദുർബ്ബലയുമായ ഒരു ദരിദ്രസ്ത്രീയാണു ഞാൻ! സ്ത്രീത്വത്തെയപമാനിക്കുക—ദുർബ്ബലനെയാക്രമിക്കുക—ഇതെല്ലാം സ്ത്രീ സഹിച്ചുവെന്നുവരും. എന്നാലൊരാൾ പൊറുക്കില്ല—ധർമ്മം (ഇത്രയുമായപ്പോൾ വാചാലൻ കഴുത്തിൽ പിടികൂടുന്നു.)

നന്ദ: ഇപ്പോഴെങ്കിലും പറയൂ ചന്ദ്രഗുപ്തനെവിടെയാണെന്നു—ഇല്ലെങ്കിൽ—

(ഉറയൂരിയ വാളുമായി ചന്ദ്രഗുപ്തൻ പ്രവേശിക്കുന്നു)

ചന്ദ്രഗുപ്ത: ഇതാ ചന്ദ്രഗുപ്തൻ നിന്റെ മുമ്പിൽ നില്ക്കുന്നു—അധമൻ—(. . . . . . . . . . . .) അമ്മേ—എന്റെ അമ്മേ—ചന്ദ്രഗുപ്തൻ ജീവിച്ചിരിക്കേ—ഇത്തരം അപമാനം—അയ്യോ.

മുര: എന്റെ മകനെ! (മകനെ മാറോടണയ്ക്കുന്നു.)

ചന്ദ്രഗുപ്ത: ഭീരു—മ്ലേച്ഛൻ, നീചൻ—ഇതിന്റെ ഫലമടുത്തു നീയനുഭവിക്കും. വരൂ അമ്മേ—(മുരയോടുകൂടിപ്പോകുന്നു.)

---

## രംഗം ൪.

(സ്ഥലം—മഹാരാജാവായ ചന്ദ്രകേതുവിന്റെ കൊട്ടാരം, സമയം സന്ധ്യ)

(ചന്ദ്രഗുപ്തനും ചന്ദ്രകേതുവും)

ചന്ദ്രകേതു: ഈ ഭവനം അവിടുത്തെ ഭവനമാണു്. ഈ ഞാൻ അവിടുത്തെ പിൻഗാമിയും ഭ്രാതാവുമാണു്. ഇതാ—അണിനിരന്നു ഈ വനസേനയത്രയും അങ്ങയുടെ കാൽക്കൽ അർപ്പിക്കപ്പെട്ടിരിക്കുന്നു.

ചന്ദ്രഗുപ്തൻ: അശിക്ഷിതമായ ഈ സൈന്യത്തെ ഞാൻ പുതിയ സമരമുറ—യവനസമരരീതി—പഠിപ്പിയ്ക്കും. ഏതിന്റെ മുമ്പിൽ മഗധസാമ്രാജ്യം മാത്രമല്ല വിസ്തൃതമായ ഈ ഭാരതവർഷമാകമാനം തലകുനിക്കുമോ അത്തരം ഒരു സൈന്യവ്യൂഹം ഞാൻ നിർമ്മിക്കും—ഈ നവസമരവിജ്ഞാനത്തിന്റെ മൂശയിലുരുക്കി വാർത്തെടുക്കുമ്പോൾ ഹാ! അതെത്ര ബലിഷ്ഠമായിരിക്കും.

ചന്ദ്രകേതു: പക്ഷെ നന്ദന്റെ മന്ത്രി വലിയ കൂടതന്ത്രക്കാരനും മികച്ച ബുദ്ധിമാനുമാണത്രെ!

ചന്ദ്രഗുപ്തൻ: ഞാനതറിയാത്തയല്ല. എന്നാൽ എന്റെ കൂടെയും ആരുമില്ലാത്തയില്ല—നന്ദന്റെ പഴയ മന്ത്രിയായ കാർത്ത്യായനൻ അദ്ദേഹത്തിന്റെ മിത്രത്തെ—ചാണക്യപണ്ഡിതനെ—കൂട്ടിക്കൊണ്ടുവരാൻ പോയിരിക്കയാണു്.

ചന്ദ്രകേതു: ആരാണീചാണക്യൻ?

ചന്ദ്രഗുപ്തൻ: ചാണക്യനൊരു വല്ലാത്ത മനുഷ്യനാണു്. അതിബുദ്ധി, ഏകനിഷ്ഠ, അസാമാന്യ വിചക്ഷണത. നന്ദന്റെ പണ്ടേക്കുപണ്ടേയുള്ള വൈരിയാണാബ്രാഹ്മണൻ.—ഇന്നു കാററു് അനുകൂലമായപ്പോൾ ഉറങ്ങിക്കിടന്ന ആ വൈരവഹ്നി ഉണൎന്നാളിത്തുടങ്ങി. അദ്ദേഹത്തിനു ജാലവിദ്യ അറിയുമത്രെ!

ചന്ദ്രകേതു: അതെങ്ങിനെയാണു്?

ചന്ദ്രഗുപ്തൻ: അദ്ദേഹം കാററുമായി സംസാരിക്കുമെന്നു കേൾക്കുന്നു. അഗ്നിയോടു നൎമ്മസല്ലാപം ചെയ്യുമെന്നറിയുന്നു. അദ്ദേഹത്തിന്റെ നോട്ടത്താൽ നരച്ച പുൽക്കൊടികൾ കൂടി ചാമ്പലായിത്തീരുന്നുവെന്നു കേൾക്കുന്നു. അദ്ദേഹമേകാകിയാണു്; ഈ ലോകത്തിലദ്ദേഹത്തിനു് ആരുമില്ലെന്നു കേൾക്കുന്നു.

ചന്ദ്രകേതു: ഈ മനുഷ്യൻ ഒരു ഭയങ്കരമനുഷ്യനായിരിക്കണം.

ചന്ദ്രഗുപ്ത: ഈ സന്ദർഭത്തിലിത്തരം ഭയങ്കരന്മാരെയാണാ വശ്യം—ശരി, ചന്ദ്രകേതു താങ്കളെന്നെ സഹായിക്കുമോ?

ചന്ദ്രകേതു: തിരുമേനി ഉറച്ചിരുന്നോളു—മഗധസാമ്രാജ്യത്തിന്റെ ന്യായപീഠത്തിലങ്ങയെ കയററിയിരുത്തുംവരെ—സൌഭ്രാത്രം നിറഞ്ഞ ഹൃദയംകൊണ്ടു് അങ്ങയെ കെട്ടിപ്പുണന്നു് പരിതൃപ്തിയടയുംവരെ—രേങ്ങേക്കു ചന്ദ്രകേതുവിന്റെ രാജഭക്തിയെ വിശ്വസിക്കാം; സർവ്വസ്വവും സ്വാമിപദത്തിലർപ്പിച്ച ഈ സഹോദരന്റെ ധീരകൃപാണത്തെ വിശ്വസിക്കാം.

ചന്ദ്രഗുപ്ത: സഹോദരാ (ആശ്ലേഷിച്ചു്) ഇല്ല ഇനി ഭയമില്ല.

(അണിയറയിൽ—ചന്ദ്രഗുപ്താ)

ചന്ദ്രഗുപ്ത: ഇതാ അമ്മേ, ഞാനെത്തിപ്പോയി—ചന്ദ്രകേതു—വരൂ, നമുക്കു് അമ്മയെക്കണ്ടു വന്ദിച്ചു് ആശീർവ്വാദം വാങ്ങിപ്പോവാം.

(ഇരുവരും പോകുന്നു)

(മരായ പ്രവേശിക്കുന്നു.)

മരായ: വാനവലോകത്തിൽനിന്നിറങ്ങിയ സാക്ഷാൽ ഇന്ദ്രനാണിദ്ദേഹം. പുഞ്ചിരി തൂകിക്കൊണ്ടുള്ള ആ നില്പു് ഹാ പൂർണ്ണചന്ദ്രനുദിച്ചുയരുംപോലെ രണവാദ്യമാണദ്ദേഹത്തിന്റെ ശബ്ദം. അദ്ദേഹവും ജ്യേഷ്ഠനും തമ്മിത്തമ്മിൽ ആശ്ലേഷിച്ചപ്പോൾ—ഹാ എത്ര നയനാഭിരാമമായ കാഴ്ചയായിരുന്നു. ആ കാഴ്ച! അദ്ദേഹത്തിന്റെ വരവും പോക്കും കഴിഞ്ഞു!—മലയാചലത്തിന്റെ നെടുവീർപ്പുപോലെ വനവായുവിന്റെ കൊച്ചുതിരപോലെ വരവും പോക്കും കഴിഞ്ഞു:—ആ കുളിർതെന്നൽ വന്നവഴിക്കു പോയി; എന്നാൽ നേരിയൊരു പരിമളം ഈ അന്തരീക്ഷത്തിലെങ്ങും അവശേഷിച്ചു പോയി.

(പാടുന്നു.)

വരിക വസന്തമേ ചിറകു വിരുത്തി നീ
വരിക മനോഹരം പുഷ്പകോടീരം ചൂടി.
മഞ്ജരിമനോഹരകുഞ്ജങ്ങൾ വിഹാരത്താൽ
മഞ്ജുളമാക്കിക്കൊണ്ടു വരിക വരിക നീ.
ഹൃത്തടം കുളുപ്പിയ്ക്കാൻ കൊണ്ടുപോരിക ഭവാൻ
പുത്തനാം സംഗീതവും പൂക്കളുമിലകളും.
പ്രേമത്തിൻ വലയ്ക്കുള്ളിൽ കുടുങ്ങിക്കരയുന്ന
ഞാൻ മാത്രമല്ലോ, ലോകമൊക്കെയും ചിരിക്കുന്നു
സുഖത്തിൻപുഴവക്കത്തിരുന്നു ഞാൻ കോർക്കുന്നു
രുചിരം നാനാവർണ്ണസുസ്മിതമലർമാല്യം
പ്രേമത്തെയെങ്ങും കണ്ടുമുട്ടീലാ വരാകി ഞാൻ
ത്തുമയിൽ മധുരിക്കും ഗരളം അസഹ്യം മേ.
നൃത്തംചെയ്തും പാട്ടുപാടിയും വിഹരിക്കാം
ചിത്തത്തെയുല്ലാസത്തിൽ മുക്കിടാം കൂടെക്കൂടെ
ജ്യോതിസ്സിൻ കിരണത്താൽ തെളിവൂ നക്ഷത്രങ്ങൾ
മേദുരം ചന്ദ്രബിംബം ചിരിച്ചു പുഷ്പംപോലെ
ശീതളമലയാദ്രി തൻതെന്നലലകളിൽ
ആകവെ ചിതറുന്ന മാമകാളകങ്ങളും.

(സംസാരിച്ചുകൊണ്ടു ചന്ദ്രഗുപ്തനും മുരയും വരുന്നു.)

ചന്ദ്രഗുപ്ത: ഉഫ് അമ്മേ, ഞാൻ അനീതിയ്ക്കു പകരം വീട്ടാൻ ഉറച്ചു കഴിഞ്ഞു. തീ ആളിക്കത്തുന്നു. അവിടുത്തെ അപമാനം അഗ്നികുണ്ഡത്തിൽ ആജ്യാഹുതിചെയ്തു! പ്രേമദുർബ്ബലമായ ഈ ഹൃദയം ഭ്രാതൃസ്നേഹത്തിന്നു കണ്ണടച്ചു മാറ്റുകൊടുത്തു. എന്നാലിന്നാവിചാരം ഹൃദയഭിത്തിയിൽനിന്നു മാച്ചു

കളഞ്ഞു! അമ്മേ അമ്മയ്ക്കുവേണ്ടി ഇന്നു ചന്ദ്രഗുപ്തന്റെ സ്നേഹാശ്രുബിന്ദു തീപ്പൊരിയായി മാറിയിരിക്കുന്നു.

മുര: നന്ദൻ എന്റെ മുഖത്തുനോക്കി ശൂദ്രസ്ത്രീയെന്നു വിളിച്ചപ്പോൾ—നന്ദന്റെ കല്പനപ്രകാരം വാചാലൻ എന്റെ തലമുടി വലിച്ചിഴച്ചപ്പോൾ—ഹാ! എന്റെ ഹൃദയത്തിൽ ആളിക്കത്തിയ ആ തീ—അയ്യോ, മകനെ! (കരയുന്നു.)

ചന്ദ്രഗുപ്ത: വിജയത്തിലുള്ള സംശയമെല്ലാം ഇന്നസ്തമിച്ചു കഴിഞ്ഞു. സാധ്വിയായ സീതാദേവിയുടെ കണ്ണീരിൽ ലങ്കാസാമ്രാജ്യം കുത്തിയൊലിച്ചുപോയി; അപമാനിക്കപ്പെട്ട ദ്രൌപതിയുടെ ക്രോധാഗ്നിയിൽ കൌരവന്മാർ വെന്തു വെണ്ണീറടിഞ്ഞു. അബലയെ ആക്രമിക്കുന്ന ഏതു വർഗ്ഗമായാലും ശരി—അതധഃപതിക്കും. നന്ദവംശം കുററിയററു പോകും. അതിന്റെ പെരുമയ്ക്കു മൂലച്ഛേദം വരും. ഉവ്വ് ഞാൻ പകരം വീട്ടും.

മുര: ഈ ആശാതന്തു ഒന്നു മാത്രമാണ് എന്റെ ജീവിതം നിലനിർത്തുന്നതു്.

(പോകുന്നു.)

ചന്ദ്രഗുപ്ത: ശൂദ്രസ്ത്രീ!—എന്താണീ ശൂദ്രനെന്നവൻ മനുഷ്യനല്ലേ? ക്ഷത്രിയനെന്നപോലെ ശൂദ്രനും രണ്ടു കയ്യുകളില്ലേ; ഹൃദയമില്ലേ; തലയില്ലേ? ഓ: എന്തൊരസൂയ—ശൂദ്രന്റെ ശക്തിയൊരുവട്ടമൊന്നു കാണിച്ചുകൊടുക്കും—ശൂദ്രൻ മനുഷ്യനാണെന്നു് ഒരു കുറി തെളിയിച്ചുകൊടുക്കാം. മഹാനായ ഹേ! സികന്ദർഷാ അങ്ങയുടെ പ്രവചനം സത്യമാക്കിത്തീർക്കേണമെന്നതാണ് എന്റെ ജീവിതലക്ഷ്യം.

(കാർത്ത്യായനൻ വരുന്നു.)

ചന്ദ്രഗുപ്ത: ആരാണതു്?

കാർത്ത്യാ: കാർത്ത്യായനൻ.

ചന്ദ്രഗുപ്ത: അപ്പോൾ ചാണക്യനെവിടെ

കാർത്യാ: അദ്ദേഹം പൂജകഴിഞ്ഞു വരാമെന്നാണു പറഞ്ഞതു്.

ചന്ദ്രഗുപ്ത: കാഴ്ചയിലെന്തുതോന്നി?

കാർത്യ: മഥനംകഴിഞ്ഞ കടലാണെന്നു തോന്നി—രണ്ടിലൊന്നു പുറത്തുവരും ഒരുപക്ഷെ അമൃതം; അല്ലെങ്കിൽ വിഷം—ആകെക്കൂടി പരിതസ്ഥിതി നമുക്കനുകൂലമാണെന്നാണു തോന്നിയതു്.

ചന്ദ്രഗുപ്ത: എങ്ങിനെ?

കാർത്യാ: നമ്മുടെ ചരിത്രകഥ കേട്ടുകേട്ടിരിക്കെ അദ്ദേഹത്തിൻെറ ഗംഭീരമുഖം ഉഷസ്സുപോലെ പ്രദീപ്തമായി. അടുത്ത നിമിഷംതന്നെ സന്ധ്യപ്രദീപ്തിപോലെ ആ മുഖപ്രകാശം കെട്ടടങ്ങി. നീണ്ടുമെലിഞ്ഞ ആ ശരീരം അഗ്നിപോലെയൊന്നു കിടന്നു് വിറച്ചു; അടുത്ത നിമിഷം ഏകാഗ്രവുമായി ചമഞ്ഞു. ആ അധരപുടങ്ങൾക്കിടയിൽ ഒരു നേരിയ മന്ദഹാസം അർത്ഥഗർഭമായിറങ്ങിയാടി—മെല്ലെ മെല്ലെ മങ്ങിപ്പോയി. കാണെക്കാണെ ആ രൂപമൊരത്ഭുതാകൃതി കൈക്കൊണ്ടതായി തോന്നി; പുരികമത്തി, മുഖത്തു ഉടുപ്പേറി; പരന്ന നെററിത്തടത്തിൽ ചിന്താരേഖകൾ സ്ഥലംപിടിച്ചു—കൃഷ്ണമണികൾ ഒരിടത്തുനിന്നിനിന്നി. അതിദൂരത്തു—ശൂന്യാകാശത്തിൽ—സ്ഥിരതീക്ഷ്ണ ദൃഷ്ടിയോടെ നോക്കിയിരിപ്പായി.

ചന്ദ്രഗുപ്ത: അത്ഭുതം! (ഉലാത്തിക്കൊണ്ടു്) അദ്ദേഹം വരുമോ ആവോ?

കാർത്യാ: വരാതിരിക്കില്ല—തീർച്ച.

ചന്ദ്രഗുപ്ത: ആ വരുന്ന ആളാരാണു്.

കാർത്യാ: അദ്ദേഹം തന്നെയാണു ചാണക്യൻ.

ചന്ദ്രഗുപ്ത: അദ്ദേഹമോ?

(ചാണക്യൻ വരുന്നു.)

(ചന്ദ്രഗുപ്തനും ചാണക്യനും മുഖത്തോടുമുഖം നോക്കുന്നു. അവസാനമായി ചന്ദ്രഗുപ്തൻ ചാണക്യന്റെ കാൽക്കൽ കുമ്പിട്ടു നമസ്കരിക്കുന്നു.)

ചാണക്യ: നീയാണോ ചന്ദ്രഗുപ്തൻ?

ചന്ദ്ര: അതെ അവിടുത്തെ അടിമയാണു ഞാൻ.

ചാണ: (ശിരസ്സു തൊട്ടു ചന്ദ്രഗുപ്തന്റെ മുഖത്തു നോക്കി) നിനക്കു കഴിയുമോ?

ചന്ദ്ര: അവിടുത്തെ ദയയുണ്ടെങ്കിൽ—

ചാണക്യ: എന്റെ ദയ! ഞാൻ—ഈ ഞാനാരാണ്—ഞാനാരുമല്ല—നിനക്ക് ഒററയ്ക്കു സാധിക്കില്ലേ—ഞാനാരാണ്—ദീനദരിദ്രബ്രാഹ്മണൻ—ദീനൻ—അതിദരിദ്രൻ!

ചന്ദ്ര: ദീനബ്രാഹ്മണൻ?

ചാണക്യ: അതെ, ഇന്നു ബ്രാഹ്മണനോളം ദയനീയനാരുണ്ട്? ഇന്ന് അവന്റെ ശാപാഗ്നിയിൽ സഗരവംശം ഭസ്മമാവുകയില്ല, പുല്ലുകൾപോലും കത്തിക്കരിയുകയില്ല. ഈ യജ്ഞോപവീതം ഇന്നു പിച്ചക്കാരന്റെ അടയാളമാണ്. ഇന്നു ക്ഷത്രിയൻ ബ്രഹ്മസൂത്രവും പറിച്ചെറിഞ്ഞു പോകുന്നു.

(ചന്ദ്രഗുപ്തൻ സ്തബ്ധനായി നില്ക്കുന്നു.)

ചാണക്യ: ഇന്നു ബ്രാഹ്മണൻ തിരമാലപോലെ ഇടയ്ക്ക് ഉയർന്നു മുമ്പോട്ട് ഒരു കയററം കയറിനോക്കും. പിന്നാൽ കരുത്തേറിയ കരയുടെ മുമ്പിൽച്ചെന്നടിച്ച് ഉടഞ്ഞുതകരുന്നു, പെട്ടെന്നു പിൻവാങ്ങുന്നു. ശക്തിയശേഷം ശേഷിച്ചിട്ടില്ല—ഇല്ല—ഒന്നുമില്ല.

ചന്ദ്ര: ഞാൻ കേട്ടുള്ള ചാണക്യപണ്ഡിതനൊരു—

ചാണ: മഹാവിചക്ഷണനും, മഹാവിദ്വാനും, കൂടതന്ത്രജ്ഞനുമാണെന്നാണു്. അല്ലേ? എന്നാൽ ഒന്നുമാത്രം നീ കേട്ടിട്ടില്ല!—"ചാണക്യനു ഹൃദയമില്ല!" അവന്റെ ദേഹത്തിൽ ചോരയില്ല—ഇതാ ഈ മാർത്തടം—(പെട്ടെന്നു ചന്ദ്രഗുപ്തന്റെ കൈ തന്റെ മാർത്തടത്തിൽവെച്ചമർത്തി) നോക്കൂ—എന്താണു കാണുന്നതു്.

ചന്ദ്ര: പതിഞ്ഞമട്ടിൽ ചോരയൊഴുകുന്നതായി കാണുന്നു.

ചാണ: എന്തൊഴുകുന്നതായിട്ടു്?

ചന്ദ്ര: ചോര!

ചാണക്യ: വിഡ്ഢി!—അതു ചോരയല്ല; ചോര! ഈ ശരീരത്തിലെവിടെയാണു ചോര? ചോരയല്ല. മഞ്ഞൊഴുകുകയാണു്; ചോരയുടെ തുള്ളി വല്ലതുമവശേഷിച്ചിട്ടുണ്ടെങ്കിൽ അതു പണ്ടേ കട്ടിയായിപ്പോയിരിക്കുന്നു.

ചന്ദ്ര: എനിക്കെല്ലാം മനസ്സിലായികഴിഞ്ഞിരിക്കുന്നു. അങ്ങു് ഒരു കാര്യം മാത്രം ചെയ്യണം—കല്പന തരണം—അങ്ങു് അനുഗ്രഹിക്കണം—അത്രമാത്രം പറയണം — "ചന്ദ്രഗുപ്താ മുന്നോട്ടു പോവൂ." മറെറാന്നുംതന്നെ ആവശ്യമില്ല—മറെറല്ലാം ഞാനായിക്കൊള്ളാം.

ചാണ: നിറവേററാമോ? നിറവേററാൻ കഴിയുമോ?

ചന്ദ്ര: ഉവ്വ്. നിറവേററാൻ കഴിയും. സികന്ദഷായുടെ പ്രവചനമുണ്ടു്. ഞാനിതിൽ വിജയിയായിവരുമെന്നു്. ജീവിതാശ്വാസമരുളുന്ന ആ പ്രവചനം ജാഗ്രത്തിലും, സ്വപ്നത്തിലും, ഇരുപ്പിലും, നടപ്പിലും എന്റെ ചെവിയിൽ വന്നു മുഴങ്ങിക്കൊണ്ടിരിക്കുന്നു:—ഉവ്വ് എനിക്കു നിറവേറുവാൻ കഴിയും. അങ്ങു് ഈ മഹാ യജ്ഞത്തിന്റെ പുരോഹിതനായിരുന്നാൽ മാത്രം മതി—അങ്ങു് എന്നെ യജ്ഞദീക്ഷിതനായി ഇരുത്തൂ—

ചാണ: എന്താണു ജീവിതേശ്വരി—എന്താണനുജ്ഞ?

ചന്ദ്ര: മറേറതാരണു്? ആരോടാണു് അങ്ങു സംസാരിക്കുന്നതു്?

ചാണ: ഇതു നിന്റെ കല്പനയാണു്—ശരി. നന്നായി (ചന്ദ്രഗുപ്തനോടു്) അങ്ങിനെയാണെങ്കിൽ ഈ കാലു തൊട്ടു സത്യം ചെയ്യൂ—"എന്നും ഞാനീപ്രതിജ്ഞ നിറവേററും!"

ചാണ: ഉവ്വു്. നിനക്കു് നിറവേററാൻ കഴിയും; നിന്റെ ഭാവാനുഭാവങ്ങൾ എല്ലാം ഒപ്പം വിളിച്ചു പറയുന്നു—"ഉവ്വു് നിറവേററാൻ കഴിയുമെന്നു", ഇതാ ഞാൻ നിന്നെ ദീക്ഷിതനാക്കുന്നു; നിന്നെ ഞാൻ മഗധസിംഹാസനത്തിലിരുത്താം—നിന്നെ ഞാൻ ഭാരതസാർവ്വഭൌമനാക്കാം—വിറകു ശേഖരിച്ചോളൂ—ചന്ദ്രഗുപ്ത ഞാനിതാ ബ്രഹ്മതേജസ്സുകൊണ്ടതിനെ കത്തിജ്വലിപ്പിക്കാം. ആ തീയു കാട്ടുതീ പോലെ പടർന്നുപിടിക്കും. ഭാരതവർഷമാകമാനം കത്തിജ്വലിക്കും. ചന്ദ്രഗുപ്ത!

ചന്ദ്രഗു: ഗുരുദേവ.

ചാണ: തലയുയർത്തിനോക്കൂ ചന്ദ്രഗുപ്ത; എന്താണു കാണുന്നതു്.

ചന്ദ്രഗു: ആകാശം!

ചാണ: ഏതുനിറത്തിൽ?

ചന്ദ്ര: മഞ്ഞനിറം കലർന്ന കടും ചുവപ്പുനിറത്തിൽ.

ചാണ: ഇതിൽനിന്നെന്തനുമാനിക്കുന്നു?

ചന്ദ്ര: കൊടുങ്കാററു വരുന്നു.

ചാണ: ശരി; കൊടുങ്കാററു വരുന്നു—അടുത്ത ഭാവിയിലേക്കു കണ്ണോടിച്ചു നോക്കൂ—എന്താണവിടെ? നീ വല്ലതും കാണുന്നുണ്ടോ?

ചന്ദ്ര: ഇല്ലല്ലോ.

ചാണ: കുരടൻ! ഏടോ, അവിടേയും കൊട്ടക്കാററടിച്ചു തുടങ്ങിയിരിക്കുന്നു:- ഇതു കപിലൻെറ ശാപമല്ല, വിശ്വാമിത്രൻെറ തപോബലമല്ല, പരശുരാമൻെറ ശൌര്യമല്ല, വാമനൻെറ വഞ്ചനയല്ല; ഇതു ബ്രാഹ്മണൻെറ ബുദ്ധിയും ശൂദ്രൻെറ നിഷ്ഠയുമാണു്. ബ്രാഹ്മണൻെറ സാധനയും ശൂദ്രൻെറ പ്രതിഹിംസയുമാണു്—ഇതു ബ്രാഹ്മണൻെറ തേജസ്സും ശൂദ്രൻെറ ശക്തിയുമാണു്. ഇതു സ്വൎഗ്ഗത്തിൻെറയും ഭൂമിയുടേയും സമ്മേളനമാണു്. ഇല്ലില്ല, ചന്ദ്രഗുപ്ത, ഇനി ഭയമില്ല എഴുനേൽക്കൂ—കേൾക്കൂ—ഞാനെൻെറ കൺമുമ്പിലെന്താണു കാണുന്നതെന്നറിയാമോ?

ചന്ദ്ര: എന്താണു കാണുന്നതു്?

ചാണ: ഇതുണ്ടു, പുകഞ്ഞു്, ആളിപ്പടൎന്നുകത്തി നിന്ന നദികളെഴുകിനില്ക്കുന്ന ഭാരതഭൂമിയുടെ ഐശ്വര്യരൂപത്തിനു പകരം രത്നാലങ്കാരമയവും, പുഷ്പോജ്ജ്വലവും, സംഗീതമുഖരവും, മന്ദഹാസമയവുമായ മാതാവിൻെറ ദിവ്യാംഗസ്വരൂപം ഞാൻ കാണുന്നു—അതെ, സമുദ്രത്തിൻെറ ഒരററം മുതൽ മററെ അററംവരെ നീണ്ടുകിടക്കുന്ന ഒരു മഹാസാമ്രാജ്യം—ആ സാമ്രാജ്യത്തിൻെറ സ്ഥാപകൻ ചന്ദ്രഗുപ്തനാണു്; അവൻെറ പുരോഹിതനോ—ഒരു ബ്രാഹ്മണൻ—ദീനനും ദരിദ്രനുമായ ചാണക്യൻ!

---

# അങ്കം ൨.

## രംഗം ൧.

സ്ഥലം—ഗിരാതകത്തിലെ രാജധാനി. സമയം—രാത്രി.

(സെല്യൂക്കസ്സും ഹെലനും)

സെല്യൂ: സികന്ദർഷാ ഭൂലോകവാസം വെടിഞ്ഞു; ലോകൈകവീരനായ ഒരു മഹാനസ്തമിച്ചു.

ഹെല: എന്തു്! ഇതാരു പറഞ്ഞു.

സെല്യൂ: സൂൎയ്യൻ അസ്തമിച്ചുവെന്ന കഥ ഭൂമിക്കു വല്ലവരും അറിവു കൊടുക്കാറുണ്ടോ മകളേ!

ഹെല: പിന്നീടു്?

സെല്യൂ: പിന്നീടെന്താണു്? ഒന്നുമില്ല. അദ്ദേഹമെന്നെ ഏഷ്യയുടെ പിൻതുടച്ചാവകാശിയാക്കിവെച്ചു പോയി.

ഹെല: അമൎത്തിയാലമരാത്ത മഹാമോഹം അദ്ദേഹത്തിന്നു് ഏഷ്യയുടെ പാതിഭാഗം സമ്പാദിച്ചുകൊടുത്തു. എന്നാൽ പാവം! ചക്രവൎത്തിക്കു സ്വന്തം നാട്ടിൽ കിടന്നു മരിക്കുവാനുള്ള ഭാഗ്യമുണ്ടായില്ല.

സെല്യൂ: സികന്ദർഷായുടെ സ്വപ്നം ഞാൻ അനുഭവത്തിൽ വരുത്തും.

ഹെല: ഏതു സ്വപ്നം?

സെല്യൂ: ഭാരതവൎഷത്തെ ജയിച്ചടക്കുക എന്ന ആ ഉദ്ദേശം.

ഹെല: അതുകൊണ്ടുള്ള നേട്ടം?

സെല്യൂ: കീൎത്തി.

ഹെല: കീൎത്തിയല്ല, ദുഷ്കീൎത്തിയാണു് അതിൽനിന്നുള്ള നേട്ടം. പുരുഷൻ കെട്ടിവെയ്ക്കുന്ന ദുര!—എന്തു ചെന്നാലും

നിറയാത്ത ദുർമ്മോഹം! പുരുഷന്റെ ഹിംസാവൃത്തി അത്ഭുതംതന്നെ; മനുഷ്യനിന്നും ഒരു കാടനായ നായാട്ടുകാരനാണ്; അവൻ കണ്ടതിനെയെല്ലാം കൊന്നൊടുക്കുന്നു—ഞാൻ ചോദിക്കുന്നതല്ല. മനുഷ്യനെന്താണു മനുഷ്യന്റെ മാംസം തിന്നാത്തതു്?—

സെല്യൂ: അങ്ങിനെ പതിവില്ല.

ഹെല: അച്ഛനായിട്ടു് അങ്ങിനെ ഒരു പതിവു ഏർപ്പെടുത്തിക്കളയൂ—അച്ഛന്റെ പേരു പരക്കട്ടെ—എന്താണച്ഛാ ഈ പുരുഷവർഗ്ഗം ഇത്രക്കു ക്രൂരമായി പെരുമാറുന്നതു? എന്തിനാണവർ വർഗ്ഗത്തിനൊരു വികാരവുമില്ലേ? അതാകെ മരവിച്ചുപോയ്ക്കഴിഞ്ഞുവെന്നോ? . . . . . .

സെല്യൂ: ഏതു വികാരം?

ഹെല: സാത്വിക വികാരം. ദുഃഖിതന്റെ ദുഃഖം നീക്കാൻ, രോഗിയെ രോഗത്തിൽനിന്നു കരകയററാൻ, വിശന്നു വലയുന്നവരുടെ വിശപ്പടക്കാൻ, അറിവില്ലാത്തവർക്കു് അറിവുണ്ടാക്കിക്കൊടുക്കാൻ—അതെ, ഈ വകയൊന്നും നിങ്ങളുടെ കണ്ണിൽ വിലയില്ലാത്തവ. സ്വാർത്ഥസാമ്രാജ്യത്തിനു പരപ്പുകൂട്ടുക, ദുഃഖം വിതയ്ക്കുക, അക്രമം പടർത്തുക. അവിവേകം മൂലം പരപീഡ വരുത്തിവെയ്ക്കുക—ഇതാണു പുരുഷന്റെ ജോലി.

സെല്യൂ: ഡെമോസ്തനീസ് ഒരിക്കൽ പറഞ്ഞിട്ടുണ്ടു്—"വിജിഗീഷ മനുഷ്യഹൃദയത്തിന്റെ സമുന്നതവൃത്തിയാണെന്നു്."

ഹെല: ഡെമോസ്തനീസ് ഒരിടത്തും അങ്ങിനെ പറഞ്ഞിട്ടില്ല. ഞാൻ ഡെമോസ്തനീസ് എടുത്തുകൊണ്ടുവരാം.

(എടുത്തുകൊണ്ടു വരാൻ ഭാവിക്കുന്നു.)

സെല്യൂ: വേണ്ട, വേണ്ട—അതിപ്പോൾ കൊണ്ടുവരേണ്ട—എന്താ നീ ഡെമോസ്തനീസും വായിച്ചിട്ടുണ്ടോ?

ഹെല: ഉവ്വു്—ഞാനതു വായിച്ചിട്ടുണ്ടു്.

സെല്യൂ: നീയെന്തിനാണ് മകളേ ഇത്രയധികം ഇരുന്നു വായിക്കുന്നതു്? വായിച്ചു വായിച്ചു നിന്റെ പ്രകൃതിക്കുതന്നെ മാററംവന്നു പോയി.

ഹെല: പ്രകൃതിയുടെ കോടാലിയാകുന്നോ വായന?—വായിക്കാത്തവൻ സമപ്രകൃതി ആകുമെങ്കിൽ പ്രകൃതിസുന്ദരനാവുമെങ്കിൽ അധികം സുന്ദരനിതാ—ഇദ്ദേഹമാണ്—ഈ കഴുത.

സെല്യൂ: കാരണം?

ഹെല: കാരണം—ഇയ്യാൾ ഒന്നുംതന്നെ പഠിക്കുന്നില്ല.

സെല്യൂ: നീയെന്നെ അപമാനിക്കുകയാണല്ലേ?

ഹെല: ഒരിക്കലുമല്ല. ഞാനങ്ങയെ അപമാനിക്കുമൊ?

സെല്യൂ: നീയെന്നെ കഴുതയോടു താരതമ്യപ്പെടുത്തിയില്ലേ?

ഹെല: ഇല്ലച്ഛാ—ഒരിക്കലുമില്ല.

സെല്യൂ: ഉവ്വ്—തീർച്ചയായും.

ഹെല: എനിക്കു തെററുപററി (കൈകൂപ്പി) ഞാൻ മാപ്പുചോദിക്കുന്നു.

സെല്യൂ: ഇല്ല, മാപ്പില്ല—എനിക്കു ശുണ്ഠിവന്നിരിക്കുന്നു. നീയെപ്പോഴും എന്നെ അപമാനിച്ചുകൊണ്ടിരിക്കുക ഒരു പതിവായിരിക്കുന്നു.

ഹെല: അച്ഛാ (കൈ പിടിക്കുന്നു.)

സെല്യൂ: കടന്നുപോ. (കൈ വിടുവിക്കുന്നു.)

ഹെല: (ഗദ്ഗദസ്വരത്തിൽ) അച്ഛാ (മുട്ടുകുത്തുന്നു.)

സെല്യൂ: അടട—അരുതരുതു് എഴുനേൽക്കു. ഇതെന്താപത്താണ്—നിനക്കൊരു തെററുമില്ല—തെററെല്ലാമെന്റെ. ഞാൻ ശുണ്ഠിയെടുത്തു കടന്നുപോവാൻ പറഞ്ഞുപോയി. ഞാൻ വിചാരിക്കുകയാണ്—ഞാനെന്നാണു നിന്നോടിത്ര പരുഷമായി പെരുമാറുവാൻ പഠിച്ചതു്? എഴുനേൽക്കൂ (കൈ പിടിച്ചെഴുനേല്പിച്ചു്) എനിക്കു മാപ്പുതരു ഹെലൻ.

ഹെല: അച്ഛനെന്താണിക്കാണിക്കുന്നതു്? (കഴുത്തിൽ കൈകോർത്തു കെട്ടിപ്പിടിക്കുന്നു.

സെല്യൂ: (രണ്ടു കൈയും കൂട്ടിപ്പിടിച്ചു) തള്ളയില്ലാത്ത ഭാഗ്യംകെട്ട എന്റെ മകൾ!

ഹെല: അമ്മയില്ലാത്തവൾ? ഇതാരു പറഞ്ഞു. അവിടുന്നു് എന്റെ അച്ഛൻ മാത്രമല്ല അമ്മകൂടിയാണു്. അവിടുന്നു വെറും അച്ഛൻ മാത്രമായിരുന്നെങ്കിൽ എനിക്കിത്രത്തോളം കയറിക്കയർത്തു കളിപ്പാൻ കഴിയുമായിരുന്നുവോ?

സെല്യൂ: നീയെന്താണു കയർക്കാറുള്ളതു്?—ഒന്നുമില്ലല്ലോ–

ഹെല: ഞാനെന്തുപദ്രവമാണു് അച്ഛനേല്പിക്കാത്തതു്?

സെല്യൂ: നീയെന്നോടു് ഒരു കാര്യവും ആവശ്യപ്പെടുന്നില്ലല്ലോ. എന്താണൊന്നുമാവശ്യപ്പെടാത്തതു മകളേ?—

ഹെല: ചോദിക്കാതെതന്നെ എനിക്കെല്ലാം കിട്ടുന്നുണ്ടു്. എന്തൊന്നാണു് എനിക്കില്ലാത്തതച്ഛാ.

സെല്യൂ: വിലപിടിച്ച വസ്ത്രാഭരണങ്ങൾ ഒന്നുമില്ലല്ലോ—

ഹെല: എല്ലാം എന്റെ പക്കലുണ്ടു്.

സെല്യൂ: നീ ഒരിക്കലും അതൊന്നും ധരിച്ചുകണ്ടിട്ടില്ലല്ലോ?

ഹെല: ധരിച്ചാൽ അച്ഛനു സന്തോഷമാകുമോ?—ഓ ശരി എന്നാലങ്ങിനെയാക്കളയാം.

സെല്യൂ: അണിഞ്ഞൊന്നു വരൂ. എന്റെ മകളെയാനിലയിൽ കാണട്ടെ—നോക്കൂ ഞാനിതാ സേനാപതിയുടെ കൈനിലയോളം ഒന്നു ചെന്നു വരട്ടെ. ആരവിടെ.

ഹെല: ഞാനൊറ്റയ്ക്കു പോയ്ക്കൊള്ളാം. മുലകുടിമാറാത്ത കുട്ടിയല്ലല്ലോ ഞാൻ. നേരം സന്ധ്യമയങ്ങുമ്പോഴേക്കും ധാത്രിയെ വിളിക്കാൻ.

സെല്യൂ: പിന്നെ ഒരു കാര്യം—നീ അർദ്ധരാത്രിവരെ ഇരുന്നു വായിക്കരുതു്. വായിച്ചുവായിച്ചു നിന്റെ നിറംതന്നെ മങ്ങിപ്പോയി.

ഹെല: (ചിരിച്ചു) ശരി. അങ്ങിനെയാവാം. ഞാൻ ഒരു യാഥാസ്ഥികയായ്ക്കൊള്ളാം.

(സെല്യൂക്കസ് പോകുന്നു.)

(ഹെലൻ ഒരു ഗ്രന്ഥമെടുത്തു മലർത്തി അല്പസമയം വായിച്ചു. വീണ്ടും പുസ്തകമടച്ചു്. ആത്മഗതം.)

ഹെല: സൂര്യഭഗവാൻ അസ്തമിക്കുന്നു. ഇന്നു സിന്ധുനദീപക്കത്തെ ഗൌരവപൂർണ്ണമായ ആ സൂര്യാസ്തമനത്തെക്കുറിച്ചു് ഓർമ്മവരുന്നു. അക്കപ്രകാശം വഴിയുന്ന ആ ഭാരതവർഷമെവിടെ? മൂടൽമഞ്ഞു പുതച്ച ഈ അഥ്ഗാൻസ്ഥാനമെവിടെ (വീണ്ടും വായിക്കുന്നു) ആ മഗധരാജകുമാരൻ—ഉവ്വ് ഞാൻ സംസ്കൃതഭാഷ പഠിയ്ക്കും. ദേവഭാഷ ജ്ഞാനവിജ്ഞാനങ്ങളുടേയും കലകളുടേയും അക്ഷയഖനിയാണെന്നു കേട്ടിട്ടുണ്ടു്. (വീണ്ടും വായിച്ചു്)-ആരാണു്? (തിരിഞ്ഞുനോക്കി) ഓ: ആരാണു്? ഹ്വിന്റെരി ഗോനസ്സോ (ഹ്വിന്റെരി ഗോനസ്സ് വരുന്നു)

ഹ്വിന്റെരി: അതെ ഹെലൻ—ഞാൻതന്നെ

ഹെല: അച്ഛനിവിടെയില്ല.

ഹ്വിന്റെരി: അതറിഞ്ഞിട്ടാണു ഞാൻ പോന്നതു്.

ഹെല: പിന്നെന്താണു് ഇത്ര അടിയന്തരമായിട്ടു്—

ഹ്വിന്റെരി: എന്താണു് ഹെലൻ ഇത്ര വിമുഖതയോ? ഹ്വിന്റെ വരവു് ഇത്ര അമംഗളകരമോ?

ഹെല: ഞാനതു പറഞ്ഞില്ല.

ഹ്വിന്റെരി: അമ്പോ — കള്ളത്തരംകൊണ്ടുണ്ടാക്കിയതാണു് ആ സ്ത്രീയെ. ഇത്രനാളായിട്ടും—ഞാനാരുടെ മുമ്പിൽ നില്ക്കുന്നു

വോ ആ ആളുടെ—മനസ്ഥിതിയറിയാൻ എനിക്കു കഴിഞ്ഞിട്ടില്ല--'ഞാനതു പറഞ്ഞില്ലല്ലോ'--എത്ര ഭംഗിയുള്ള മറുവടി--ഭവതിയൊന്നും പറഞ്ഞില്ല എങ്കിലും എന്റെ വരവു പിടിച്ചിട്ടില്ലെന്നു പരമാൎത്ഥമാണു്--ശരി. ആ ചോദ്യത്തിന്റെ മറുവടി തുറന്നുപറയുന്നതിലെന്താണു വിരോധം?

ഹെല: ആ മറുപടികൊണ്ടു നിങ്ങൾക്കുണ്ടാവുന്ന നേട്ടം?

എൻറി: പറഞ്ഞാൽ ഭവതിയ്ക്കുണ്ടാവുന്ന നഷ്ടം? പറയുന്നാൾക്കു നേട്ടമൊന്നുമില്ല. എന്നാൽ കേൾക്കുന്നോൾക്കു് അതൊരു നേട്ടമായിരിക്കും.

ഹെല: എന്താണാ നേട്ടം?

എൻറി: മറ്റൊരു നേട്ടവുമില്ല. ആ ചോദ്യത്തിന്റെ മറുപടി കിട്ടീട്ടുവേണം എനിക്കു ചിലതു നിശ്ചയിച്ചുറക്കാൻ— ഈ ചോദ്യത്തിന്റെ മറുപടിയിലാണെന്റെ ഭാവിയത്രയും; നോക്കൂ ഹെലൻ. ഞാൻ അവസാനത്തെത്തവണ ഒന്നുകൂടി ചോദിച്ചുപോകാനാണു വന്നതു്.

ഹെല: എന്താതു്?

എൻറി: കണ്ണിൽ കണ്ണീർ നിറച്ചു്, മുട്ടുകുത്തിയിട്ടാണു ഞാൻ ഭിക്ഷ ചോദിച്ചു; എന്നാലൊന്നും കിട്ടിയില്ല. കോപതാപങ്ങളാൽ ഇടറുന്ന തൊണ്ടയോടുകൂടി ഞാൻ ഭിക്ഷ ചോദിച്ചു; എന്നാലൊന്നും തന്നെ കിട്ടിയില്ല. എന്നാലിന്നു്—വളവും തിരിവുമില്ലാതെ കറയും മറയുമില്ലാതെ തുറന്നു ചോദിക്കാൻ വേണ്ടിയാണു ഞാൻ വന്നതു്. ഇന്നു് ക്രോധമില്ല, നിർബ്ബന്ധമില്ല—ഒന്നുമില്ല—എനിക്കുതറിയണം—നിനക്കെന്നെ വിവാഹം ചെയ്യാനിഷ്ടമുണ്ടോ ഇല്ലയോ?

ഹെല: എന്റെ അച്ഛന്റെ കഴുത്തിൽ വാൾനടത്താൻ മുതിൎന്നവനാരോ ആ ആളെ ഞാൻ കല്യാണം കഴിക്കില്ല.

എൻെറി: അതാണോ കാരണം? വാസ്തവത്തിൽ അതിനും കാരണം ഭവതിയല്ലാതെ മററാരുമല്ലല്ലോ. ആ സംഭവത്തിനു മുമ്പിലൊരു ദിവസം ഞാനിതേ ചോദ്യം ചോദിക്കയുണ്ടായി. അന്നു പറഞ്ഞ മറുപടിയെന്തായിരുന്നു. "അച്ഛൻെറ ഇഷ്ടമാണ് എൻെറ ഇഷ്ടം" എന്നല്ലേ? ഞാനച്ഛൻെറ ഉള്ളറിവാൻ ശ്രമിച്ചു നോക്കി അച്ഛൻ പറഞ്ഞു. "തൻെറ അച്ഛനാരാണെന്നു കാഴ്ചം ഇന്നും മറവിലിരിക്കുന്നു. അങ്ങിനെ തന്തയില്ലാത്തൊരുത്തനു സെലൂക്കസ്സിൻെറ മകളെപ്പിടിച്ചുകൊടുക്കുക എന്നത് അസംഭാവ്യമാണ്!

സെലൂ: അച്ഛൻ സേനാപതിയും നിങ്ങളൊരു വെറും പടനായകനും മാത്രമാണ്.

എൻെറി: ഇതല്ല കാരണം. എൻെറ പിറവിയെക്കുറിച്ചുള്ള ശങ്കയാണിതിൻെറ ബീജം—ആ കുത്ത് എത്ര മമ്മത്തിലാണ് കൊണ്ടതു്—ആ വേദന സഹിക്ക വയ്യാതെയാണു ഞാൻ അദ്ദേഹത്തിൻെറ നേക്കു വാളൂരുക്കിപ്പോയതു്. ഹെലൻ—എനിക്കു മാപ്പു തരു.

ഹെല: ഒരു പക്ഷെ ഞാൻ നിങ്ങളുടെ കുററം ക്ഷമിച്ചു വെന്നുവരാം; എന്നാൽ ഒരിക്കലും ഞാൻ നിങ്ങളെ വിവാഹം ചെയ്യില്ല.

എൻെറി: കാരണം?

ഹെല: കാരണം—ഇല്ല. രാജകുമാരിക്കു തൻെറ പ്രജയോടു കാരണം ബോധിപ്പിക്കേണ്ട ആവശ്യമില്ല!

എൻെറി: എനിക്കു കാരണമറിയേണ്ട; മറുപടി കിട്ടണം—അറുത്തുമുറിച്ച മറുപടി—നീയെന്നെ വിവാഹംചെയ്യുമോ—ഇല്ലയോ?

ഹെല: എന്തു്—ആജ്ഞയും ധിക്കാരവും നിറഞ്ഞ പരുഷസ്വരത്തിൽ—?

ഹ്യൻെറി: മറുവടി പറയൂ-വിവാഹം ചെയ്യുമോ-ഇല്ലയോ?
(കൈ കടന്നുപിടിക്കുന്നു.)

ഹെല: ഹ്യൻെറിഗോനസ് വിടു കൈ—ഹ്യട ശപ്പ— യവനനാണോ നീ?—

ഹ്യൻെറി—കാമുകനാണ് ഞാൻ—വിവാഹം ചെയ്യുമോ ഇല്ലയോ? ഉറന്നു പറയൂ.

ഹെല: ദുർഗ്ഗന്ധം വമിക്കുന്നൊരു കുഷ്ഠരോഗിയെ ഞാൻ കല്യാണം കഴിച്ചുവെന്നുവരാം—ഹ്യന്നാൽ നിന്നെ ഇല്ല. ഒരിക്കലുമില്ല—ശപ്പൻ (കൈകുടഞ്ഞു വിടുവിച്ച്) കടക്കെടാ പുറത്തു്.

ഹ്യൻെറി: ശരി; ഞാൻ പോയ്ക്കളയാം (മെല്ലെമെല്ലെ മുന്നോട്ടു പോയി വീണ്ടും പിന്തിരിഞ്ഞു്) ഒരു വാക്കുകൂടി പറഞ്ഞു പോയ്ക്കളയാം—ഹെലൻ.

ഹെല: പേരു ചൊല്ലിവിളിക്കാൻ താനാരാണ്? രാജകുമാരിയെന്നു വിളിയ്ക്കൂ. ആരെ ഞാൻ വിചാരിച്ചാൽ ഇന്നുതന്നെ ഉദ്യോഗത്തിൽനിന്നു പിരിച്ചുവിടുവാൻ കഴിയുമോ—ആരെ ഈ ഇടംകാലുകൊണ്ടു് ചവുട്ടിത്തേയ്ക്കുവാൻ കഴിയുമോ അവൻ ഒരു വെറും പടയാളി ഹ്യഷ്യാ ചക്രവത്തിയായ സെല്യൂക്കസ്സിൻെറ മകളുടെ കൈകടന്നുപിടിയ്ക്കുക—ഹ്യന്തൊരു ധിക്കാരം—ശരി. ഇതിന്നു പകരം വീട്ടാൻ കഴിയുമോ ഹ്യന്നു നോക്കാം. ഹ്യൻെറ ഭാഗ്യചക്രം തിരിയുമോ ഹ്യന്നു പരീക്ഷിച്ചുനോക്കാം. [ഹ്യൻെറിഗോനസ്സ് മുന്നോട്ടു പോയി—പെട്ടെന്നു സെല്യൂക്കസ്സുമായി കൂട്ടിമുട്ടുന്നു.]

സെല്യൂ: വിജനത്തിൽവെച്ചു വീണ്ടും സന്ദർശനം.

ഹെല: (തൊണ്ടയിടറി) അച്ഛാ ആരവിടുത്തെ മകളുടെ മേൽ കൈവെച്ചുവോ—ആ മനുഷ്യൻ—ആ അധമൻ—ആ തെമ്മാടി യവനൻ—അവിടുത്തെ സേനാപതിയാണോ?

സെല്യൂ: എന്തു്?—ഇക്കേൾക്കുന്നതെന്തു്—ഇതു വാസ്തവമാണോ എൻെറീ ഗോനസ്സു്?

എൻെറീ: അതെ, വാസ്തവം—എനിക്കു തെററുപററി.

സെല്യൂ: ഓഹോ; ശരി സികന്ദർഷായുടെ കല്പനപ്രകാരം നീ രാജ്യഭ്രഷ്ടനാക്കപ്പെട്ടവനായിരുന്നു. വീണ്ടും ഞാൻ നിന്നെ സേനാപതിയാക്കി—അതിന്നു് ഈ സമ്മാനം—അമ്പടാ—ആരവിടെ?

(രണ്ടു ഭടന്മാർ വരുന്നു.)

സെല്യൂ: ഇവനെ പിടിച്ചു് ആമം വെയ്ക്കൂ (ഭടന്മാർ എൻെറീഗോനസ്സിനെ പിടിച്ചുകെട്ടുന്നു) എൻെറീഗോനസ്സ്—ശിക്ഷയെന്താണെന്നറിയുമോ; മരണശിക്ഷതന്നെ ആരവിടെ ഇവനെ കൊലനിലത്തേയ്ക്കു കൊണ്ടുപോവട്ടെ (എൻെറീ ഗോനസ്സിനെകൊണ്ടുപോവാൻ ഭാവിക്കുന്നു.)

ഹെല: നിൽക്കൂ! (സെല്യൂക്കസ്സിനോടു്) ഇത്തവണത്തേ മാപ്പുകൊടുക്കണം.

സെല്യൂ: ഇല്ലില്ല—ഇത്ര ധിക്കാരം!

ഹെല: എന്നാൽ പിരിച്ചയച്ചേയ്ക്കുക.

സെല്യൂ: പിരിച്ചയക്കൽ തക്കതായ ശിക്ഷയല്ല.

ഹെല: എന്നാൽ നാടുകടത്തിയേക്കുക. എന്തായാലും മരണശിക്ഷ വേണ്ട.

സെല്യൂ: വേണ്ട ഹെലൻ—അതു പാടില്ല.

ഹെല: എൻെറീഗോനസ്സ് വീരനാണു്; അയാൾ നേരിട്ടു കുററം സമ്മതിച്ചു; ഇത്തവണ അവസാനമായി—മാപ്പുകൊടുക്കണം—എൻെറീ ഗോനസ്സിനെ രാജ്യഭ്രഷ്ടനാക്കുക അതു മതി.

എൻെറീ: എനിക്കു സെല്യൂക്കസ്സിൻെറ ദയാഭിക്ഷവേണ്ട. എന്നാൽ സെല്യൂക്കസ്; ഞാൻ കുററം സമ്മതിക്കുന്നു—

കുററത്തിനു തക്കതായ ശിക്ഷ തരൂ—ഞാൻ മാപ്പു ചോദിക്കുകയില്ല.

ഹെല: ഞാൻ മാപ്പു ചോദിക്കുന്നു—അച്ഛാ

സെല്യൂ: ഇല്ല.

ഹെല: എനിക്കു മാപ്പുതരൂ-അച്ഛാ.

സെല്യൂ: ഒരിക്കലുമില്ല—

ഹെല: (മുട്ടുകുത്തി കൈകൂപ്പി) അച്ഛാ!

സെല്യൂ: ശരി. ഇത്തവണ നിനക്കു മാപ്പു തന്നിരിക്കുന്നു—എൻെറി ഗോനസ്—പോവാം—ഒരു കാര്യം—മേലിലെന്നെങ്കിലും എൻെറ സാമ്രാജ്യത്തിനകത്തു കാലെടുത്തുവെച്ചാൽ അന്നായിരിക്കും തൻെറ മരണദിനം—ഉം—വിട്ടയയ്ക്കു (ഭടന്മാർ വിട്ടയയ്ക്കുന്നു; എൻെറി ഗോനസ് മെല്ലെ മെല്ലെ പോകുന്നു.)

ഹെല: അങ്ങു വിട്ടയയ്ക്കുമെന്നു് എനിക്കറിയാമായിരുന്നു.

സെല്യൂ: നിൻെറ കൂപ്പുകൈ! ഹാ, അതിൻെറ മുമ്പിലെൻെറ എല്ലാ യുക്തികാഠിന്യവും അടഞ്ഞുപോകുന്നു. നീയെൻെറ ഓമനമകളാണു്—ഓമനത്തം അധികരിക്കുക മൂലമാണു നീയെന്നെ ഭരിക്കുന്നതു്.

ഹെല: (ചിരിച്ചു്) ഇക്കാര്യത്തിൽ ഡെമോസ്തനീസ് എന്തു പറയുന്നു?

സെല്യൂ: ഒന്നും പറഞ്ഞിട്ടില്ല—നീ വല്ലാത്ത വികൃതിയായിരിക്കുന്നു—ശരി പോവൂ. (പോകുന്നു.)

(ഹെലൻ മെല്ലെ മെല്ലെ നടന്നു് ഇടയിൽനിന്നു്)

ഹെല: അച്ഛൻ! അതെ അച്ഛൻെറ ഇച്ഛയാണു് എൻെറ ഇച്ഛ. എൻെറ ഹൃദയത്തിലെ അഗാധസ്നേഹത്തിൻെറ നിഗൂഢവൃത്തിയെക്കുറിച്ചു് അങ്ങു് എന്തറിഞ്ഞു! അവിടുത്തെ കഴ

ത്തിന്നു നേക്കു് ആരു വാളിളക്കിയോ ആ ആൾ ആരായാലും ഞാൻ കല്യാണം കഴിക്കില്ല. ആ ആൾ എന്റെറീ ഗോനസ്സല്ല— ആരായാലെന്താണു്?

## രംഗം വ.

സ്ഥലം—യുദ്ധക്ഷേത്രത്തിൽ ചാണക്യന്റെ ശിബിരം.

സമയം—രാത്രി.

(മുരയും ചാണക്യനും)

മുര: നാളെ യുദ്ധമുണ്ടാവും.

ചാണക്യ: അതെ, നാളെയാണു യുദ്ധം.

മുര: ചന്ദ്രഗുപ്തൻ കടന്നാക്രമിക്കും.

ചാണക്യ: ഉവ്വു്—എത്രതവണ ഞാനിതു നിന്നോടു പറഞ്ഞു? വീണ്ടും—അതേ വർത്തമാനംതന്നെ പറയാൻ—ഈ രാത്രിസമയത്തു് ഇവിടേക്കു വരേണ്ട ആവശ്യം?

മുര: എത്രയായിട്ടും മനസ്സുറക്കുന്നില്ല—യുദ്ധംകൊണ്ടു യാതൊരു കാൎയ്യവുമില്ല—വേണ്ട ഗുരുദേവ—യുദ്ധം വേണ്ട.

ചാണക്യ: (സാശ്ചൎയ്യം) മുരേ!

മുര: എന്റെ മകനാണു് ചന്ദ്രഗുപ്തൻ; പിന്നെ നന്ദനാണു്; അവനും എന്റെ മകൻതന്നെ—ചന്ദ്രഗുപ്തനും നന്ദനും! ഒരേ ഞെട്ടിയിലെ രണ്ടു പുഷ്പങ്ങൾ—എന്റെ ഹൃദയാകാശത്തിലെ സൂൎയ്യചന്ദ്രന്മാർ. അവർ കൂട്ടിയാൽ ആകാശം നുറുനുറുങ്ങിപ്പോവും. വേണ്ട—യുദ്ധം വേണ്ട; എന്റെ മകൻ തെരുവിലെ പിച്ചക്കാരനാണു്-വസ്തുവം. എങ്കിലും യുദ്ധം വേണ്ട.

ചാണക്യ: ഭഹ, സ്ത്രീ. മുമ്പിലതാ കാലത്തിന്റെ സംഹാരരൂപം പ്രത്യക്ഷപ്പെട്ടു നില്ക്കുന്നു. നോക്കു സ്ഥിരവും, അച

ഞ്ചലവുമാണ് ആകാശം. വീർപ്പടക്കിപ്പിടിച്ചുകൊണ്ട് ഏതോ കൊടുങ്കാററിനെ കാത്തിരിക്കുന്നു. എല്ലാം ഒരുക്കിക്കഴിഞ്ഞു— ഈ സമയത്തു സ്ത്രീയുടെ അഭ്യർത്ഥന—ഇല്ല—ഈ ബാലകഥ കേൾക്കാൻ ഇനി സമയമില്ല. പോവൂ—ശിബിരത്തിലേക്കു പോവൂ.

മുര: പെണ്ണിന്റെ അഭ്യർത്ഥന—അവളുടെ കലങ്ങിയ കണ്ണ്—സ്ത്രീയിത്രയ്ക്കു ദയാർഹയും നിന്ദ്യയുമാണോ? ഈ ഹൃദയത്തിനകത്തടിക്കുന്ന കൊടുങ്കാററിന്റെ ശക്തി അങ്ങെന്തറിഞ്ഞു? ഞാനെത്ര സഹിക്കുകയും ക്ഷമിക്കുകയും ചെയ്യുന്നു. അങ്ങെന്തറിഞ്ഞു?

ചാണക്യ: നീയെന്തറിഞ്ഞു? മങ്ങിമയങ്ങി വിളർത്ത പൌരുഷം, തേഞ്ഞുമാഞ്ഞുപോയ മനുഷ്യഗൌരവം അതിന്റെ അമർത്തിയാലമരാത്ത ആത്മരോദനത്തോടുകൂടി കൽത്തുറുങ്കറയുടെ ഇരുമ്പു ചുററഴികളിൽ തലയിട്ടിടിച്ച് അടിച്ചു സ്വന്തം ജീവരക്തത്തിൽ—കട്ടപിടിച്ചു ചളികെട്ടിയ രുധിരപൂരത്തിൽ —കിടന്നുരുളുന്നു!—പ്രതിഹിംസയുടെ കത്തിക്കാളൽ ഏതു തരത്തിലാണെന്നു നീയെന്തറിഞ്ഞു— ഈ കത്തിക്കാളൽ—മർമ്മത്തിൽ സൂചികുത്തിക്കയറൽ—ഇല്ല. അതിന്റെ വേദന നീയെന്തറിഞ്ഞു—പോവൂ—അനിവാര്യമാണീ യുദ്ധം!

മുര: ഗുരുദേവ, ഞാൻ—

ചാണക്യ: (കഠോരസ്വരത്തിൽ) പോവൂ—

(പേടിച്ചുവിറച്ചു മുര പോകുന്നു.)

(ചാണക്യൻ ഒററയ്ക്കു ഉലാത്തുന്നു.)

ചാണക്യ: പനിയുടെ മുകറ്, ചുടലധൂമത്തിന്റെ ഗന്ധം, ആവണക്കെണ്ണയുടെ സ്വാദ്, കഴുതയുടെ കരച്ചൽ—എല്ലാം ഒരിടത്തു കോർത്തുകെട്ടിവെച്ചിരിക്കുന്നു. എന്തു സംഭവിക്കുമെന്നു നോക്കാം—പുതിയതരം വിഭവം തയ്യാറാക്കപ്പെട്ടു! ഹേ, അദ്ദ

ശ്യശക്തി നീയേതു്. മധുരഗന്ധം വഹിക്കുന്ന ശൂന്യമുഗശൃംഗാ നഭൂമിയിൽ കൂടിയാണു് എന്റെ കൈയ്യും പിടിച്ചു പാഞ്ഞുപോകുന്നതു്?—(പുറത്തേയ്ക്കുനോക്കി) ഓരോ മഞ്ഞുതുള്ളിയും പൊട്ടിപ്പൊരിയുന്ന അഗ്നിസ്ഫുലിംഗമായി കിടന്നതിളങ്ങുന്നു. ആകാശം വെളിച്ചംകൊണ്ടിട്ടാളം വെട്ടുന്നു. ഈ മഹാഗ്നികുണ്ഡത്തിൽ ഞാനെന്റെ ഉടലെടുത്തു ഹോമിക്കും— എന്നാൽ തീ കത്തുന്നില്ല— ഓ: തനി ബ്രഹ്മതേജസ്സുകൊണ്ടു് ഇതു കത്തിക്കാളുകയില്ല!— (ചിരിച്ചു്) ഈ കലിയുഗത്തിൽ ഒരിക്കൽക്കൂടി ബ്രഹ്മതേജസ്സു് ജ്വലിക്കുമോ എന്നു പരീക്ഷിക്കും. എന്താണു് പ്രിയേ—നീയാ കൊന്ത്രംപല്ലു മുഴുവൻ പുറത്തുകാട്ടി; മൊട്ടയടിച്ച തലയിളക്കി "അതെ" എന്നു പറയുന്നതു് ഞാനതു കേൾക്കുന്നുണ്ടു്. ഹേ, സുന്ദരി നീയെത്ര കഠിനയാണു്. നിന്റെ പ്രേമബന്ധം അവസാനമെന്നെ ഉന്മത്തനാക്കാതിരുന്നാൽ മതി— ആരു്? കാർത്ത്യായനനോ?

(കാർത്ത്യായനൻ വരുന്നു.)

കാർത്ത്യാ: അതെ—ചാണക്യരെ—ഞാൻ തന്നെയാണു്.

ചാണക്യ: ഈ അർദ്ധരാത്രി നേരം.

കാർത്ത്യാ: വിശേഷമുണ്ടു്.

ചാണക്യ: എന്താതു്?

കാർത്ത്യാ: നന്ദന്റെ വൃദ്ധമന്ത്രി വന്നിരുന്നു.

ചാണക്യ: (സോൽകണ്ഠം) എന്തിനാ വന്നിരുന്നതു്. (ശരി)—പിന്നെ?

കാർത്ത്യാ: അയാൾ സന്ധിയുടെ കാര്യം എടുത്തിട്ടുകയുണ്ടായി.

ചാണക്യ: എന്തു പറഞ്ഞു?

കാർത്യാ: അതുമിതും കുറെ പറഞ്ഞശേഷം മന്ത്രി ഇങ്ങിനെ തുടങ്ങിവെച്ചു:—"സഹോദരന്മാർ തമ്മിലെന്തിനാണു് സ്പർദ്ധ?—രാജ്യം പകുപ്പാതിയായി ഭാഗിച്ചേക്കണം. അൻപും ഇമ്പവുമില്ലാത്ത നന്ദനൊരു വിഡ്ഢിയാണു്; എങ്കിലും അദ്ദേഹം അനുജനല്ലേ? വല്ലതും കടന്നു പ്രവൎത്തിച്ചുപോയിട്ടുണ്ടെങ്കിൽ അതെല്ലാം ക്ഷമിക്കേണ്ടതു നിങ്ങളിൽ ചിലരുടെ ചുമതലയല്ലേ?

ചാണക്യ: (സകൌതുകം) വാസ്തവം—വാസ്തവം; ആ സമയത്തു ചന്ദ്രഗുപ്തനവിടെയുണ്ടായിരുന്നില്ലേ?

കാർത്യാ: ഉവ്വു്.

ചാണക്യ: എന്റെ പൊന്നനുജാ—നമ്മുടെ മന്ത്രി വലിയ ജാലവിദ്യക്കാരനാണു്:—ചന്ദ്രഗുപ്തൻ വല്ലതും പറഞ്ഞുവോ?

കാത്യാ: ഒന്നും പറഞ്ഞില്ല.

ചാണക്യ: നിങ്ങൾ വല്ലതും പറഞ്ഞുവോ?

കാത്യ: ഞാൻ പറഞ്ഞതു മറ്റല്ലൊന്നുമല്ല. മന്ത്രിയുടെ അഭിപ്രായമറിഞ്ഞശേഷം മാത്രമേ വല്ലതും പറയാൻ നിവൃത്തിയുള്ളു.

ചാണക്യ: അടട! ആ വിദ്വാനെ എന്താണു് നമ്മുടെ അടുത്തേയ്ക്കു് കൂട്ടിക്കൊണ്ടുവരാതിരുന്നതു്?

കാത്യ: അയാളിങ്ങോട്ടുവരാൻ കൂട്ടാക്കിയില്ല.

ചാണക്യ: പതിനെട്ടാമത്തെ അടവെടുത്തു:—തോല്ക്കുമെന്ന കാൎയ്യം തീൎച്ചയായിപ്പോൾ—അമ്പട!—(ആലോചിക്കുന്നു)

കാത്യ: താങ്കളെന്തുവിചാരിക്കുന്നു.

ചാണക്യ: ഒന്നുമില്ല—

"മനസാ ചിന്തിതം കാൎയ്യം—
വചസാ ന പ്രകാശയേൽ"

കാർത്യാ: എന്നാൽ ഞാൻ താങ്കളുടെ മിത്രമാണു്.

ചാണക്യ: ചാണക്യപണ്ഡിതന്റെ മതമിതാണു്—

"ന മിത്രേഷ്വപിവിശ്വസേൽ"

നിങ്ങളെയറിയിക്കേണ്ട സമയമായിട്ടില്ല—ഇപ്പോൾ ഒന്നുമാത്രം പറയാം—"സന്ധിയുണ്ടാവില്ല!"

കാർത്യാ: കാരണം?

ചാണക്യ: നിങ്ങളിപ്പോൾ ശിബിരത്തിലേയ്ക്കു പോകണം—ഞാനെൻെറ പ്രിയതമയായൊന്നാലോചിക്കട്ടെ.

കാർത്യാ: ആരാണീ പ്രേയസി.

ചാണക്യ: അറിയില്ലേ? (ചിരിച്ചു്) എനിക്കൊരു രഹസ്യക്കാരിയുണ്ടു്—തേവിടിശ്ശി!

കാർത്യാ: നിങ്ങൾക്കു തേവടിശ്ശിയോ?

(ചാണക്യൻ ചിരിച്ചുകൊണ്ടിരിക്കുന്നു.)

ചാണക്യ: നിങ്ങൾ ഈ നന്ദമന്ത്രിയെ മുമ്പറിയുമൊ?

കാർത്യാ: പിന്നെ? ചെറുപ്പത്തിൽ ഞങ്ങൾ ഒരുമിച്ചാണു് ശാസ്ത്രാഭ്യാസം ചെയ്തുപോന്നതു്. മനസ്തത്വശാസ്ത്രത്തിൽ അതിരുകടന്ന വാസനക്കാരനും, സാമ്പത്തിൽ മിട്ടുമിടുക്കനുമായിരുന്നു അയാൾ.

ചാണക്യ: നിങ്ങളുന്നു പാണിനീയസൂത്രമിരുന്നു ഉരുവിടുകയായിരുന്നു അല്ലേ?

കാർത്യ: നിങ്ങളെന്താണു് ചിരിക്കുന്നതു്. അഷ്ടാദ്ധ്യായത്തിലെ ഓരോ സൂത്രവും ഓരോ നിഗൂഢതത്വത്തിൻെറ ഗാഥയാണു്. ഇതാ നോക്കൂ—

ചാണക്യ: എല്ലാം താറുമാറാക്കി—നോക്കൂ—പാണിനീയം കേൾക്കാൻ ഇവിടെ സമയംപോരാ—വ്യാകരണംകൊണ്ടൊരു കാര്യവുമില്ല.

കാർത്യാ: പാണിനി നിങ്ങൾക്കു സാരമില്ല—എന്നാലതിൻെറ മഹിമ—എനിക്കു് . . . . .

ചാണക്യ: ഇപ്പോൾ മനസ്സിലായി—നന്ദൻ നിങ്ങളെ തടവിലിട്ടടയ്ക്കുവാനുള്ള കാരണം.

കാർത്യാ: എന്താണു് കാരണം?

ചാണക്യ: നിങ്ങളുടെ പാണിനിഭ്രാന്തുകൊണ്ടു് പൊറുതിമുട്ടീട്ടുതന്നെ. നിങ്ങളിരുന്നു സൂത്രമുരുവിട്ടു് മനുഷ്യനെ ശ്വാസം മുട്ടിച്ചുതുടങ്ങി. പോക്കളത്തിലും — സകലദിക്കിലും പാണിനി — മഹാറാണിയും മഹാരാജാവുമായി വാക്കലഹമുണ്ടായി; അവിടെയും പാണിനി. അങ്ങിനെ സൂത്രം കേട്ടു കേട്ടു നന്ദനു തലക്കുത്തു പിടിച്ചു — പീഡ സഹിക്കവയ്യാതായപ്പോൾ നന്ദനു തലകുത്തു പിടിച്ചു. തല ചുററിത്തുടങ്ങി — മനം പിരട്ടിത്തുടങ്ങി. അങ്ങിനെ പൊറുതിമുട്ടി അവസാനം നിങ്ങളെ തലയിലിട്ടടച്ചു — വല്ലാത്ത ദ്രോഹിതന്നെയാണീ പാണിനി!

കാർത്യ: എന്താണു പാണിനി വരുത്തിവെച്ച ആപത്തു്?

ചാണക്യ: ഈ വ്യാകരണപ്പുരപ്പു് നിർമ്മിച്ചുവെച്ചിട്ടു് അതു മുഴുവൻ ഇതേവരെ ഒരാൾക്കും മനഃപാഠമാക്കാൻ കഴിഞ്ഞില്ല.

കാർത്യാ: അതിലും വലിയ ആപത്തു് ഇതാണു്. നിങ്ങൾക്കു വ്യാകരണത്തിൽ ശ്രദ്ധയില്ല — പാണിനീസൂത്രം —

ചാണക്യ: വളരെ വലുതാണു്. നിങ്ങൾ ശിബിരത്തിലേക്കു പോവൂ — നോക്കൂ — ചന്ദ്രകേതു എവിടെയാണു്?

കാർത്യ: ചന്ദ്രഗുപ്തന്റെ ശിബിരത്തിൽ.

ചാണക്യ: വാസ്തവം — പാണിനീയസൂത്രപ്രഭാവംകൊണ്ടു കാര്യത്തിന്റെ പരമാർത്ഥമറിഞ്ഞുകഴിഞ്ഞുവല്ലോ?

കാർത്യ: പാണിനി ഈവക നിസ്സാരവിഷയങ്ങളെക്കുറിച്ചു് ഒന്നുംതന്നെ പറഞ്ഞിട്ടില്ല.

ചാണക്യ: പോവൂ; ചന്ദ്രകേതുവിനോടു നമ്മുടെ ശിബിരത്തിലേക്കു വരാൻ പറയൂ —

കാർത്യാ: വരാൻ പറയാം — എങ്കിലും പാണിനി —

ചാണക്യ: വീണ്ടും പാണിനി—പോക്കുളത്തിൽ — ഈ അർദ്ധരാത്രിസമയത്തു—പാണിനീയസൂത്രം കേൾക്കാനിടയില്ല— ചെന്നു ചന്ദ്രകേതുവിനെ പറഞ്ഞയയ്ക്കു—ചന്ദ്രകേതുവിനെ കണ്ടിട്ടു പ്രത്യേക ആവശ്യമുണ്ടു്.

കർത്യാ: അപ്പോൾ പാണിനീയസൂത്രമോ?

ചാണക്യ: പാണിനിയും, പാണിനീയസൂത്രവും നരകത്തിൽ വീണു ഉലയട്ടെ—പോവൂ!

കാർത്യാ: ലോകം വിചാരിക്കുന്നതു പാണിനി വെറും വൈയ്യാകരണനാണെന്നാണു—വെറും വൈയ്യാകരണൻ—വിഡ്ഢികൾ. പാണിനി വേദാന്തക്കാതലിൻെറ കാതൽ.

ചാണക്യ: വാദപ്രതിവാദത്തിനു നില്ക്കേണ്ട—ഞാൻ മയ്യാദയ്ക്കു വീണ്ടും പറയുകയാണു്. നിങ്ങളിപ്പോൾ പോവണം.

കാർത്യ: ഞാൻ പോയ്ക്കളയാം. (നടന്നുകൊണ്ടു്) എന്നാൽ താങ്കൾ പാണിനിയെ അപമാനിച്ചു.

[ദുഃഖിതനായിപ്പോവുന്നു.]

ചാണക്യ: വെറും മൃഗപ്രായം! ഒരു വകതിരിവുമില്ല. കമ്മത്തിനടിമയായ വെറും പുൽക്കൊടി!—പ്രിയേ. എന്തു പറയുന്നു? നന്ദമന്ത്രി ഒരടവെടുത്തു പ്രയോഗിച്ചു: പരാജയമുറച്ചുകഴിഞ്ഞപ്പോൾ ഒരു പുതിയവിദ്യ പ്രയോഗിച്ചു. ഞാൻ കെണിവെച്ചു കഴിഞ്ഞിട്ടുണ്ടു്. ഞാനതു നോക്കികൊണ്ടിരിക്കുന്നു. നീയും അതറിയില്ലേ?

(ചന്ദ്രകേതു പ്രവേശിച്ചു പ്രണമിക്കുന്നു.)

ചാണക്യ: വിജയിച്ചാലും! ഞാൻ നിങ്ങൾക്കാളയച്ചിരുന്നു.

ചന്ദ്രകേ: എന്താണു കല്പന?

ചാണക്യ: നാളെയാണു യുദ്ധം—യുദ്ധം കലാശിക്കുംവരെ —ഇതാനോക്കൂ, ചന്ദ്രകേതു ചന്ദ്രഗുപ്തനെ വിട്ടുപിരിയരുതു്

പോക്കളത്തിൽവെച്ചു പോർനടക്കുന്ന നേരത്തു നീയവനെ വിട്ടു പിരിഞ്ഞു പോവരുതു്.

ചന്ദ്രകേ: കല്പനപോലെ.

ചാണക്യ: പോവൂ (ചന്ദ്രകേതു പുറപ്പെടുന്നു.) നോക്കൂ— (ചന്ദ്രകേതു നിൽക്കുന്നു)—ചന്ദ്രഗുപ്തൻ ഉറങ്ങുകയാണോ?

ചന്ദ്ര: അതെ.

ചാണക്യ: ഒരുതവണ—അല്ലെങ്കിൽ വേണ്ട— ഇപ്പോൾ വേണ്ട, ഉറങ്ങിക്കൊള്ളട്ടെ. ആ മുരയെ—വേണ്ട ഇന്നു് രാത്രി വേണ്ട—അതുകൊണ്ടു് ഒരു കാര്യവുമില്ല. നാളെ നേരത്തേ—പുലരുന്നതിനു മുമ്പേ—എഴുനേൽക്കണം. ചന്ദ്രഗുപ്തനേയും ആ നേരത്തു വിളിച്ചുണർത്തി മുരയുണരുന്നതിനു മുമ്പായി യുദ്ധത്തിനു പുറപ്പെടണം—എന്നാൽ പോയ്ക്കോളൂ.

(ചന്ദ്രകേതു പോവുന്നു.)

ചാണക്യ: ആദർശശാലിയായൊരു ചെറുപ്പക്കാരൻ! ഇല്ല. പ്രിയതമേ മേലിലിതു പററില്ല. അറിയാതെ നാവു് ഉച്ചരിച്ചു പോയി. വിവരമില്ലാത്ത പാവം. പരാർത്ഥം തന്റെ സർവ്വസ്വവും ബലികഴിയ്ക്കാനൊരുങ്ങിയിരിയ്ക്കുന്നു. ചന്ദ്രഗുപ്തൻ നിന്റെയാരാണു്? വിഡ്ഢി!

## രംഗം ൪.

സ്ഥലം: ഹിരാതകത്തിലെ കൊട്ടാരം.

സമയം: പ്രഭാതം.

(ഹെലെൻറീഗോനസ്സും തടവുകാരനായ സെല്യൂക്കസ്സും.)

ഹെലെൻ—സെല്യൂക്കസ്—ഇന്നു് നിങ്ങളെന്റെ തടവുകാരനാണു്.

സെല്യൂ—ഇതെടുത്തു പറയേണ്ട ആവശ്യമില്ല എൻെറി ഗോനസ്സ്.

എൻെറി: ചക്രവത്തി. ഇന്നു നിങ്ങളുടെ ആ ഗവ്വ് എവിടെപ്പോയി?

സെല്യൂ: ഞാനൊരിക്കലും ഗവ്വിഷ്ഠനായിരുന്നില്ല—യുദ്ധത്തിൽ തോൽവിയും ജയവും സാധാരണയാണു്. നിരവധി യുദ്ധത്തിൽ ഞാൻ വിജയിയായിട്ടുണ്ടു്. ഇന്നു നിങ്ങളുമായി എററുമുട്ടി ഞാൻ തോററു തടവുകാരനാക്കപ്പെട്ടു വീണ്ടും യുദ്ധമുണ്ടാകയാണെങ്കിൽ—

എൻെറി: ഇതന്തിമസമരമാണു്.

സെല്യൂ: അന്തിമസമരമോ? നിങ്ങളെൻെറ തല വെട്ടുമായിരിക്കാം അല്ലേ?

എൻെറി: ഒരിക്കലുമില്ല!

സെല്യൂ: പിന്നെന്തു് ചെയ്യാനാണു ഭാവം?—എന്താണിതു് എൻെറി ഗോനസ്സ് താങ്കളുടെ കണ്ണിൽ ഹിംസാജ്വാലകിടന്നോളം വെട്ടുന്നു. നിങ്ങളുടെ മുഖം ചുവന്നിരിക്കുന്നു. നിങ്ങൾ പല്ലിറുമ്മുന്നു; ഇവയോരോന്നും ഇങ്ങനെ വിളിച്ചുപറയുന്നു—നിങ്ങളുടെ മനസ്സിൽ എന്തോ പൈശാചികസങ്കല്പം കിടന്നു കളിയാടുന്നു. അതിൻെറ ഭയങ്കരസ്വരൂപം കണ്ടു നിങ്ങൾതന്നെ നടുങ്ങുന്നുണ്ടു"!

എൻെറി: ഇല്ല. ഞാൻ നിങ്ങളെ കൊല്ലില്ല.

സെല്യൂ: നിങ്ങളെന്താണു വീണ്ടും വീണ്ടും അതാവത്തിക്കുന്നതു്?

എൻെറി: പരിഷ്കൃതരായ യവനവഗ്ഗക്കാരാണു നാം; പോക്കളത്തിൽവെച്ചു് എതിരാളിയുടെ മാറത്തു് ഉടവാൾ കുത്തിയിറക്കും, യുദ്ധാവസാനത്തിൽ ഇരുളടഞ്ഞ കൽത്തുറുങ്കിൽ ശത്രുവെയിട്ടടയ്ക്കും. എന്നാൽ കൊല്ലുകയില്ല—നിങ്ങളെയും എകാ

ന്തവും തമിസ്രവുമായ കല്ലറയിലിട്ടടയ്ക്കും:—കൊല്ലുകയില്ല, ഭയപ്പെടേണ്ട.

സെലൃ:—വേണ്ട വേണ്ട അതിലും നല്ലതു കൊല്ലുകയാണ് എന്നെ കൊന്നുകളയൂ. ഇരുട്ടറയിലിട്ടടച്ചു നീറി നീറിക്കൊല്ലാതെ ഒരു വെട്ടിനു തലയെടുത്തോളു.

എൻെറി: പരിഷ്കൃത യവനരാണു ഞങ്ങൾ. ആജീവനാന്തം കല്ലറയിലിട്ടടയ്ക്കും. യാതൊന്നിൽ സൂര്യകിരണം പേടിച്ചു പ്രവേശിക്കാനില്ലയോ—കാററു് മനംമുട്ടി അകലേക്കു മാറിനില്ക്കുമോ—ആ കല്ലറയിൽ നിങ്ങളെയിട്ടടയ്ക്കും. കൊല്ലുകയില്ല—ജനനാൽ ഞാൻ തന്തയില്ലാത്തവനാണു്, ദയാമയനായ ദൈവം എന്നെയൊരു പിച്ചക്കാരനാക്കി ലോകത്തിലേക്കയച്ചിരിക്കുന്നു—എന്നാൽ ദാരിദ്ര്യത്തിൻെറ ചവിട്ടും കുത്തും സഹിച്ചു പ്രതിബന്ധത്തിൻെറ തിരകൾ മുറിച്ചുനീന്തി—പൌരുഷം, ശൌര്യം എന്നിവയിന്മേൽ പററിത്തൂങ്ങി ഞാനിന്നു് ഈ നിലയിലിരിക്കുന്നു—ഇതെനിക്കു ലജ്ജാവഹമാണോ സെലൃക്കസ്സ്?

സെലൃ: ഞാനൊരിക്കലും പറയുകയുണ്ടായിട്ടില്ല.

എൻെറി: ഇല്ല—നിങ്ങൾ പറഞ്ഞിട്ടേയില്ല. എങ്കിലും ലോകം സംശയിച്ചു ചോദിക്കുകയാണു്:- "ആരാണു നിൻെറ അച്ഛൻ" ജാരജനാണു ഞാനെന്നവർ പറയുന്നു. എന്നിൽനിന്നകന്നു പെരുമാറുന്നു; എന്നെ പരിഹസിക്കുന്നു!

ജാരജൻ! എൻെറ പിറവിക്കു ഞാനുത്തരവാദിയല്ല—എന്നാൽ ജന്മത്തിനല്ല കർമ്മത്തിനു ഞാൻ തീർച്ചയായും ഉത്തരവാദിയാണു്—എന്തെങ്കിലും ഒരു നികൃഷ്ടകർമ്മം ഞാൻ ചെയ്തതായി പറയാൻ കഴിയുമോ?

സെലൃ: ഒരിക്കലുമില്ല.

എൻെറി: പിന്നെ? അല്ലെങ്കിലിനു നിങ്ങളുടെ മുഖസ്തുതിക്കു് എന്തു വിലയാണുള്ളതു്? ഇല്ല. തീരെയില്ല—ഞാൻ എ

ന്നു പറഞ്ഞാലും കിളിയുടെ കൂട്ടത്തിൽ താങ്കളുതു് ഏററുപാടും—ഇതാ സെല്യൂക്കസ്സിൻെറ മകളും എത്തിക്കഴിഞ്ഞുവല്ലോ!

(ഭടന്മാരാൽ ചുററപ്പെട്ട തടവുകാരിയായി ഹെലൻ പ്രവേശിക്കുന്നു.)

ഹെലൻ: ഇതാര്; അച്ഛനല്ലേ?—അച്ഛാ — അച്ഛാ—(സെല്യൂക്കസ്സിൻെറ മാറോടു തലചായ്ക്കുന്നു.)

സെല്യൂ: ഹെലൻ, എൻെറ മകളേ.

(പുണരുന്നു.)

എൻെറീ: നിങ്ങളുടെ സൌഹാർദ്ദസംഭാഷണം അവസാനിച്ചിരിക്കുമെന്നാശിക്കുന്നു. അവസാനിച്ചിട്ടില്ലെങ്കിൽ അവസാനിപ്പിക്കാൻ ഞാനപേക്ഷിക്കുന്നു. അതു തടയുവാൻ ഞാനത്ര നിഷ്ഠുരനല്ല—കാരണം ഈ കാഴ്ച നിങ്ങളുടെ അവസാനത്തെ കാഴ്ചയായിരിക്കാം.

ഹെലൻ: അവസാനത്തെ കൂടിക്കാഴ്ചയോ?

എൻെറീ: അതെ രാജകുമാരി. നിങ്ങളുടെ അച്ഛനു ഞാൻ ശിക്ഷ വിധിച്ചിരിക്കുന്നു:- ഇരുളടഞ്ഞ കല്ലറയുടെ നിത്യാഥിതിയായിരിപ്പാൻ.

ഹെലൻ: വിധികർത്താവിൻെറ വിധിപോലെയാവാം.

എൻെറീ: നിങ്ങൾക്കൊന്നും പറയാനില്ലേ?

ഹെലൻ: എനിയ്ക്കോ; ഒന്നും പറയാനില്ല. വീരനോടു വീരനാചരിക്കേണ്ട കാര്യത്തെക്കുറിച്ചു് അന്വേഷിക്കാം; എന്നാൽ തടവുകാരനു നൽകേണ്ടതെന്തോ അതു് നിങ്ങളുടെ അഭിരുചിയാണു്. ഇതിലെനിയ്ക്കൊന്നുംതന്നെ പറയാനില്ല. എനിക്കധികാരമില്ലാത്ത വിഷയത്തിൽ ഞാൻ കൈച്ചെലുത്താറില്ല.

എൻെറീ: ശരി. എന്നാൽ ഞാനൊന്നു പറയുവാനാഗ്രഹിക്കുന്നു സെല്യൂക്കസ് നിങ്ങളുടെ മകൾ വളരെ പിതൃഭക്തിയുള്ളവളാണു്.

ഹെലൻ: ഹെൻറി ഗോനസ്സ്. താങ്കൾ രാഷ്ട്രീയകാര്യത്തെക്കുറിച്ചു സംസാരിച്ചോളു. കന്യകയുടെ പിതൃസ്നേഹം—അതു കന്യക പറയേണ്ടതാണ്. അക്കാര്യമവൾക്കു വിട്ടുകൊടുത്തേക്കുക.

ഹെൻറി: ഇപ്പോഴും ഔദ്ധത്യം.

ഹെലൻ: എന്തിനാണെന്നെ ഇന്നു് ഈ ദിക്കിൽ പിടിച്ചുനിർത്തിയിരിക്കുന്നതെന്നു് എനിക്കറിയാം. എന്നാൽ നിങ്ങളുടെ പ്രയത്നം നിശീഥചന്ദ്രനെപ്പിടിക്കാൻ ഉള്ള പ്രയത്നമാണ്. എന്നാൽ നോക്കു, ചന്ദ്രനെ കയ്യിൽ കിട്ടുമെന്നു കരുതേണ്ട. ഇന്നു നിങ്ങൾ വിജയിയാണ്, സർവ്വാധിപതിയാണ്, 'യഥേഷ്ടം പ്രവൃത്തിക്കുവാൻ നിങ്ങൾക്കു കഴിയും—എന്നാൽ എനിക്കുമുണ്ടു് ഒരു രാജ്യം ആ രാജ്യത്തിൻെറ അധീശ്വരിയാണു ഞാൻ; നിങ്ങൾക്കാരാജ്യത്തു പ്രവേശനമില്ല. അച്ഛാ പോവുക അങ്ങു വീരനാണു വീരൻ വീരനു നല്കുന്ന ആതിഥ്യം, ഇരുളടഞ്ഞ കൽത്തുറുങ്കറയാണെങ്കിൽ, അതു സസന്തോഷം സ്വീകരിക്കുക. ഞാൻ പോവാം അച്ഛാ അനുമതി തരു—ഇതെന്താണച്ഛാ തല താഴ്ത്തി നില്ക്കുന്നതു്?

സെഡ്രി: വേണ്ട ഹെലൻ—നാമിരുവരും കാരാഗൃഹ വാസ ദുഃഖമെന്തിന്നനുഭവിക്കുന്നു?

ഹെലൻ: ഈ ദുഃഖസ്ഥിതിയിൽ നമ്മളിരുവരുടേയും ദുഃഖം സമമാണു്. അങ്ങു് കൺമുമ്പിൽ കാണുന്ന ആ അന്ധകാരം തന്നെയാണ് ഞാനും കാണുന്നതു്. അങ്ങു് പുരുഷനെപ്പോലെ സഹിക്കുമ്പോൾ ഞാൻ സ്ത്രീയെപ്പോലേ എല്ലാം സഹിക്കാം—എന്തിനാണു് ഭയം? എൻറിഗോയസ്സ് നമ്മുടെ നേരെ കണ്ണുരുട്ടി മിഴിച്ചിരിക്കട്ടെ.

ഹെൻറി: എന്താണെൻെറ നേക്കു് ഇത്ര ക്രുദ്ധയായിരിക്കുന്നതു്.?—എന്നെ വിവാഹം ചെയ്തോള—എന്നാലോ ഞാൻ

നിൻെറ അച്ഛൻെറ അതിഥിദാസനായിരിക്കാം—അദ്ദേഹത്തെ ഈ സിംഹാസനത്തിലിരുത്താം. നീയനുകൂലയാണെങ്കിൽ— അതിനുവേണ്ടി ഇന്നുതന്നെ ഞാനീ സിംഹാസനമുപേക്ഷിക്കാം.

ഹെലൻ: (സാക്ഷുതസ്മിതം പൊഴിച്ച്) എൻറീഗോനസ്, നിങ്ങളിത്ര വിഡ്ഢിയാണെന്നു ഞാനറിഞ്ഞിരുന്നില്ല.—അതെ പ്രലോഭനത്തിനടിമയായി നില്ക്കുന്നില്ലോ—സ്ത്രീഹൃദയം!—എല്ലാം ജയിച്ചാലും സ്ത്രീഹൃദയത്തെ ജയിക്കാൻ നിങ്ങൾക്കാവില്ല.; സ്ത്രീധർമ്മം—അതു പ്രഭാതസൂര്യനേക്കാൾ ഉജ്ജ്വലമാണു, മൃത്യുവിനേക്കാൾ പ്രബലമാണ്, മാതൃസ്നേഹത്തേക്കാൾ പവിത്രമാണ്. ഒരുപിടി മണ്ണുവാരിയിട്ട് സ്ത്രീധർമ്മത്തിൻെറ കണ്ണുപൊത്താൻ നിങ്ങൾ വിചാരിക്കുന്നു—ഇല്ലില്ല— ഞാൻ നിങ്ങളെ വെറുക്കുന്നു.

എൻറീ: ശരി: അങ്ങിനെയാവാം—എൻെറ പേരിലൊരു കുററവുമില്ല—ഭടന്മാരേ, ഇവരിരുവരേയും ആ അഗാധവും ഇരുളടഞ്ഞതുമായ കല്ലറയിലിട്ടടയ്ക്കുവിൻ!—ഉം!—

(രണ്ടു ഭടന്മാർ സെല്യൂക്കസിനേയും ഹെലനേയും വേർതിരിക്കുന്നു.)

ഹെലൻ: അച്ഛാ എനിക്കനുവാദം തരൂ.

സെല്യൂ: ഹെലൻ! (തലതാഴ്ത്തി കൺതുടയ്ക്കുന്നു.)

ഹെലൻ: എന്താണച്ഛാ അച്ഛൻെറ കണ്ണിൽ വെള്ളം നിറഞ്ഞു കാണുന്നതു്? അങ്ങു വീരനാണ്. ഈ ദുഃഖഭാരത്താൽ തലകുനിച്ചു നില്ക്കുന്നു—എനിക്കിതു കാണാൻ വയ്യ. ഇളം പൈതലിൻെറ വിശപ്പു! കിഴവൻെറ അപമാനം, രോഗിയുടെ പരിത്യാഗം, ശവത്തെ ഇട്ടുചവിട്ടൽ ഇതെല്ലാം ഞാൻ കണ്ടു സഹിക്കും. എന്നാലൊന്നു സഹിക്കില്ല. അവിടുത്തെ കണ്ണിലെ കണ്ണുനീർ. അച്ഛാ, എൻെറീഗോനസ്സിൻെറ ഇച്ഛയെന്തോ അതു നിറവേററട്ടെ അങ്ങേയ്ക്കുവേണ്ടി ഞാനെന്തു ത്യാഗങ്ങൾ സ

ഹിക്കില്ല! പുഞ്ചിരി തൂകിക്കൊണ്ടു ഞാനെന്നെ ത്യാഗപീഠത്തിൽ ബലിയൎപ്പിക്കും എന്നാൽ അച്ഛനെന്താണു കാണിക്കുന്നതു്. എന്താണിതു, ലജ്ജയിൽ മുങ്ങി ഭൂമിയുടെ മറവിൽ മറഞ്ഞു പോവതായ് തോന്നുന്നു—എന്റെറി: ഗോനാസ്, ഞാൻ നിങ്ങളെ വിവാഹം ചെയ്യാം—ഞാൻ നിങ്ങളുടെ ക്രീഡാദാസിയാണു്. (മുട്ടുകുത്തി) അച്ഛനെ വിട്ടയയ്ക്കൂ.

സെല്യൂ: അരുതരുതു്! ഇതിലും ഭേദം ഞാൻ നരകത്തിൽ കിടക്കുകയാണു്. മകളെ വിററിട്ടുള്ള സ്വാതന്ത്ര്യസുഖം എനിക്കു വേണ്ട. ഞാൻ യവനനാണു്—അതൊരുക്ഷണികദൌൎബ്ബല്യമായിരുന്നു. നടക്കുവിൻ; തടവുമുറിയിലേയ്ക്കു്—എവിടെ വേണമൊ അവിടേയ്ക്കു്. എനിക്കനുവാദം തരൂ മകളേ—(പുണരുന്നു്) ഹെലൻ: ഹെലൻ.

(രണ്ടു ഭടന്മാർ അച്ഛനേയും മകളേയും വേർപെടുത്തുന്നു. മറെറാരു ഭടൻ സെല്യൂക്കസിനെ പിടിച്ചു് എന്റെറി ഗോനാസിന്റെ സിംഹാസനത്തിനു മുമ്പിൽ കൊണ്ടുനിൎത്തുന്നു—വീണ്ടും കൊണ്ടുപോകുന്നു.)

എന്റെറി: നിൎക്കൂ. (ഭടന്മാർ, രണ്ടാളെയും കൊണ്ടു ന്നു) പോവൂ. സെല്യൂക്കസ്; ഞാൻ നിങ്ങളെ വിട്ടയച്ചിരിക്കുന്നു—നിങ്ങൾ സ്വതന്ത്രനാണു്—ജാരജനാണെങ്കിലും ഞാൻ യവനനാണു്. മഹത്വമെന്നതെന്താണെന്നു് എനിക്കറിയാം—ഈ രംഗം സുന്ദരമല്ല; സ്വൎഗ്ഗീയമെന്നു് വിളിക്കപ്പെടേണ്ടതാണു്; ഫിഡിയസ്സിനു് പോലും ഇതിലുമധികം സുന്ദരമായ രംഗം സങ്കല്പിക്കാൻ വയ്യ. കഠിനഹൃദയനാണു് ഞാൻ; എന്നാൽ ഈ ദുൎബ്ബലമായ കാഴ്ചകണ്ടു കണ്ണു നനഞ്ഞുപോയി. ഹേ പ്രേമസ്വരൂപിൻ, അല്ലല്ല ഹെലൻ, ഭവതിക്കു ഞാൻ അനുരൂപനല്ല. സെല്യൂക്കസ്, ഇതാ അവിടുത്തേതാണീസിംഹാസനം!

(പോകുന്നു.)



# രംഗം. ൮.

സ്ഥലം: രണരംഗം.

സമയം: സന്ധ്യ.

(സ്ത്രീശിബിരത്തിൽ ഛായയും സഹചാരികളും.)

ഛായ: ഈ യുദ്ധത്തിന്റെ ജയാപജയങ്ങളറിയാൻ എന്റെ മനസ്സുഴറുന്നു. അതിദൂരത്തുനിന്നു് സമരഭേരി മുഴങ്ങി കേൾക്കുന്നു—വീണ്ടും വീണ്ടും യുദ്ധദാഹം പൂണ്ടു ഈ ഹൃദയം കിടന്നു പടഹമടിക്കുന്നു.

സഖി: എന്താണു് തോഴിക്കിത്ര സമരദാഹം?

ഛായ: അദ്ദേഹത്തിനൊത്തവളാണു ഞാനെന്നു കാണിച്ചുകൊടുക്കണം..

ഒന്നാംസഖി: ആർക്കു്?

ഛായ: ചന്ദ്രഗുപ്തനു്!

രണ്ടാമത്തവൾ: അദ്ദേഹത്തിനുവേണ്ടി മരിക്കയോ?

ഛായ: എന്തു്?

രണ്ടാ: നീ ചന്ദ്രഗുപ്തനെ സ്നേഹിക്കുന്നുണ്ടോ?

ഛായ: സ്നേഹിക്കുന്നുണ്ടോ, ഇല്ലയോ—അതെനിക്കറിഞ്ഞുകൂടാ—എനിക്കിത്രമാത്രമറിയാം—സ്വപ്നത്തിലും എന്റെ മനസ്സു് ആ വീരരൂപത്തെ ധ്യാനിക്കുന്നു. ഇന്നലെ രാത്രി ഞാൻ കണ്ട സ്വപ്നമെന്താണെന്നറിയാമോ?

രണ്ടാ:—പറയൂ എന്താണു സ്വപ്നം?

ഛായ: ഞാൻ മെല്ലെ മെല്ലെ ആകാശത്തിലേക്കു് ഉയർന്നുപോയി. അങ്ങിനെ ഉയർന്നുപോയ ഞാൻ വളരെ വളരെ ചുവട്ടിലായി രണ്ടു വസ്തുക്കൾ മാത്രം കണ്ടു—ഒന്നു ഭൂഗോളം; മറെറാന്നു ചന്ദ്രഗുപ്തൻ. വീണ്ടും ഉയർന്നുയർന്നുപോയി—ക്രമേണ ഭൂമി ചെറുതായി ചെറുതായി വന്നു; പിന്നീടതു് ശൂന്യതയിൽ ലയിച്ചു—

ഒടുവിൽ ചന്ദ്രഗുപ്തൻ—ചന്ദ്രഗുപ്തൻ മാത്രം—സൂര്യനെപ്പോലെ കത്തിജ്വലിച്ചുനിന്നു!

രണ്ടാ: നീ മരിക്കുമെന്നു തോന്നിപ്പോകുന്നു.

ഛായ: എന്തുകൊണ്ടു്?

രണ്ടാ: ഈ വ്യാധികൊണ്ടു്—

ഛായ: ഏതു വ്യാധികൊണ്ടു്?

തോഴി: പ്രേമവ്യാധികൊണ്ടു്.

ഛായ: പ്രേമം ഒരു വ്യാധിയാണോ?

രണ്ടാ: ഇതു വ്യാധിയാണു്.

ഛായ: ഞാൻ ഈ രോഗത്തിൽ മരിക്കും—ഇതിലും സുഖകരമായ മരണം മററില്ല.

(ചന്ദ്രകേതു വരുന്നു.)

ഛായ: എന്താണു് ജ്യേഷ്ഠാ യുദ്ധവർത്തമാനം?

ചന്ദ്രകേതു: എൻെറ കുതിര ചത്തുപോയി; മറെറാരു കുതിര വേണം. (പുറപ്പെടുന്നു)

ഛായ: എന്താണു യുദ്ധവർത്തമാനം?

ചന്ദ്രകേതു: നമ്മുടെ സൈന്യം തോറേറാടി.

ഛായ: തോറേറാടി?—ചന്ദ്രഗുപ്തനെവിടെയാണു ജ്യേഷ്ഠാ?

ചന്ദ്രകേതു: ചന്ദ്രഗുപ്തൻ അപകടത്തിലാണു്. ഞാനദ്ദേഹത്തെ സഹായിക്കാൻ പോവുകയാണു്.

ഛായ: നില്ക്കൂ—ഞാനുമുണ്ടു്. എൻെറ കുതിരയെ ഒരുക്കിനിർത്താൻ പറയൂ.

ചന്ദ്രകേതു: ശരി; നീയും പുറപ്പെട്ടോളൂ (പോകുന്നു.)

ഛായ: (സഖികളോടു്) നിങ്ങൾ ശിബിരരക്ഷ ചെയ്യൂ!

(ഇരുവരും പോകുന്നു.)

ഛായ: ഹേ, ജഗദീശ്വരി, ഒരു വരം മാത്രമേ ഞാനർത്ഥിക്കുന്നുള്ളൂ: ഈയൊരു ഭാഗ്യധേയം മാത്രമേ ഞാനാവശ്യപ്പെട്ടു

ന്നുള്ളു. പുഞ്ചിരി തൂകിക്കൊണ്ടു് അദ്ദേഹത്തിനു വേണ്ടി—അദ്ദേഹത്തിന്റെ ജീവൻ രക്ഷിക്കാൻവേണ്ടി മരിക്കാൻ കഴിഞ്ഞാൽ—ഹാ, പ്രാണരക്ഷയ്ക്കുപകരം ഒരു കുറി—ഒരു ദിവസം ഒരു നിമിഷനേരം—എന്നെ സ്നേഹിച്ചാൽ—പുഞ്ചിരി തൂകിക്കൊണ്ടു് എന്റെ നേക്കു നോക്കിയാൽ—ഹാ, എത്ര സാൎത്ഥകമാകുമായിരുന്നു ആ മരണം!

(കുതിരയുമായി ചന്ദ്രകേതു വരുന്നു.)

ചന്ദ്രകേതു: ഛായേ, കുതിര ഇതാ തയ്യാറായിരിക്കുന്നു.

ഛായ: നടക്കൂ ജ്യേഷ്ഠാ (മുട്ടുകുത്തി) മഹേശ്വരി, യാതൊന്നിന്റെ മഹാപ്രഭാവംകൊണ്ടു് അന്നു് അസുരസംഹാരം ചെയ്തുവോ അതിന്റെ—ആ മഹാശക്തിയുടെ—ഒരു തുള്ളി എന്നിലും നിക്ഷേപിക്കേണമേ! നടക്കൂ ജ്യേഷ്ഠാ.

(കുതിരപ്പുറത്തു കയറി ഇരുവരും പോകുന്നു.)

---

## രംഗം. ൭.

സമയം: സന്ധ്യ.

(ചാണക്യൻ ഏകാകിയായി നില്ക്കുന്നു)

ചാണ: നാവിട്ടിളക്കുന്ന വിശന്ന നായാട്ടുനായ്ക്കളെ പോക്കളത്തിലേയ്ക്കഴിച്ചുവിട്ടിരിക്കുന്നു! സ്വാതന്ത്ര്യവിഹാരംകൊണ്ടു് അവയത്രയും ഉറന്നു് ഒഴുകുന്ന ചുടുരക്തധാര നക്കിക്കുടിയ്ക്കും. സിംഹാദിഹിംസ്രമൃഗങ്ങൾ നിറഞ്ഞ ഈ വനം മനുഷ്യപൂൎണ്ണമായിരിക്കുന്നു!—എന്നാലന്തരമിതാണു്—പുലി മനുഷ്യരക്തം കുടിക്കുന്നു—അതെ, വിശപ്പും ദാഹവുംകൊണ്ടു്! എന്നാൽ മനുഷ്യൻ മനുഷ്യനെ വധിക്കുന്നു—അതെ, ലോഭംകൊണ്ടു്. അഹോ കൎമ്മപ്രപഞ്ചത്തിന്റെ വിജയാഹവം! അതാ സൂൎയ്യനസ്തമിക്കുന്നു

പകലിൻെറ ചിതാഗ്നി അദ്ദേഹത്തിൻെറ ചുററും കത്തിക്കാളുന്നു—ഈ സൂൎയ്യൻ നാളെ വന്നുദിക്കില്ല—ഈ അസ്തമനപ്രകാശം, മങ്ങി മങ്ങി—മലിനമായി ധൂസരമായിത്തീരും; ഭൂമിയുടെ വിളത്ത മുഖത്തു് ആജ്യോതിസ്സിൻെറ ഇരുകിരണങ്ങൾ പതിയുന്നു—മേലിലൊരിക്കലും ആ കാഴ്ച കാണുകയില്ല. കറുത്തിരുണ്ട സൂൎയ്യൻ അനന്തശൂന്യതയിൽ അദൃശ്യമായിത്തീരും—അതെത്രൊരു ഗൌരവം നിറഞ്ഞ കാഴ്ചയായിരിക്കും;—ആരാതു്?

(കാർത്യായനൻ വരുന്നു.)

ചാണക്യ: ആരാണു്—കാർത്യായനനോ? എന്താണു വിശേഷം.

കാത്യാ: യുദ്ധത്തിൽ നമുക്കു തോൽവി പററി.

ചാണക്യ: തോൽവി?

കാത്യാ: ചന്ദ്രഗുപ്തൻ പോൎക്കളത്തിൽനിന്നു പിൻവാങ്ങിക്കളഞ്ഞു. അക്കാഴ്ചകണ്ടു സൈന്യവ്യൂഹം ചിന്നിച്ചിതറിപ്പോയ്ക്കളഞ്ഞു.

ചാണക്യ: ചന്ദ്രഗുപ്തൻ ഓടിക്കളഞ്ഞുവോ? എവിടേയ്ക്കു്?

കാത്യാ: കിഴക്കൻദിക്കിലേയ്ക്കു്.

ചാണക്യ: ഏതു ദിക്കിലേയ്ക്കു് ഓടിപ്പോയി എന്നല്ല ചോദിച്ചതു്? ചന്ദ്രഗുപ്തനെവിടെയാണെന്നാണു്.

കാത്യാ: അതു ഞാനറിയില്ല.

ചാണക്യ: എൻെറ ശങ്ക സ്ഥാനത്തായി—ചന്ദ്രകേതു എവിടെയാണു്?

കാത്യ: എനിക്കറിഞ്ഞുകൂടാ.

ചാണക്യ: നിങ്ങളിതേവരെ എവിടെയായിരുന്നു? വങ്കശിരോമണി.

കാത്യാ: ഞാനിപ്പൎവ്വതച്ചെരുവിലിരുന്നു യുദ്ധഗതി വീക്ഷിക്കുകയായിരുന്നു.

ചാണക്യ: യുദ്ധഗതി വീക്ഷിക്കുകയായിരുന്നു! വിജയം നിശ്ചിതമായിരുന്നപ്പോൾ—വിജയം കൈക്കുള്ളിലൊതുങ്ങിനിന്നിരുന്നപ്പോൾ—ഒന്നും പ്രവൃത്തിച്ചില്ല—വിഡ്ഢി.

കാത്യാ: നോക്കൂ—അതാ, ചന്ദ്രഗുപ്തൻ എത്തി.

ചാണക്യ: എവിടെ? (കൈകൊട്ടി) ശരി; അവൻ വരുന്നു—ശരി, ആശയ്ക്കു വഴിയുണ്ട്. പോവൂ കാർത്യായന നിങ്ങൾ സൈന്യങ്ങളെ യഥ്യസിപ്പിക്കൂ: ചന്ദ്രഗുപ്തനോടിപ്പോയിട്ടില്ല; വരുന്നുണ്ട് പോവൂ; വേഗത്തിൽ പോവൂ; (കാർത്യായനൻ പോവുന്നു.)

ചാണക്യ: പരിഭ്രമത്തിന്നവകാശമില്ല.

'കണ്ടകേനൈവ കണ്ടകം'—മുരേ, മുരേ!

(മുര വരുന്നു.)

മുര: എന്താണു ഗുരുദേവൻെറ ആജ്ഞ?

ചാണക്യ: വരൂ: ഇവിടെ നില്ക്കു (മുമ്പിൽ നിർത്തി)—നിനക്കു കരയാനറിയുമോ?

മുര: ഇതെന്താണിതു ഗുരുദേവ?

ചാണക്യ: ചന്ദ്രഗുപ്തനതാ വരുന്നു— നീ കരയണം!

മുര: മകനേ, എൻെറ മകനേ (ഓടിയടുത്തു ചെല്ലുന്നു.)

ചാണക്യ: നിൽക്കൂ; ഇതു സ്നേഹപ്രദർശനത്തിനുള്ള സമയമല്ല, ഈ സമയത്തു കഠിനമായ അതൃപ്തി; കൃത്രിമക്കണ്ണീർ—മകനെക്കുറിച്ചു് അമ്മയ്ക്കുള്ള അഭിമാനം ഇതെല്ലാം അഭിനയിക്കണം. പറയൂ, ഒരുക്കമാണോ?

(മുര തലതാഴ്ത്തി. ഉറയൂരിയ വാളുമായി ചന്ദ്രഗുപ്തൻ വരുന്നു.)

ചാണക്യ: ഇതാ നോക്കൂ, ഈ നില്ക്കുന്നതു ചന്ദ്രഗുപ്തനാണ്—ചന്ദ്രഗുപ്തൻ വിജയശ്രീലാളിതനായി വന്നെത്തിയിരിക്കുന്നു; മകനെ മാറോടണയ്ക്കൂ—ഇതാണു നിൻെറ വീരസന്താനം; വിജയോത്സവം കൊണ്ടാടൂ.

ചന്ദ്ര: അല്ല, ഗുരുദേവ—ഞാൻ വിജയിയായിട്ടല്ല വന്നിരിക്കുന്നതു്.

ചാണക്യ: എന്തെ പറഞ്ഞതു്?

ചന്ദ്ര: ഞാൻ യുദ്ധരംഗത്തിൽനിന്നു തോറേറാടിയിട്ടാണു വന്നിരിക്കുന്നതു്

മുര: തോറേറാടിയിട്ടു്? ഇല്ല, ഈ വാക്കു സ്ഥിരബുദ്ധിയോടുകൂടിത്തന്നെയാണൊ നീയുച്ചരിക്കുന്നതു്? തോറേറാടിവന്നു! നിനക്കു പോർക്കളത്തിൽ വീണു മരിക്കാൻ കഴിഞ്ഞില്ല അല്ലേ; ഭീരു!

ചാണക്യ: ഇല്ല; സാരമില്ല—അതൊരു ക്ഷണികദൌർബ്ബല്യമായിരുന്നു; ചെല്ലു—യുദ്ധം ചെയ്യു ചന്ദ്രഗുപ്ത.

ചന്ദ്ര: വയ്യ; എനിക്കു യുദ്ധം ചെയ്യാൻ വയ്യ (വാൾ ചാണക്യന്റെ കാൽക്കൽ വെയ്ക്കുന്നു.)

ചാണക്യ: എന്തു്, വയ്യ?

ചന്ദ്ര: സഹോദരന്റെ കഴുത്തിൽ കത്തിവെയ്ക്കാൻ.

മുര: നീചൻ.

ചന്ദ്ര: ഞാൻ നീചനല്ല—എന്നാൽ അവനെന്റെ സഹോദരനാണു്.

ചാണക്യ: യാതൊരുത്തൻ നിന്നെ നാട്ടിൽനിന്നടിച്ചോടിച്ചുവോ ആ സഹോദരൻ—?

ചന്ദ്ര: എങ്കിലും അവനെന്റെ സഹോദരനാണു്.

മുര: യാതൊരുവൻ നിന്റെ പെററമ്മയുടെ തലമുടി വലിച്ചിഴച്ചു് അപമാനിച്ചയച്ചുവോ അവൻ നിന്റെ സഹോദരനാണു്—എന്താ മിണ്ടാത്തതു്?

ചാണക്യ: ആരുടെ രാജത്വം അക്രമത്തിന്റെ പര്യായം മാത്രമാണോ—അവൻ.

ചന്ദ്രഗു: ഭ്രാതൃഹത്യക്കാണോ അങ്ങു് എന്നോടു് ആജ്ഞാപിക്കുന്നതു്.

ചാണക്യ: ധർമ്മയുദ്ധത്തിൽ. തീർച്ചയായും അങ്ങിനെ ചെയ്യണമെന്നു ഞാൻ പറയുന്നു—ഭഗവാൻ ശ്രീകൃഷ്ണൻ യുദ്ധക്ഷേത്രത്തിൽവെച്ച് അർജ്ജുനനോടെന്തുകല്പ്പിച്ചു?

ചന്ദ്രഗു: മാപ്പു് തരൂ ഗുരുദേവ—ശ്രീകൃഷ്ണൻെറ യുക്തിവാദം എൻെറ മനസ്സിൽ തട്ടുന്നില്ല.

ചാണക്യ: (നിലത്തു ചവുട്ടി.) ഈ പാപഭാരം കൊണ്ടാണു് ആര്യാവർത്തത്തിൻെറ മുതുക കുനിഞ്ഞതു്. ഗീതയുടെ മഹിമ തനിക്കെന്തറിയാം, ശാസ്ത്രവാദം ശൂദ്രനല്ലാ, ബ്രാഹ്മണനു വിധിച്ചതാണു്.

ചന്ദ്ര: ബ്രാഹ്മണൻെറ അധികാരപദവി അയാൾ അനുഭവിച്ചുകൊള്ളട്ടെ; എനിക്കു പോവാനനുവാദം തരണം.

ചാണക്യ: ഞാനിടക്കിടെ നിൻെറ മനോദൌർബ്ബല്യം സൂക്ഷിച്ചു കണ്ടുകൊണ്ടിരുന്നു. മററു സമയങ്ങളിൽ ഈ ദൌർബ്ബല്യം നിരുപദ്രവമായിരിക്കാം. ശൂന്യമായ നിരാശകൊണ്ടു്, പകലിൻെറ അലസയാമങ്ങൾ ഉന്തിനീക്കിക്കഴിയ്ക്കാം. രാത്രിയിലോ—കണ്ണുനീർത്തുള്ളികൾകൊണ്ടു തലയണ നനച്ചു കിടക്കാം;—അതു രണ്ടും ഒരു വേള നിരുപദ്രവമാകാം. ഓരോ സമയത്തു കരച്ചലും ഒരു രസമാണു്—എന്നാൽ കർമ്മക്ഷേത്രത്തിൽ കവച്ചുള്ള ഈ ദൌർബ്ബല്യം വമ്പിച്ച ഒരാപത്താണു്. അതു ഭൂകമ്പംപോലെ നൂററാണ്ടുകളുടെ നേട്ടങ്ങളെ തകിടംമറിയ്ക്കുന്നു. ഈ ആലസ്യത്തെ കീറിമുഷിഞ്ഞ വസ്ത്രത്തെയെന്നപോലെ വലിച്ചെറിയൂ; പോർക്കളത്തിൽ മുന്നിട്ടിറങ്ങു.

ചന്ദ്ര: എനിക്കു മാപ്പുതരൂ, ഗുരുദേവ.

മുര: ചന്ദ്രഗുപ്താ, എൻെറ മകനാണോ നീ?—യാതൊരു നന്ദൻ—

ചന്ദ്ര: അവനു മാപ്പുകൊടുക്കൂ അമ്മേ.

മുര: മാപ്പ്. ആയിരമായിരം തേളുകൾ ഒത്തൊരുമിച്ച കേറിക്കുത്തിയാലുള്ള വേദന—ദുസ്സഹമായ ആ വേദന—ഒന്നു കൊണ്ട്—ഒരൊററ ഔഷധം കൊണ്ട്—മാത്രം ശമിക്കും—അതെ നന്ദന്റെ രക്തംകൊണ്ട്.

ചന്ദ്ര: വിദൂരമായ ആ ശൈശവത്തിൽ ആരെന്റെ കളിത്തോഴനായിരുന്നു—വാത്സല്യമടിത്തട്ടിലിരുന്ന അമ്മയെനിക്കു തന്ന മധുരവിഭവങ്ങളെ ഞാനാക്കു സമമായി പങ്കിട്ടിരുന്നുവോ,—പിതൃശാസനം നിമിത്തം ആരുടെ കണ്ണിൽനിന്നൂറിയ കണ്ണീർകണങ്ങളെ ഞാൻ ചുംബിച്ചെടുത്തിരുന്നുവോ. ഒരു ദിവസം മദിച്ച കുതിരയുടെ കുളമ്പടിയിൽ പെട്ട ആരെ സ്വദേഹമർപ്പിച്ച മറച്ചു ഞാൻ രക്ഷപ്പെടുത്തിയോ—അവന്റെ കഴുത്തിനു നേക്കു വാളിളക്കുമ്പോൾ—ഇന്നു കഴിഞ്ഞുപോയ ആ സംഭവമോരോന്നിന്റേയും സ്മരണ—മുന്നിൽ വന്നുനില്ക്കുന്നു. അവന്റെ മനോഹരമുഖം കാണുമ്പോൾ ഉള്ളിലുറങ്ങിക്കിടക്കുന്ന പിതൃരക്തം ഒന്നായിത്തിളച്ചു ഹൃദയപഞ്ജരത്തെ ഭേദിച്ച്—ഇങ്ങിനെ പറയുന്നു—മനസ്സിന്റെ അടിത്തട്ടിൽനിന്നു കരുണാശ്രുപൂർണ്ണമായ ഒരു സന്ദേശം ഇങ്ങനെ മുഴങ്ങുന്നു:- "എന്തു വിചാരിക്കുന്നു, ചന്ദ്രഗുപ്ത; അതാരാണ്ണാനില്ക്കുന്നതു്?—അതു സഹോദരനല്ലാതെ മററാരുമല്ല. സഹോദരനിലും വലുതാണൊ നിനക്കു മഗധാസാമ്രാജ്യം?"

മുര: നന്ദൻ നിന്റെ സഹോദരനാണ്; എന്നാലെന്റെ യാരാണ്?

ചന്ദ്ര: നന്ദനോ, നന്ദനവിടുത്തെ മകനല്ലാതെ മററാരാണ്? ഔരസപുത്രൻ മാത്രമാണോ പുത്രൻ? നന്ദന്റെ അമ്മ മരിച്ചശേഷം, അവന് അന്നുമിന്നുമമ്മയായി നില്ക്കുന്നതു്—അവനെ ഈ നിലയിലേക്കുയർത്തിയതു്—മററാരാണ്. അവനമ്മയുടെ മുലപ്പാൽ കുടിച്ചിട്ടില്ലേ?

മുര: മാപ്പുകൊടുക്കാതിരിപ്പാൻ കാരണമിതാണു; നന്ദനതെല്ലാം മറന്നു—ഞാൻ മറന്നില്ല—എനിക്കു മറക്കാൻ കഴിയില്ല. അന്ന്—വാചാലൻ തലമുടി പിടിച്ചുവലിച്ചു ആ ദിവസം—നന്ദൻ ശൂദ്രസ്ത്രീയെന്നു വിളിച്ചു മർമ്മത്തിൽ പ്രഹരിച്ചു ആ ദിവസം—അയ്യോ. ഞാനെന്തുപറയട്ടെ; എങ്ങിനെ പറയട്ടെ—അമ്മയ്ക്കു പററിയ ആ അപമാനം നിന്റെ കണ്ണിൽ നിസ്സാരം—നിനക്കതിലൊരു അഭിമാനവുമില്ല.

ചാണക്യ: ഒററവയററിൽ പിറന്നതുകൊണ്ടു് ഇരുപേർ സഹോദരന്മാരാകുന്നു. അപ്പോൾ പെററമ്മയോ, സഹോദരനോ ആരാണു വലുതു്? അമ്മയുടെ അവമാനഭാരത്തിൽ മുഖം തിരിക്കുക എന്നതിനു ഈ ലോകത്തിലിതാണു് ഉത്തമമാതൃക. (മുരയോടു) ഹേ ഭാഗ്യംകെട്ട സ്ത്രീ. കരയു. ആരു് അമ്മയെ തൃണവൽഗണിക്കുന്നുവോ ആ മകനാണിതു്.—ഇവൻ നിന്റെ മകനായിരുന്നെങ്കിൽ ഒരിക്കലും അപമാനിക്കുമായിരുന്നില്ല. ലോകത്തിലെത്രയ്ക്കു പവിത്രമാണു മാതൃസ്നേഹമെന്ന വസ്തുത ഇവനറിഞ്ഞുകൂടാ.

ചന്ദ്ര: അതിന്റെ വില എനിയ്ക്കറിയാം ഗുരുദേവ!

ചാണ: ഇല്ല. ഒരിക്കലുമില്ല. അതറിയുന്നവനാണു നീയെങ്കിൽ ഇതിനുമുമ്പെ പകരം ചോദിക്കുമായിരുന്നു. ഇതാ അമ്മയാണു്: ആരുടെ ശരീരവും നിന്റെ ശരീരവും ഒരുകാലത്തു് ഒന്നായിരുന്നുവോ—ഒരേ ജീവനും, ഒരേ മനസ്സും, ഒരേ വീര്യം, ആത്മാവുമായിരുന്നുവോ, ആരു് . . . . . ഒരു ദിവസം വിഷ്ണുവിന്റെ യോഗനിദ്രയിലഭിഭൂതമായിരുന്നുവോ, അഗ്നിസ്ഫുലിംഗംപോലെ, സംഗീതമൂർഛനപോലെ, പഴകിയ കടംകഥപോലെ വേറിട്ടുപോന്നുവോ, ഹേ ചന്ദ്രഗുപ്ത ഇതാ അമ്മയാണു്. ആരു് ഏകാന്തതയിലിരുന്നു ഹൃദയപാത്രത്തിൽ നിറച്ചു ജീവരക്തത്തെ സ്നേഹതാപംകൊണ്ടു ക്ഷീരാമൃതമായി മാററിയോ—നിന്റെ ഇളംചുണ്ടുക

ളിലമൃതം ചുരത്തിത്തരുന്നുവോ, ആരു് നിൻെറ ചുണ്ടിനു പുഞ്ചിരിയും, നാവിനു് ഭാഷയും, നെററിയിൽ ആശിസ്സുനിറഞ്ഞ ചുംബനവും പൊഴിച്ചുവോ, ഇതാ അമ്മയാണു്. ആരു് രോഗത്തിലും, ശോകത്തിലും, ദൈന്യത്തിലും, ദുർദ്ദിനത്തിലും നിൻെറ ദുഃഖത്തെ സ്വന്തം ഹൃദയത്തിലടക്കി പിടിച്ചുവോ, നിൻെറ മുഖം വിടർന്നു കാണാൻ തൻെറ ജീവിതം ബലിയർപ്പിക്കുന്നുവോ ആരുടെ നിർമ്മലസ്നേഹത്തിൻെറ ഗംഗാനദി തപ്തശൂന്യമായ മരുഭൂമിയിൽ തൻെറ കൈവഴികളൊഴുക്കുന്നുവോ, ഇതാ അമ്മയാണു്. ആരുടെ ദയ മനുഷ്യജീവിതത്തിൽ പ്രഭാതപ്രകാശംപോലെ മധുരകിരണം വിതറുന്നുവോ, ആരുടെ പ്രേമം വാരിക്കോരിക്കൊടുക്കുന്നതിൽ പിശുക്കുപിടിക്കുന്നില്ലയോ—സംശയിക്കുന്നില്ലയോ—വിചാരിക്കുന്നില്ലയോ—പകരമാവശ്യപ്പെടുന്നില്ലയോ, ആരുടെ ഹൃദയം ഉന്മുക്തവും ഉദാരവും കമ്പിതവുമായ ആശകളാൽ തൻെറ കൈരണ്ടിലും സന്താനത്തെ ഒളിച്ചുവെയ്ക്കുന്നുവോ ഇതാ അമ്മയാണു്!

ചന്ദ്ര: ഗുരുദേവൻ എന്നെ രക്ഷിക്കണം ഭ്രാതൃഹത്യക്കെന്നെ പ്രേരിപ്പിക്കരുതേ!

മുര: ഇന്നു്—വളരെ ദിവസങ്ങൾക്കുശേഷം എനിക്കൊന്നു മനസ്സിലായി—നീയെൻെറ ആത്മാവല്ലെന്നതാണു് ആ പരമാർത്ഥം. നന്ദൻ ക്ഷത്രിയനാണു, നീ ക്ഷത്രിയകുമാരനാണു, നന്ദൻ നിൻെറ സഹോദരനാണു്—ഞാൻ—അതെ ഞാനാരാണു് ഏതോ ഒരു ശൂദ്രസ്ത്രീ. ഞാൻ നിന്നെ പത്തുമാസം ചുമന്നുവെന്ന കാര്യം പോട്ടെ;—ഞാനാരാണു്; അല്ല—ഞാൻ നിൻെറ അമ്മയല്ല.

ചന്ദ്ര: ഇതെന്താണു്? ഇത്രയ്ക്കു കഠിനവികാരവഷമോ അവിടുന്നു് എൻെറ അമ്മയല്ലെ. അവിടുന്നു് എൻെറ അമ്മമാത്രമല്ല. എൻെറ ധർമ്മം—എൻെറ സാധന, എൻെറ ദേവത

ശ്രീദേവി—കൂടിയാണ് അവിടുത്തെ കല്പനയാണ് എനിക്കു ദൈവവാക്യം.

മുര: ഇതു് വാസ്തവമാണെങ്കിൽ യുദ്ധത്തിന്നൊരുമ്പെടുക. എന്താണു വീണ്ടും മിണ്ടാതാരിക്കുന്നതു്? ചന്ദ്രഗുപ്താ (പതറിയ സ്വരത്തിൽ( ഞാൻ നിന്റെ അമ്മയാണ്—അപമാനിതയും പ്രപീഡിതയും; പദാഹതയുമായ അമ്മയാണ്—ഇതാണെന്റെ ശാസനം; ഇനി നിന്റെ ഇഷ്ടംപോലെയാവാം.

ചന്ദ്രഗു: അമ്മയുടെ ഇഷ്ടമാണ് എന്റെ ഇഷ്ടം—മേലിൽ സന്ദേഹമാർഗ്ഗങ്ങളടഞ്ഞു. പ്രശ്നസംകുലവും കുടിലവുമായ ഈ ലോകത്തിൽ അവിടുത്തെ കല്പനയാണ് എന്റെ മാർഗ്ഗമണിദീപം. പ്രപഞ്ചസമുദ്രത്തിൽ, അവിടുത്തെ ധ്രുവനക്ഷത്രം നോക്കി ഞാനെന്റെ തോണിയെ ഇറക്കുന്നു. അമ്മേ അനുഗ്രഹിയ്ക്കൂ ഈ നിമിഷത്തിൽ ഞാൻ യുദ്ധത്തിന്നിറങ്ങുകയായി.

മുര: നീയെന്റെ മകൻതന്നെയായി.

ചാണ: എന്റെ ശിഷ്യനുമായി. ഈ ക്ഷണികദൌർബ്ബല്യത്തെ ഹൃദയത്തിൽനിന്നു വലിച്ചെറിയുക. ഒരു പ്രാവശ്യം—കരുത്തോടുകൂടി—

(അണിയറയിൽ)

ഇതിലെ, ഇതിലെ—

ചാണ: ഇതാ—അവരിതാ ഇവിടേയ്ക്കു വന്നെത്തിക്കഴിഞ്ഞു. ചന്ദ്രഗുപ്ത കാർമേഘപടലം നീങ്ങിയ, പ്രചണ്ഡസൂര്യ്യനെപ്പോലെ പ്രവൃദ്ധതേജസ്സായി വിളങ്ങു; നരസിംഹധ്വനി മുഴങ്ങട്ടെ. അതാ നിന്റെ സൈന്യവും വരുന്നു; ഇന്നു് ഒരു ചന്ദ്രഗുപ്തനും നൂറു നന്ദന്മാരും സമമാണ്. എന്റെ ശിഷ്യനോടു് എതിരുനില്ക്കാൻ ഈ ലോകത്തിലൊരു ശക്തിയുമില്ല. (കൈകൊണ്ടു

ചൂണ്ടിക്കാട്ടി) ചന്ദ്രകേതുവതാ സൈന്യസമേതനായി നിന്റെ സഹായിത്തിനെത്തുന്നു.

(വളരെ അടുത്തു് അണിയറയിൽ.)

ഇതാ ഈ കാട്ടിന്റെ മറവിൽ.

ചാണ: ചന്ദ്രഗുപ്ത മനസ്സ് ദൃഢമായി; വരു മുരേ—ജയോസ്തു. (ഇരുവരും പോകുന്നു)

(മറുഭാഗത്തുകൂടി നാലു ഭടന്മാരോടുകൂടി ഉറയൂരിയ വാളുമായി നന്ദൻ വരുന്നു.)

നന്ദ: എടാ കള്ള നീയെവിടെയണു്.

(കടന്നാക്രമിക്കുന്നു.)

ചന്ദ്ര: നിന്നൊക്കാത്തോളു! (വാളുയർത്തുന്നു)— എന്തു് ചന്ദ്രഗുപ്തന്റെ കയ്യെന്താണു വിറയ്ക്കുന്നതു്?

(യുദ്ധമുണ്ടാവുന്നു— ഇരുഭടന്മാർ ഭൂമിയിൽ വീഴുന്നു. അവസാനം ചന്ദ്രഗുപ്തന്റെ വാളുകൊണ്ടുള്ള വെട്ടേററു നന്ദന്റെ വാൾ തെറിച്ചുവീഴുന്നു! ഇത്രയുമായപ്പോൾ ചന്ദ്രഗുപ്തൻ വാളുയർത്തി നന്ദന്റെ തലവെട്ടാൻ ഭാവിക്കെ—നന്ദൻ കൈകൂപ്പി ശരണമണയുന്നു— എന്റെ തല വെട്ടരുതെന്നു ദയനീയമായി പറയുന്നു. ചന്ദ്രഗുപ്തൻ വാൾ ദൂരത്തെറിയുന്നു—തൽക്ഷണം നന്ദനെ മാറോടണച്ചു് "എന്റെ അരുമസഹോദര" എന്നു വിളിച്ചു വീണ്ടും പുണരുന്നു. ഈ സന്ദർഭത്തിൽ ശേഷിച്ച രണ്ടു ഭടന്മാർ ചന്ദ്രഗുപ്തനെയാക്രമിക്കാൻ മുതിരുന്നു. ഈ സമയത്തു ചന്ദ്രകേതുവും മരായയും ഭടന്മാരും വന്നു് അക്രമികളുടെ തലവെട്ടുന്നു. ഈ സമയത്തു കുന്നിൻചെരുവിൽ നിന്നുകൊണ്ടു ചാണക്യൻ—"നന്ദനെ കൊല്ലരുതു്—തടവുകാരനാക്കുക" എന്നു പറയുന്നു.



# മൂന്നാമങ്കം

## രംഗം ൧.

(ഭടന്മാർ പാടുന്നു — കുറച്ചുകലെ എൻെറീഗാനസ് മിണ്ടാതെ ഉലാത്തുന്നു.)

സ്ഫുരിപ്പുതൽസ്മിതവുമാ മധുരമാം മുരളിയും
ഇരുളിലും മരുവിലും കാനനത്തിലും
ഉദയകിരണംപോലെ വിളക്കു കൊളുത്തുമവൾ
ഹൃദയകുടീരം പുക്കുവിളങ്ങും റാണി.
വിരിഞ്ഞിടും വീണ്ടുമൊരു മധുരമാം മന്ദസ്മിതം
വിരഹത്തിൽ ചൂടിൽ വാട്ടം ചെഞ്ചൊടികളിൽ
വിരഹമൂകമാർ തൻമുഖം പ്രേമകഥ തൂകി
ഹൃദയത്തിൻ റാണിയവൾ കുടീരറാണി.
മഴമഞ്ഞു പൊഴിയുന്നു, വിരിയുന്ന ഗഗനത്തിൽ
മുഴക്കംകൊണ്ടുയരുന്ന കാർക്കൊണ്ടൽക്കൂട്ടം
മറഞ്ഞുപോയ് ചന്ദ്രതാരം, കണ്ണടച്ചു ധരിത്രിയും
ഇരുളിലാമുഖചന്ദ്രൻ മാത്രം ജ്വലിപ്പൂ.
ഉദയകിരണ പ്രഭപോലുദിക്കുമവളല്ലോ
ഹൃദയകുടീരംപുക്കു വിളങ്ങുംറാണി.
കുളിരണി വെണ്ണിലാവു വിടരുന്ന ഗഗനത്തിൽ
കളകളം പൊഴിയുന്ന വിഹഗജാലം
ഇളയിലും കുളിർത്തെന്നൽപ്പുളകമണിഞ്ഞു നിൽപ്പൂ
സുലളിതം സ്ഫുരിപ്പു ഞാനവൾ തൻവാണി
ഉദയകിരണപ്രഭപോലുദിക്കുമവൾ തന്നെ
ഹൃദയകുടീരംപുക്കു വിളങ്ങും റാണി.
ഇരുളിലും മരുവിലും കാനനത്തിലും.

എൻറി: എല്ലാവരും അവരവരുടെ നാട്ടിലേക്കു മടങ്ങിപ്പോവുന്നു:—എന്തൊരാനന്ദമാണ്. വളരെ നാളുകൾക്കുശേഷം അവർക്കെല്ലാം ബന്ധുമിത്രങ്ങളുടെ സ്നേഹപൂർണ്ണമുഖങ്ങൾ കാണാം എന്തൊരാനന്ദമയമായിരിക്കും ആ സുമുഹൂർത്തം? എന്നാൽ ഏകാകിയായ ഞാൻ എങ്ങോട്ടാണു പോകേണ്ടതു്? എന്റെ ഉദയംകൊണ്ടു് വിടരാവുന്ന ഒരു മുഖവും ഈ ലോകത്തിലില്ല. കിഴവിയായ ഒരമ്മയുണ്ടായിരുന്നു. കുട്ടിക്കാലത്തു് അവരാണെന്നെ പോററി വളർത്തിയതു്. എന്നാൽ പിന്നീടു് അവരെന്നെ വെറും മൃഗത്തെയെന്നപോലെ തെരുവീഥിയിലഴിച്ചുവിട്ടു. ഈലോകത്തിലെനിക്കു സ്നേഹിക്കാനും സ്നേഹിക്കപ്പെടാനുമായി ആരുമില്ല! ഞാൻ നാട്ടിലേക്കു പോവും—എന്തിനുവേണ്ടി? തീജ്വാല വായുശക്തികൾച്ചേർന്നു വെടിക്കെട്ടിനെക്കൂടെ വലിച്ചാട്ടംപോലെ എന്തോ ഒന്നു് എന്നെ നാട്ടിലേക്കു പിടിച്ചു വലിക്കുന്നു. ഒരു മഹാവ്യാധി—ഞാനുണ്ടാക്കിയതല്ലാത്ത യാതൊന്നിനുമുമ്പിൽ ഞാൻ മറുവടി പറയാൻ ബാദ്ധ്യസ്ഥനായിരിക്കുന്നുവോ, ആ മഹാവ്യാധി. ലോകം ഇതിനെക്കുറിച്ചു് ഒന്നുമാത്രമാലോചിക്കുന്നില്ല. അതു ലോകത്തിന്റെ തെററല്ല. മേഘമുയർന്നുതുടങ്ങുന്നു, കൊടുങ്കാററടിക്കുന്നു, സമുദ്രം കിടന്നലറുന്നു —പോവൂ--നെടുവീർപ്പുകൾ നിറഞ്ഞ നീല സമുദ്രമേ തിരയിട്ടടിച്ചുകൊണ്ടുപോവൂ--മനുഷ്യന്റെ ക്ഷുദ്രഡംഭത്തെ വകവെയ്ക്കാതെ--കാലത്തിന്റെ വളർപ്പുരികക്കൊടിയെ വിലവെയ്ക്കാതെ, അനന്തനീലിമയിൽ തോളോടുതോളുരുമ്മിനിന്നു്, സൃഷ്ടിയുടെ അനാദിസംഗീതമാലാപിച്ചുകൊണ്ടു ലീലയിലൂഞ്ഞാലാടിക്കൊണ്ടു ഭൂമിയുടെ ഒരററം മുതൽ മറേറ അററംവരെ കിടന്നുരുളൂ. അങ്ങ സ്വതന്ത്രനാണു്--വിമുക്തനാണു്--ഉദാരനാണു് സൃഷ്ടിയുടെ മഹാവിവർത്തനത്തിന്റെ നടുവിൽ--നൂററാണ്ടുകളുടെ തിരതിരത്തല്ലുകളുടെ മദ്ധ്യത്തിൽ നീ അനുദിനം സമഭാവനനായി വർത്തിക്കുന്നു. മുകളിൽ പര

നുയന്ന നീലാകാശം, ചുവട്ടിലോ, അതിന്റെ സ്വഛപ്രതിബിംബവും. ചന്ദ്രസൂൎയ്യഗ്രഹ നക്ഷത്രങ്ങളെ സ്വന്തം അഗാധഹൃദയത്തിൽ പ്രതിബിംബിപ്പിച്ചു; മദിച്ചു പുളച്ചു കൊടുങ്കാററിലേറിയൂഞ്ഞാലാടുന്ന തരംഗപരമ്പരകളോടുകൂടി സംഹാരനൃത്തം ചെയ്തു. പ്രക്ഷുബ്ധമായ ഗംഭീരഗർജ്ജംകൊണ്ടു്, ഇടിവെട്ടിനോടു മറുപടി പറഞ്ഞുപോയു്! രാത്രിനേരത്തു പൊങ്ങിപ്പുരന്ന മഞ്ഞപ്പതകൾകൊണ്ടു മിന്നലിനെ പരിഹസിച്ചുപോയു്; കൊടുങ്കാററിനുശേഷത്തെ നീല നിശ്ചലാകാശംപോലെ സ്ഥിരമൌനം പൂണ്ടും ഉദാരവും, ഗംഭീരവുമായ ഭാവത്തോടുകൂടെ മുന്നോട്ടു പോകു. ഭീമാകാരമായ ഹേ അഗാധ സമുദ്രമേ--പ്രമത്തവും അന്ധവുമായ വിക്രമം പരത്തിക്കൊണ്ടു പോയു--എത്രയകാലം സമനിലയിൽ തിരയടിച്ചു മുന്നോട്ടു കയറിപ്പോയു!



## രംഗം ൨.

സ്ഥലം: കാരഗൃഹം.

സമയം: രാത്രി.

(നന്ദനും, വാചാലനും ഇരുട്ടറയിൽ തടവുകാരായിരിക്കുന്നു. നന്ദൻ ചിന്താമഗ്നനായിരിക്കുന്നു.)

നന്ദൻ: എന്തൊരിരുട്ടാണു് ഈ മുറിയിൽ.

വാചാലൻ: ഇരുട്ടുപോട്ടെ, മൂട്ട, കൊതു മുതൽപേരുടെ കടിയാണു സഹിച്ചുകൂടാത്തതു്.

നന്ദൻ: കാത്യായനനെയിട്ടടച്ച ആ മുറിയാണോ ഇതു്?

വാചാലൻ: അതെ മഹാരാജാവേ.

നന്ദൻ: എന്തൊരു ഭയങ്കര സ്ഥലം?

വാചാലൻ: ഈ ഇരുട്ടറയിൽ കിടന്നാണു മരിച്ചതു്--അയാളുടെ ഏഴുമക്കൾ--പട്ടിണി കിടന്നു കിടന്നിട്ടു്!

നന്ദൻ: ഞാനതിൽ പശ്ചാത്തപിയ്ക്കുന്നു.

വാചാലൻ: അതുണ്ടാവും: പക്ഷെ, പേടിക്കാനൊന്നുമി ല്ലല്ലോ?

നന്ദൻ: എന്തുകൊണ്ടു ഭയപ്പെടനേില്ല. ഒന്നു തിച്ച്-- ചന്ദ്രഗുപ്തനെന്നെ കൊല്ലില്ല. പക്ഷെ വല്ലതും പ്രവൃത്തിക്കു കയാണെങ്കിൽത്തന്നെ ചന്ദ്രഗുപ്തനല്ല. വളഞ്ഞ പുരികക്കൊടികളുള്ള പ്രതിഹംസ നിറഞ്ഞ ആ മെലിഞ്ഞ ബ്രാഹ്മണൻ മാത്രമായിരിക്കും. അന്നൊരുദിവസം, ആ മനുഷ്യൻ എന്റെ നേക്കു് ഒരു ചുട്ടനോട്ടം നോക്കി--മസ്തകം പിളൎന്നിട്ട തന്റെ ഇരയെ വീശുന്നസിംഹം നോക്കുന്ന തരത്തിലുള്ള ഒരു നോട്ടം.......

വാചാലൻ: എന്താണു പേടിയ്ക്കാനുള്ളതു്.

നന്ദൻ: നിനക്കു പേടിതോന്നുന്നില്ലേ?

വാചാലൻ: ഇല്ലില്ല. കവിഞ്ഞപക്ഷം അവർ താങ്കളെ കൊല്ലുമായിരിക്കാം ഇതിൽക്കവിഞ്ഞൊന്നും അവരെക്കൊണ്ടാവി ല്ല. താങ്കൾ പേടിക്കേണ്ട ആവശ്യമില്ലല്ലോ--അതുകൊണ്ടുള്ള ആപത്തിത്രമാത്രമാണു്. എന്റെ പെണ്ണുങ്ങൾ വിധവയായി ത്തീരും.

നന്ദ: താനെന്താണു വിചാരിക്കുന്നതു്. എന്നെ വധി യ്ക്കുമെന്നും, തന്നെ വിട്ടയയ്ക്കുമെന്നുമാണോ?

വാചാ: ആ അനുമാനമാണു ശരി.

നന്ദ: ആ ആശ വിട്ടേയ്ക്കൂ.

വാചാ: ഉം—

നന്ദ: താനാണു ചന്ദ്രഗുപ്തന്റെ അമ്മയെ അപമാനിച്ച ആൾ.

വാചാ: ആര്? ഞാനോ?

നന്ദ: താൻ തന്നെയാണു് പണ്ഡിത ചാണക്യന്റെ കുടുമപിടിച്ചു വലിച്ച ആളും.

വാചാ: എന്തു്?—ഒരിക്കലുമല്ല.

നന്ദ: ഇതിലെല്ലാം ഉപരി മറ്റൊന്നുണ്ടു്. താനെന്റെ അളിയനുമാണു്.

വാചാ: വാസ്തവം.

നന്ദ: ഒരുപക്ഷെ എന്നെ വിട്ടയച്ചുവെന്നുവരും എന്നാൽ തന്നെ വിടില്ല.

വാചാ: ഏ (കൈക്കൂപ്പി) തിരുമേനി!

നന്ദ: എന്റെ മുമ്പിൽ കൈക്കൂപ്പിനിന്നിട്ടെന്തുകാൎയ്യം?

വാചാ: ഇതു് ഒരു പതിവായിത്തീൎന്നുപോയി. എങ്കിലും എനിക്കൊന്നുമറിഞ്ഞുകൂടാ (വിറയ്ക്കുന്നു.)



നന്ദ: എന്തിനാണു കിടന്നു വിറയ്ക്കുന്നതു്?—കൊല്ലമെന്ന കാൎയ്യം തീൎച്ച.

വാചാ: തെളിവു്?

നന്ദ: താൻതന്നെയല്ലേ പറഞ്ഞതു്. ഞാനതു് ആവൎത്തിച്ചു; അത്രമാത്രം.

വാചാ: ഇല്ലല്ലോ.

നന്ദ: തനിക്കു് ബുദ്ധി സ്വാധീനത്തിലില്ലേ?

നന്ദ: തന്റെ കഥ കഴിയും.

വാചാല: (കൈ കൂപ്പി) ഇല്ല തിരുമേനി.

നന്ദ: തീൎച്ചയായും കഴിയും.

വാചാല: വിധവയായി ത്തീരും.

നന്ദ: താൻ മരിച്ചാൽ ആരാണു് വിധവയായി ത്തീരാനുള്ളതു്? തനിക്കു് ഭാൎയ്യയില്ലല്ലോ!

വാചാല: അയ്യോ. ഈ സമയത്തു വിധവയാവാൻ എനിക്കു് ഒരു ഭാൎയ്യയില്ലല്ലോ!

നന്ദ: തനിക്കുവേണ്ടി കരയുവാൻ ഈ ലോകത്തിലാരുമില്ല.

വാചാ: ഒന്നു തീൎച്ച; ഒരു ഭാൎയ്യയുണ്ടായിരുന്നെങ്കിൽ തീൎച്ചയായും അവൾ കരയുമായിരുന്നു.

നന്ദ: ആപത്തുവന്നു തലക്കൽ കേറിയിരിക്കുമ്പോൾ തന്റെ തമാശ കേട്ടു് എനിക്കു ചിരിവരുന്നു. യുദ്ധത്തിനു മുമ്പായി മഹാറാണിയെ മന്ത്രിയുടെ രക്ഷയിലാക്കിക്കഴിഞ്ഞില്ലേ?

വാചാ; ഉവ്വു്. ആ ഏൎപ്പാടെല്ലാം ചെയ്തുകഴിഞ്ഞിരിക്കുന്നു.

നന്ദ: അതാരുടെ ശബ്ദമാണതു്—വാചാല?

വാചാ: (വിറച്ചു്) ആരോ വരുന്നുണ്ടെന്നു തോന്നുന്നു—വാതിൽ തുറക്കുന്ന ശബ്ദം—ശബ്—ദ്—ദം—

(രണ്ടു ഭടന്മാരോടുകൂടി കാൎത്യായനൻ വരുന്നു.)

കാൎത്യാ: മഹാരാജാവേ.

നന്ദ: ആരാതു്? മന്ത്രിയോ? വിശ്വാസഘാതകൻ!

കാൎത്യാ: ഞാനാണോ വിശ്വാസഘാതകൻ.

നന്ദ: കുട്ടിക്കാലം മുതൽ എന്റെ അച്ഛന്റെ ചോറുതിന്നു വളൎന്നതാരോ—

കാൎത്യാ: അങ്ങയുടെ അച്ഛൻ തന്നെയാണു് ചന്ദ്രഗുപ്തന്റേയും അച്ഛൻ. അങ്ങയുടെ അച്ഛനെതിരായി ഞാനൊന്നും പ്രവൃത്തിച്ചിട്ടില്ല. ഞാനൊരുമകനെവിട്ടു മറ്റൊരുമകന്റെ കൂടെക്കൂടി.

നന്ദ: അതെ താൻ വേശ്യാപുത്രന്റെ ഭാഗംപിടിച്ചു. എടോ ബ്രാഹ്മണ! ലജ്ജയില്ലേ തനിയ്ക്കു്? താനും—ആ ചാണക്യനും ബ്രാഹ്മണരായിപ്പിറന്നു് അബ്രാഹ്മണ്യവൃത്തിവഴിയ്ക്കു് കുതന്ത്രത്തിന്റേയും, പൎവ്വതസൈന്യത്തിന്റേയും പിൻബലം നേടി ക്ഷത്രിയനെ സിംഹാസനത്തിൽ നിന്നിറക്കി വെറും ശൂദ്രനെ ആസ്ഥാനത്തിരുത്തി. ശൂദ്രൻ—ചോരാ—ജാരജനായ ശൂദ്രൻ. ഇന്നു മഗധാസിംഹാസനത്തിൽ കേറിയിരിക്കുന്നു! എന്തൊരു ദുൎബ്ബി

ധി! എന്തൊരു പുകൾപ്പെരുമ. എന്റെ മുഖത്തു് നോക്കുവാൻ നാണമില്ലല്ലൊ, വിശ്വാസഘാതകൻ!

കാർത്ത്യാ: എന്നാൽ ഞാനന്നു വിശ്വാസഘാതകനായിരുന്നില്ല—നിങ്ങളാണു് എന്നെ വിശ്വാസഘാതകനാക്കിയതു്. എന്റെ പിഞ്ചുപൈതങ്ങളെ തടവിൽ പട്ടിണിയിട്ടുകൊന്ന ആ കഥ. ഇമ നരച്ച ഈ വൃദ്ധനേത്രങ്ങൾ—അവയുടെ മുമ്പിൽ—ഈ കൽത്തുറുങ്കറയിൽ—ഈ അന്ധകാരത്തിൽ—ഓരോരുത്തരായി വിശപ്പും ദാഹവുംകൊണ്ടു പൊരിഞ്ഞുകിടന്നു മരിക്കുന്ന കാഴ്ച--അതു കണ്ടുനിന്നു. ഓരോ മകനും മരിക്കും മുമ്പായി കൈപ്പിടിയിലടക്കിപ്പിടിച്ച ഭക്ഷ്യപദാർത്ഥശേഷമെനിക്കു സമർപ്പിച്ചുപോയി; പ്രാണൻ പോവുംമുമ്പായി അവരിരോരുത്തരും നിങ്ങളെ എന്നൊന്നോക്കമായി ശപിച്ചുപോയി. അവരുടെ അവസാന അഭ്യർത്ഥന ഇതായിരുന്നു:-"ഈ അക്രമത്തിനു പകരം ചോദിക്കണം." വൃദ്ധപിതാവിന്റെ പുത്രശോകം ഹാ: അതിനെക്കുറിച്ചു നിങ്ങളെന്തറിഞ്ഞു മഹാരാജാവേ—കറുത്തിരുണ്ട കൂരിരുട്ടിൽ പ്രപഞ്ചമത്രയും മങ്ങിമയങ്ങിക്കെട്ടുപോയി. പ്രപഞ്ചത്തിന്റെ ഭാവിയത്രയും ആ വൃദ്ധനേത്രം പുത്രനിൽ ദർശിക്കുന്നു. അയാളുടെ കീർത്തിയും, അകീർത്തിയും സമ്പത്തും, ദാരിദ്ര്യവും, പുണ്യവും, പാപവും—ഈ ലോകത്തിലെന്തുണ്ടോ അതെല്ലാം—പിതാവു പുത്രനു നൽകുന്നു. എന്റെ ഭാവിയെ—ശൂന്യനൈരാശ്യത്തിൽ—ഹാഹാകാരത്തിൽ--കെട്ടിത്താഴ്ത്തി. അവരെല്ലാവരും നിങ്ങളുടെ കളിത്തോഴന്മാരായിരുന്നു. അവരാരും താങ്കൾക്കു് ഒരപരാധവും ചെയ്തവരല്ല.

നന്ദ: (കുറഞ്ഞൊന്നാലോചിച്ചു്) അതെ ഞാനക്രമം പ്രവൃത്തിച്ചുപോയി. കഠോരമായ അന്യായം ചെയ്തുപോയി സ്വതേ ഞാനിത്ര കടും പാപിയായിരുന്നില്ല. സംസർഗ്ഗദോഷം എന്നെ പാപിയാക്കിത്തീർത്തു.

കാർത്യാ: എങ്ങിനെയാണു താങ്കളിത്രയും കഠിനനായ് തീൎന്നതു്? മുലകുടിക്കുന്ന കുട്ടിയായിരുന്ന നാൾ മുതൽ—അങ്ങയെ കണ്ടുതുടങ്ങി. ഈ വൃദ്ധബ്രാഹ്മണൻെറ തോളിൽ എത്രതവണ തല ചാച്ചുറങ്ങീട്ടുണ്ടു്. ശൈശവം മുതൽക്കെടുത്തു വളൎത്തിയ ആളുടെ നേൎക്ക ഇത്രയും കടുപ്പം പ്രവൃത്തിക്കാൻ തോന്നിയതെന്താണു്?

നന്ദ: എനിക്കു മാപ്പുതരു ബ്രാഹ്മണ.

കാർത്യാ: ശരി: ഞാൻ താങ്കൾക്കു മാപ്പുതന്നിരിക്കുന്നു. എന്നാൽ ഞാൻ ഇന്നു മുതൽ ദേശാടനത്തിനു പുറപ്പെടും; വിഷയവിരക്തനായ സന്യാസിയാവും.

വാചാ: ഈ യുക്തി വളരെ നന്നായി; അത്യുത്തമമായി. വലിയ കുണ്ടാമണ്ടി നിറഞ്ഞതാണു് ഈ ലോകം. ഇതിലിരിക്കുന്നതുതന്നെ ദോഷമാണു്.

നന്ദ: അപ്പോൾ ഞങ്ങളെ വിട്ടയയ്ക്കും അല്ലേ?

കാർത്യാ: നിങ്ങളെ വിട്ടയയ്ക്കുവാൻ എനിക്കധികാരമില്ല—ഞാൻ മന്ത്രിയോടു്—ചാണക്യപണ്ഡിതനോടു്—ശിപാൎശി ചെയ്യാം.

നന്ദ: മെലിഞ്ഞ ചാടച്ച ആ ചാണക്യനാണോ ഇന്നത്തെ മന്ത്രി?

കാർത്യ: മന്ത്രി മാത്രമല്ല—ചന്ദ്രഗുപ്തൻെറ ഗുരു കൂടിയാണു്.

നന്ദ: ശൂദ്രനായ ചന്ദ്രഗുപ്തൻ മഹാരാജാവായി—ആ പിച്ചക്കാരൻ ബ്രാഹ്മണൻ മന്ത്രിയും!—സേനാപതിയാരാണു്?

കർത്യാ: മലയരാജാവായ ചന്ദ്രകേതു.

നന്ദ: ശേഷ്—എങ്കിലും നിങ്ങളോടു ഞാൻ ചെയ്തതു വലിയ അക്രമമായിപ്പോയി. എനിക്കു് മാപ്പു ചോദിക്കാൻ മടിയില്ല. ലജ്ജയില്ല. എങ്കിലും ശൂദ്രയായ മുരയേയും ശൂദ്രനായ

ചന്ദ്രഗുപ്തനേയും ഞാൻ വെറുക്കുന്നു; എന്നെ ഒരു തവണ വിട്ടയച്ചു കിട്ടിയാൽ—

കാർത്യാ: ഞാൻ താങ്കളെ വിട്ടയയ്ക്കാൻ ശുപാർശി ചെയ്യും.

വാചാ: എന്നെ വിട്ടയക്കാനും ഒന്നു ശിപാർശി ചെയ്യണേ മന്ത്രിസ്സാഹേബ്ബ്.

കാർത്യാ: നിങ്ങൾ നേരിട്ടുചെന്നു അപേക്ഷിച്ചുകൊള്ളൂ, മന്ത്രി നിങ്ങളെ വിളിയ്ക്കുവാൻ കല്പിച്ചിട്ടുണ്ടു്.

വാചാ: അയ്യോ എന്റെ കഥ കഴിഞ്ഞല്ലോ?

കാർത്യാ: നിങ്ങളെ കൂട്ടിക്കൊണ്ടുചെല്ലാനാണു വന്നതു്.

വാചാ: വാചാലനെക്കൊണ്ടെന്താണയാൾക്കാവശ്യം?

കാർത്യാ: അതെനിക്കറിഞ്ഞുകൂടാ—വരൂ, വാചാല.

വാചാ: ഓ, ഓ: (കരയുന്നു) തിരുമേനി—

നന്ദ: എന്നെ വിളിച്ചിട്ടു് എന്തു ചെയ്യാനാണു്. ഞാനും നിന്നെപ്പോലെ ഒരു തടവുകാരൻ—ചെല്ലൂ.

വാചാ: ആ മുഖം മനസ്സിൽ നിഴലിക്കുമ്പോൾ കിടുകിടെ വിറയ്ക്കുന്നു; എങ്ങിനെയാണു മുമ്പിലേയ്ക്കു ചെല്ലുക.

കാർത്യാ: വരൂ. വാചാല പേടിക്കേണ്ട.

വാചാ: ആശയ്ക്കവകാശമേയില്ല.

കാർത്യാ വരൂ, നടക്കൂ.

വാചാ: നടക്കൂ (കാർത്യായനനോടുകൂടി വാചാലൻ പോകുന്നു.)

നന്ദ: ആ ദാസീപുത്രനിന്നു് മഗധാസിംഹാസനത്തിന്നധിപനിയാണു്. ഒരിക്കൽ വിട്ടു തരം കിട്ടിയിരുന്നെങ്കിൽ (മറെറാരു മുറിയിലേയ്ക്കു പോകുന്നു.)

## രംഗം ൩.

സ്ഥലം: ചാണക്യന്റെ പൎണ്ണകുടീരത്തിന്റെ പൂമുഖം.

സമയം: രാത്രി. (ചാണക്യൻ ഏകാകി.)

ചാണക്യ:—ഞാൻ തിരിച്ചുപോകും. എന്നാലെവിടേക്കു്?—നിശ്ചിന്തമായ ആലസ്യത്തിലേക്കു്! നിഷ്കൃഷ്ടമായ നൈരാശ്യത്തിലേക്കു്. എത്ര ദുസ്സഹമാണീ ചൂട്ടു്! അതിലും ഭേദം ഇതാണു്. ഇതിൽ പ്രതികാരേച്ഛയുടെ തീജ്വാലയുണ്ടു്. ഉത്തേജനത്തിന്റെ നിത്യോന്മാദമുണ്ടു്. പതനത്തിന്റെ നിശ്ചിതമായ ലക്ഷ്യമുണ്ടു്. ഇതിന്റെ ഫലം സ്വൎഗ്ഗമോ നരകമോ? നിയതിയെന്നെ സ്വൎഗ്ഗഭ്രഷ്ടനാക്കിയാൽ ഞാൻ നരകത്തിലേക്കു പോകും. ദൈവം—അതെ, അദ്ദേഹമെന്റെ മാൎഗ്ഗത്തുചെന്നു നിന്നില്ലെങ്കിൽ ഞാൻ ആ ശക്തിക്കെതിരായി അക്രമിക്കും—അങ്ങേക്കിഷ്ടമെന്തോ അതെല്ലാം പ്രവൎത്തിക്കുക. ഇല്ല, ഞാൻ പിന്മടങ്ങില്ല! ഹേ പിശാചി. നിന്റെ അക്ഷയസൌന്ദൎയ്യം എന്നെ സംവിമുഗ്ദ്ധനാക്കിയിരിക്കുന്നു, എന്നെ സംവിഭ്രാന്തനാക്കിയിരിക്കുന്നു; സുന്ദരി നിന്റെ പാപകവചത്തിലെന്നെ മറയ്ക്കൂ! ആൎക്കെന്തു കഴിയും?—ഹേ അദൃശ്യശക്തി, ഞാനെന്നെ നിന്റെ കയ്യിലേല്പിച്ചിരിക്കുന്നു; ഞാൻ നിന്റെ കാമുകനാണു്; ഞാൻ നിന്റെ എന്നെന്നേക്കുമായുള്ള അടിമയാണു്; ഞാൻ നിന്റെ ചുണ്ടുകളുടെ വിഷം നുകൎന്നു് അമരനാവട്ടെ. നിന്റെ വിഷംപൂശിയ പരിഷ്വംഗത്തിന്റെ മാറിൽ പററിക്കിടന്നു നരകത്തിലേക്കു പോകും. പ്രിയേ—ഇല്ല. നാം തമ്മിൽ വേർപിരിയില്ല. എന്റെ കൈക്കും പിടിച്ചു പോരൂ!—ദൂരത്തേക്കു്—അതിദൂരത്തേക്കു്!

(വാചാലനോടുകൂടി കാർത്യായനൻ വരുന്നു.)

ചാണക്യ: ആരു്? കാൎത്യായനനോ? മററാരാണു്.

കാർത്യാ: മറേറതു് നന്ദസ്യാലൻ—വാചാലൻ.

ചാണക്യ: ഓ!

(വാചാലൻ അതിർകവിഞ്ഞ ഭക്തിയോടെ പ്രണമിക്കുന്നു.)

ചാണക്യ: വലിയ ഭക്തനാണല്ലേ?—ഒരു ദിവസം എന്റെ കുടുമപിടിച്ചു വലിച്ചു, ഓർമ്മയില്ലേ?—

വാചാല: എന്തു്?—ഒരിക്കലുമില്ലല്ലോ.—

ചാണക്യ: ഓർമ്മയില്ല. അല്ലെ? ശരി; ഓർമ്മപ്പെടുത്തിത്തരാം. ഉം—ഇവിടെ നില്ക്കു—നന്ദന്റെ കുഡുംബമെവിടെയാണു്?

വാചാല: എനിക്കറിഞ്ഞുകൂടല്ലോ.

ചാണക്യ: (വിരിയിൽ കാൽചവുട്ടി) തനിക്കറിയാം.

വാചാല: (ഒപ്പത്തിനൊപ്പം) ഉവ്വു്, തിരുമേനി, എനിക്കറിയാം.

ചാണക്യ: എവിടെയാണു്?

വാചാല: (മുററം നോക്കിപ്പരുങ്ങുന്നു.)

ചാണക്യ: എന്തെടാ കിടന്നുപരുങ്ങുന്നതു്. നന്ദന്റെ കുഡുംബമെവിടെ? നിന്റെ സഹോദരിയും അവളുടെ മക്കളുമെവിടെയാണു്?

വാചാല: മലയപർവ്വതത്തിൽ.

ചാണക്യ: (നിലത്തുറക്കെച്ചവുട്ടി) നുണ—നുണപറയേണ്ടടാ കള്ള!

വാചാല: (തലയാട്ടി) അതെ നുണയാണു്.

ചാണക്യ: പിന്നെവിടെയാണു്. നേരു പറയൂ. സമ്മാനം തരാം. നന്ദന്റെ കുഡുംബമെവിടെ?

വാചാല: പിതൃഗൃഹത്തിൽ.

ചാണക്യ: കാർത്ത്യായന—അവിടേക്കു സൈന്യത്തെയയച്ചുനോക്കൂ. അതുവരെ, ഇവനെ തടവിലിട്ടടയ്ക്കൂ; നന്ദന്റെ കുഡുംബങ്ങളെ കിട്ടിയശേഷം മതി ഇവനെ വിടുക—കിട്ടിയില്ലെങ്കിൽ ഇവനു വധശിക്ഷ കൊടുക്കു—പോകൂ.

കാർത്യ: നടക്കു വാചാല.

വാചാല: വ—ധ—ശി—ക്ഷ?

ചാണക്യ: കടുത്ത വധശിക്ഷ.

വാചാല: എന്റെ പെങ്ങളിവിടേയില്ല.

ചാണക്യ: വാചാലാ—താൻ കൃഷ്ണസർപ്പത്തോടാണു കളിക്കുന്നതെന്നു് ഓർമ്മയിരിക്കട്ടെ. നേരു പറയൂ.

വാചാല: സാക്ഷാൽ ധർമ്മങ്ങളാണെ!—

ചാണക്യ: വാസ്തവം പറഞ്ഞേക്കു—അവസാനത്തെത്തവണ ചോദിക്കുന്നു—നന്ദന്റെ കുഡുംബമെവിടെ?

വാചാല: മന്ത്രിയുടെ രക്ഷയിൽ.

ചാണക്യ: (കുറച്ചുനേരം ആലോചിച്ചു വീണ്ടും മെല്ലെ, മെല്ലെ) ഇതൊരുവേള വാസ്തവമായിവരാം; ശരി; പരീക്ഷിക്കാം. ആരവിടെ (ഭടൻ വരുന്നു.)

ചാണക്യ: ഇവനെ തടവിലിട്ടയയ്ക്കു; ഇപ്പറഞ്ഞതു വാസ്തവമാണെങ്കിൽ ഇവനെ വിട്ടയച്ചേയ്ക്കു. ഇല്ലെങ്കിൽ വധശിക്ഷ കൊടുത്തേക്കു—പോവൂ.

വാചാല: വല്ലാതെ ദാഹിക്കുന്നു. കുറച്ചു വെള്ളം കുടിക്കാൻ കിട്ടാൻ.

ചാണക്യ: ഇവനു് അടുത്തവീട്ടിൽ കൊണ്ടുപോയി വെള്ളം കൊടുക്കു. (ഭടനും വാചാലനും പോവുന്നു.)

ചാണക്യ: ലോകത്തിലൊന്നും വെറുതെയല്ല. കുപ്പക്കുഴിയിൽപോലും എടുക്കേണ്ട ചിലതുണ്ടു്. മലമൂത്രങ്ങളുടെ ദുർഗ്ഗന്ധം പോലും പാരിജാതകത്തിന്റെ സുഗന്ധമായി മാറുന്നു—അതെ, ഞാനതറിയും—എന്താണാലോചിക്കുന്നതു കാർത്യായനാ!

കാർത്യാ: ഞാനാലോചിക്കുന്നതു മനുഷ്യനിത്ര നീചനാവാൻ കഴിയുമോ എന്നാണു്. അക്രമം—പരപീഡ—കൊല

പാതകം—എല്ലാം സഹിക്കാം എന്നാലൊന്നു മാത്രമാണു ദുഃസ്സഹം—കൃതഘ്നത.

ചാണക്യ: കൃതഘ്നത! അതെ. അതിൽനിന്നും മുളച്ചുതഴച്ചതാണു് ചാണക്യന്റെ രാജനീതി! മനുഷ്യന്റെ നികൃഷ്ടതകളെ ഞാൻ സൂക്ഷിച്ചുപഠിക്കുന്നു. അവയെ ഞാൻ കരുക്കളാക്കി വെക്കുന്നു. മിത്രത്തെ ശത്രുവാക്കുക, സഹോദരന്റെ കഴുത്തിൽ സഹോദരനെക്കൊണ്ടു വാൾ നടത്തിക്കുക; ഹിംസയെ ഊതികത്തിക്കുക; ദുരാശക്കു ഭക്ഷണം കൊടുത്തു തീററിപ്പോററുക; ഇതിന്റെ പേരാണു ചാണക്യന്റെ രാജനീതി. ചിരിച്ചു ചിരിച്ചു മന്തിരിച്ചാറിൽ വിഷംകലത്തി മയക്കുന്നതേതോ അതാണു ചാണക്യന്റെ രാജനീതി:—''ശഠേശാഠ്യം സമാചരേൽ''

കാർത്യാ: ചാണക്യരേ ഞാൻ പ്രതിഹിംസകൊണ്ടു് അന്ധനായിരുന്നു. എങ്കിലും ഈ രാജനീതിയെ മുഴുവൻ കണ്ണടച്ചു വിശ്വസിക്കാൻ സാധിക്കുന്നില്ല.

ചാണക്യ: ഇന്നെനിക്കെല്ലാം പ്രവത്തിക്കാമെന്നായിട്ടുണ്ടു്. നിങ്ങളെ ഞാൻ തികച്ചും വിശ്വാസഘാതകനാക്കിവിടാം. ശാഠ്യത്തെ ഞാൻ ഒരു കലയായി അഭ്യസിച്ചുവരികയാണു്. നിങ്ങളെ ഞാനിതു പഠിപ്പിക്കാം.

കാർത്യാ: എങ്കിലും ഇതന്യായമാണു്. പാണിനിയുടെ ഒരു സൂത്രമുണ്ടു്—നിവ്വാണോവാതേ—ഇതിന്റെ അത്ഥം—

ചാണക്യ: വീണ്ടും വന്നു പാണിനി—ആരു പറഞ്ഞു അന്യായമാണെന്നു''?

കാർത്യാ: സമുദായം!

ചാണക്യ: ഞാനതിനെ വിലവെക്കുന്നില്ല.

കാർത്യാ: വിവേകം.

ചാണക്യ: അതൊരസംസ്കൃത സത്വമാണു്.

കാർത്യാ: ഈശ്വരൻ?

ചാണക്യ: ഈശ്വരനില്ല.

കാർത്യ: താങ്കൾ മലയുടെ കൊടുമുടിയിലേറിനില്ക്കുകയാണ്—വീഴും.

ചാണക്യ: വീഴും! എന്നാൽ ആ വീഴ്ച ഭയങ്കരമായിരിക്കും —ലോകം കിടന്നു കുലുങ്ങും. പ്രപഞ്ചം പകച്ചുനിന്നു നോക്കും. ശരി. പോവൂ—ഞാനുറങ്ങട്ടെ—ഒരുങ്ങിയിരിക്കുക.

കാർത്യാ: എന്തു്?

ചാണക്യ: സമയമായി; ബലി നൽകേണ്ട മുഹൂർത്തമടുത്തു:— അവരെല്ലാവരും ഒരുങ്ങീട്ടില്ലേ?

കാർത്യ: ഞാൻ മുമ്പുതന്നെ പറഞ്ഞില്ലേ? നന്ദനെ വിട്ടയച്ചുകൂടെ?

ചാണക്യ: ഇല്ല—ഒരിക്കലും വിടില്ല—പോവൂ എല്ലാം ഒരുങ്ങിക്കഴിഞ്ഞു. എന്റെ പ്രിയതമ അതാസ്വദിച്ചു നില്ക്കുന്നു. പോവൂ.

(കാർത്യായനൻ വിസ്മിതനായി പോകുന്നു)

ചാണക്യ: ഹേ അദൃശ്യമഹാശക്തി നീ എന്നെയുംകൊണ്ടു് എവിടേക്കു കുതിക്കുന്നുവോ, അവിടെ ഞാൻ വരുന്നു. നിന്റെ കുടിലദൃഷ്ടി—ദുർഗ്ഗന്ധം നിറഞ്ഞ നിശ്വാസം—മലിനമായ സ്പർശം—ഇവയെല്ലാം വിട്ടുപോവാൻ ഞാനാശിക്കുകയായിരുന്നു. എത്ര കുത്സിതയാണു്—നോക്കുന്തോറും ഞാൻ നിന്നിൽ മുഗ്ദ്ധനാകുന്നു—കറുത്തിരുണ്ട കാട്ടുതീ പ്രപഞ്ചസൌന്ദര്യത്തെ മൂടിമറയ്ക്കുന്നു—പുള്ളിപ്പുലി കിടന്നു പിടയുന്ന ഇരയുടെ നേർക്കു് സതൃഷ്ണം നോക്കിനിൽക്കുന്നു. എത്ര ഭയങ്കരമാണിതു്; എത്ര സുന്ദരമാണിതു്.

## രംഗം. ൮.

സ്ഥലം: യവനസങ്കേതം.

സമയം: രാത്രി.

(സെല്യൂക്കസ് ആവേശഭരിതനായി വരാന്തയിലുലാത്തുന്നു. ഹെലൻ ഇരിക്കുന്നു.)

സെല്യൂ: ഇത്തവണ സികന്ദർഷയുടെ ദിഗ്വിജയം മുഴുവനാവും; ചന്ദ്രഗുപ്താ താങ്കൾ ഭാരതവർഷത്തിലേർപ്പെടുത്തിയ യവനസമരപരിപാടി ഒരടിക്കു തകർത്തുകളയാം.

ഹെലൻ: അച്ഛാ, അങ്ങ് ഭാരതവർഷം ജയിക്കാനാണോ പുറപ്പെടുന്നത്; ഏഷ്യാഖണ്ഡത്തിന്റെ പകുതിയും അവിടുന്നടക്കി ഭരിക്കുന്നു; ഭൂമിയിലവിടുത്തെ പുകൾക്കൊടി പാറിപ്പറക്കുന്നു; സിന്ധുനദത്തിന്റെ മറുകരയിൽ ചന്ദ്രഗുപ്തൻ താൻ നേടിയ നാടുമായിക്കഴിഞ്ഞുകൂടുന്നു;—അക്കാഴ്ച കണ്ടിട്ട് അങ്ങയ്ക്കെന്താണിത്ര കണ്ണുകടിയുണ്ടാവാൻ?

സെല്യൂ: ചന്ദ്രഗുപ്തൻ സാമ്രാജ്യാധിപതിയാവുന്നതെങ്ങനെ? അയാൾ യവനനല്ലല്ലോ?

ഹെലൻ: യവനനല്ല; എന്നാൽ മനുഷ്യനാണ്.

സെല്യൂ: എന്റെ കണ്ണിൽ ഈ ലോകത്തിൽ രണ്ടു ജാതിയേ ഉള്ളൂ. ഒന്നു യവനസമുദായം, മറ്റൊന്ന് യവനന്മാരല്ലാത്തവർ മുഴുവനും. ഒന്നു പരിഷ്കൃതർ; മറ്റതപരിഷ്കൃതർ!

ഹെലൻ എന്നും വിശ്വവിജയിയായതുന്നില്ല; യവനസമുദായം അങ്ങനെയാവുകയുമില്ല. അവരുടെ ഭാഗ്യസൂര്യനസ്തമിച്ചുപോയി. അവരുടെ സൂര്യനസ്തമിച്ചു. ഇന്നു വല്ല മ്ലാനപ്രകാശവും കിടന്നു കളിക്കുന്നുണ്ടെങ്കിൽ അതു പോയ്പോയ പ്രഭാവത്തിന്റെ മരിക്കാൻ കിടക്കുന്ന ജ്യോതിസ്സാണ്—അച്ഛാ, അച്ഛൻ തോററുപോകും.

സെല്യൂ: തോററുപോകുമോ?, വിജയിയായ സെല്യൂക്കസ്സു തോററുപോകുമോ?

ഹെലൻ: അതു തടവുകാരനാവും.

സെല്യൂ: എന്തിനു തടവുകാരനാവണം? നീ എന്റെ ശുഭാശംസിനിയാണല്ലൊ?

ഹെലൻ: അച്ഛനാക്രമമാണു പ്രവൎത്തിക്കുന്നതു്.

സെല്യൂ: യുദ്ധസംബന്ധമായി നിന്നോടു വാദപ്രതിവാദത്തിനു് എനിക്കിഷ്ടമില്ല—എരിസ്റ്റിഫേനിസു് പറഞ്ഞിട്ടുണ്ടു്?

ഹെലൻ: അതെ, എരിസ്റ്റിഫേനിസു് എന്താണു പറഞ്ഞിട്ടുള്ളതു്?

സെല്യൂ: (സന്ദിഗ്ദ്ധഭാവത്തിൽ) സ്ത്രീകളുമായി വാദപ്രതിവാദമരുതെന്നു്.

ഹെലൻ: എരിസ്റ്റിഫേനിസ് എവിടെയാണങ്ങനെ പറഞ്ഞിട്ടുള്ളതു്? എരിസ്റ്റിഫേനിസിന്റെ ഗ്രന്ഥങ്ങൾ ഞാനെടുത്തുകൊണ്ടുവരാം. (പുറപ്പെടുന്നു.)

സെല്യൂ: അല്ലല്ല. എരിസ്റ്റിഫേനിസ്സല്ല—ഥിമിസ്റ്റക്ലിസു്.

ഹെലൻ: ഥെമിസ്റ്ററക്ലിസു രാജ്യതന്ത്രജ്ഞനായിരുന്നു—അദ്ദേഹമീവിഷയത്തെ കുറിച്ചെന്തുപറയാനാണു്?

സെല്യൂ: എന്നാൽ സെഫോക്ലിസു് ആയിരിക്കാം.

ഹെലൻ: സെഫോക്ലിസിന്റെ ഗ്രന്ഥങ്ങളെന്റെ വശമുണ്ടു്. സെഫോക്ലിസു് ഇങ്ങനെ പറഞ്ഞതായി അച്ഛനൊന്നു കാണിച്ചുതരു. (പോകുന്നു)

സെല്യൂ: എന്റെ കോട്ടകൾ തകൎന്നു മണ്ണടിഞ്ഞു. എരിസ്റ്റഫേനിസിനേയും, സെഫോക്ലിസ്സിനേയും എനിക്കു പരിചയമില്ല. എനിക്കു രണ്ടാളും സമംതന്നെ. എന്റേതായ അഭിപ്രായങ്ങളെ വിലവെക്കുവാൻവേണ്ടി വലിയവരുടെ പേരിൽ വെച്ചു കെട്ടുകയാണു്. അവളാണെങ്കിലോ വായിക്കാത്തതൊന്നുംതന്നെയില്ല. ഇതൊന്നും കൂടാതെ സംസ്കൃതംകൂടി പഠിക്കണം പോലും! അതാ

എത്തിക്കഴിഞ്ഞു. തൽക്കാലം ഒഴിഞ്ഞു മാറുകയല്ലാതെ വഴിയില്ല, (പോകുന്നു) [നാലഞ്ചു പുസ്തകങ്ങളുമായി ഹെലൻ വരുന്നു.]

ഹെലൻ: എന്തു്: അച്ഛനെവിടെ — അച്ഛനതാ പോകുന്നു. ആ വിദ്യയൊന്നും ഈ മകളോടു പററുകയില്ല, ഞാൻ വിടില്ല. (പുസ്തകങ്ങളവിടെവെച്ചു പോവുന്നു; വീണ്ടും അച്ഛൻെറ കൈയ്യും പിടിച്ചു വരുന്നു)

ഹെലൻ: ഇവിടെയിരിക്ക; സിഫോക്ലിസ് ആ അഭിപ്രായം എവിടെയാണു പറഞ്ഞിട്ടുള്ളതെന്നു് കാണിച്ചു തരണം.

സെല്യൂ: ഇതെന്തൊരാപത്താണ്. എനിക്കു് നോക്കാനും കാണിച്ചു തരാനും ഇടയില്ല — എന്തുവേണമെങ്കിലും ചെയ്യു!

ഹെലൻ: അച്ഛനെന്തിനെ ഈ വിഡ്ഢിത്തമെഴുന്നള്ളിച്ചതു്?

സെല്യൂ: എനിക്കു തോന്നിയില്ല. നിൻെറ കുറുമ്പു് കുറെ യേറുന്നുവെന്നു മാത്രമല്ല നിനക്കച്ഛനെ സ്നേഹവുമില്ല.

ഹെലൻ: ഞാൻ സ്നേഹിക്കുന്നില്ല, അല്ലേ? അച്ഛനിതെൻെറ മുഖത്തു നോക്കിപ്പറയാൻ കഴിയുമോ? അച്ഛൻെറ ഒരു തുള്ളി കണ്ണീർ തുടപ്പാൻ ഞാനെൻെറ സർവ്വസ്വവുമുപേക്ഷിക്കും.

സെല്യൂ: ഇല്ല മകളെ: എനിക്കു തെററു പററി; എനിക്കു മാപ്പുതരൂ.

ഹെലൻ: ഇല്ലച്ഛ കുററമെല്ലാം എൻെറയാണ്; ഞാനച്ഛനെ സ്നേഹിക്കുന്നില്ല. എനിക്കു മാപ്പുതരൂ.

സെല്യൂ: ഇല്ല മകളേ കുററമെൻേറയാണ്; നീയെന്നെ ഗാഢമായി സ്നേഹിക്കുന്നു.

ഹെലൻ: (ചിരിച്ചു്) അപ്പോൾ സെഫോക്ലിസ് ഈ വിഷയത്തെക്കുറിച്ചൊന്നും പറഞ്ഞിട്ടില്ലേ?

സെല്യൂ: ഇല്ല.

ഹെലൻ: മേലിൽ ഞാൻ വാദപ്രതിവാദത്തിനു് ഇട വെക്കില്ല—ശരി അച്ഛാ, സികന്ദഷായേക്കുറിച്ചു് ഒരു കഥ കേട്ടിട്ടുണ്ടു്. ആ കഥ വാസ്തവമാണൊ?

സെല്യൂ: എന്തു കഥയാണിതു്.

ഹെലൻ: ഭാരതവഷം ജയിച്ചു് അടക്കാൻ ചെന്ന സികന്ദഷാ ഒരിന്ത്യക്കാരനെ—ഒരു ബ്രാഹ്മണനെ കണ്ടെത്തി: ബ്രാഹ്മണൻ ചോദിച്ചു—ശരി താങ്കൾ ഇന്ത്യയെ ജയിച്ചുകഴിഞ്ഞാൽ പിന്നെയേതാണു് ജയിക്കുക. മറുപടി—ചീന. ചോദ്യം—പിന്നെ? ആഫ്രിക്ക. പിന്നെ? യൂറോപ്പു്. പിന്നെ? സികന്ദഷാ ചിന്തിച്ചു; അദ്ദേഹം തുടന്നു—പിന്നീടു പിന്നീടൊരു സദ്യ നല്കും. ബ്രാഹ്മണൻ ചോദിച്ചു:—എന്നാലതിപ്പോൾതന്നെയായാവരുതേ.

സെല്യൂ: ആ ബ്രാഹ്മണൻ ഒരു പെരുവയറനായിരുന്നു അല്ലേ?

ഹെലൻ: അല്ലച്ഛാ; അദ്ദേഹം വലിയൊരു തത്വജ്ഞാനിയായിരുന്നു. മനുഷ്യന്റെ ദുർമ്മോഹങ്ങൾക്കവസാനമില്ല. തത്വജ്ഞാനിയായിരുന്ന ഡയാജനീസ് ഈ തത്വമുപന്യസിച്ചിട്ടുണ്ടു്. ജീവിതത്തിന്റെ പ്രാഥമികാവശങ്ങളെത്രയ്ക്കു് ചുരുക്കാമോ അത്രയും ചുരുക്കിയിരിക്കുന്നു. അദ്ദേഹമൊരു കുടിലിൽ പാർത്തിരുന്നു.

സെല്യൂ: ആ തത്വജ്ഞാനി ഒരു വിഡ്ഢിയായിരിക്കണം.

ഹെലൻ: വിഡ്ഢി—വിജയിവിശ്വാസിയായ സികന്ദഷാ ഒരു വിഡ്ഢിയെക്കാണാൻ ചെല്ലുമെന്നു് അങ്ങു് വിചാരിച്ചുവോ യൊ? സികന്ദർ ആ തത്വജ്ഞാനിയോടു് ചോദിച്ചു—സികന്ദഷയാണു് ഞാൻ; എന്താണു് ആഗ്രഹമെന്നു് അറിയിക്കുക?

സെല്യൂ: ധാരാളം വസ്തുക്കൾ ആവശ്യപ്പെട്ടിരിക്കണം അല്ലേ?

ഹെലൻ: ഇല്ലില്ല—അദ്ദേഹമിത്രമാത്രം പറഞ്ഞു—യാതൊന്നും വേണ്ട. ദിവ്യപ്രഭ മറച്ചുനിന്നു് എന്റെമീതെ കരിനിഴൽ വീഴ്ത്താതിരുന്നാൽ മതി, എനിക്കു് മറ്റൊന്നും വേണ്ട.

സെല്യു: സികന്ദർഷാ ആ മനുഷ്യനൊരു ഭ്രാന്തനാണെന്നു മനസ്സിലാക്കിയിരിക്കും.

ഹെലൻ: അല്ലച്ഛാ സികന്ദർഷാ പറഞ്ഞു—"ഞാൻ സികന്ദർഷാ അല്ലായിരുന്നുവെങ്കിൽ ഡയോജനീസാവാൻ ആശിക്കുമായിരുന്നു."

സെല്യു: "ഞാൻ സികന്ദരല്ലായിരുന്നെങ്കിൽ"—വല്ലാത്ത മിടുക്കൻതന്നെ സികന്ദർ.

(ചിരിച്ചു ചിരിച്ചു പോവുന്നു.)

ഹെലൻ: ഹാ! മനുഷ്യാ, നീ പരദുഃഖത്തെ വകവെയ്ക്കുന്നില്ല. അകലത്തിരുന്നു തമ്മിൽ തമ്മിൽ കണ്ണുരുട്ടിക്കാട്ടി പേടിപ്പെടുത്തുന്നു. കൊലപാതകത്തിന്റെ ഭയങ്കരതയിൽനിന്നു നിന്നെ മാററിനിർത്തുന്നതു ഭയം മാത്രമാണു്. ഭൂമണ്ഡലത്തെയെടുത്തു മിണുങ്ങാൻ ഓരോരുത്തരും ആശിക്കുന്നു. ദേവി വസുന്ധരേ—ഇത്തരം രാക്ഷസന്മാരെ അങ്ങെന്തിനു സൃഷ്ടിച്ചുവിട്ടു. ഭഗവൻ അവിടുത്തെ ഈ നികൃഷ്ടസൃഷ്ടികളെ മടക്കിവിളിയ്ക്കൂ—അടിതൊട്ടു മുടിവരെ ഭ്രമം—വെറും മനസ്സിന്റെ മോഹജാലം!

---

## രംഗം ൭.

സ്ഥലം: ചന്ദ്രകേതുവിന്റെ ഗൃഹോപവനം.

സമയം: സന്ധ്യ.

(പുഴവക്കിൽ ഛായയിരുന്നു പാടുന്നു.)

വ്യർത്ഥമീസ്മിതമിച്ഛയൊക്കയും വൃഥാവിലാവി
മെന്തിനീ മനക്കാമ്പിലാശകൾ കിളിർക്കുന്നു?

സാഗരനടുത്തട്ടിൻ രത്നമൊപ്പമാൻ നീല
വാനിടമണിയുന്ന പൂർണ്ണചന്ദ്രനപ്പമാൻ.
ഞാനൊരു ഭാഗ്യംകെട്ടവനബാലിക; രാഗ
മോഹനമന്ദ്രഹത്തിൻ വേഴ്ചയെമ്മട്ടുണ്ടാകും.
പിന്നെയെന്തിനു ചിത്തമോക്കുന്നു വീണ്ടും വീണ്ടും
എന്തിനു വിറക്കൊൾവൂ ഹൃദയമിതെന്താവാം.
രാപ്പകർ പാടീടുന്നു രാഗത്തിൽ മണിവീണ
യൊപ്പമെത്തുന്ന മൌനഗീതവും നിഴൽകളും
ചേർത്തുമഗ്ഗാനം കേട്ടു പുളകംപൂണ്ടു ഭ്രമി-
മേദുരതാരാഗണം മോൽക്കുമേൾ വിറക്കൊൾവൂ
നോക്കിനിൽക്കുന്നു ഞാനീശ്യാമയാമിനിയാളെ
ചിക്കെന്നീയപാരതയണൊവാൻ കൊതിക്കുന്നു.
മുഗ്ദ്ധഞാൻ പൊഴിയുന്ന കണ്ണുനീർക്കണം ഭൂവിൽ
മുഗ്ദ്ധചേതനയ്ക്കിനി ശാന്തിയുണ്ടാമോ മേലിൽ?
യാചനകൊണ്ടെന്തിനു ദുഃഖത്തെപ്പെരുക്കുന്നു
മോചനമില്ലാധന്യ ദർശനം ലഭിക്കാതെ.
വിസ്മരിക്കില്ലിദ്ദുഃഖമന്ത്യനാളോളം, ശ്രേഷ്ഠ
ജീവിതത്തിലും കാമ്യം പ്രേമത്തിൻ മൂതിയത്രെ.

(ചന്ദ്രഗുപ്തൻ വരുന്നു)

ചന്ദ്രഗു: ഛായേ!

ഛായ: ആര്? മഹാരാജാവോ?

ചന്ദ്രഗു: ജ്യേഷ്ഠനെവിടെയാണ്?

ഛായ: കണ്ടില്ല; നോക്കിവരാം.

(പുറപ്പെടുന്നു.)

ചന്ദ്രഗു: നിൽക്കൂ. (ഛായ നിൽക്കുന്നു. നീണ്ടുവിടർന്നി മവെട്ടാത്ത കണ്ണുകളാൽ ചന്ദ്രഗുപ്തനെ നോക്കുന്നു.)

ചന്ദ്ര: യുദ്ധം കഴിഞ്ഞശേഷം ഛായയെ ഒന്നു കാണാൻ കൂടി കഴിഞ്ഞില്ലല്ലൊ!

(ഛായ മിണ്ടിയില്ല)

ചന്ദ്രഗു: അതിനുള്ള കൃതജ്ഞതയ്ക്കു സന്ദർഭം കിട്ടിയില്ല—ഛായേ ഞാനെത്രയും കൃതജ്ഞനാണു്.

ഛായ: (പകുതി വിഴുങ്ങിയസ്വരത്തിൽ) ഇത്രയല്ലേയുള്ളു?

ചന്ദ്രഗു: അതിനുമായി ഛായയ്ക്കു്—

ഛായ: വേണ്ട, വേണ്ട—പകരം ഒന്നും വേണ്ട. അപരിഷ്കൃതരായ കാട്ടുവർഗ്ഗക്കാരാണു ഞങ്ങൾ—പ്രത്യുപകാരത്തിലേയ്ക്കു ഞങ്ങളുടെ നോട്ടമെത്തുന്നില്ല. ആദർശംകൊണ്ടു കച്ചവടം ചെയ്യാൻ ഞങ്ങൾക്കറിഞ്ഞുകൂടാ. തിരുമേനിയുടെ ജീവൻ രക്ഷിച്ചു; അതുമതി. അതുതന്നെയാണു ഛായയ്ക്കുള്ള വലിയ പ്രത്യുപകാരം ഇതിലും കവിഞ്ഞൊരു സമ്മാനമിവൾക്കു കിട്ടുവാനില്ല.

ചന്ദ്രഗു: ഈ കുമാരാവരണത്തിനുള്ളിൽ ഇത്ര വലിയ ഹൃദയമൊ? അല്ലെങ്കിൽ—

ഛായ: തിരുമേനി, ഓടിപ്പാഞ്ഞു നടക്കുന്ന കാലം മുതൽ ഞങ്ങൾക്കു നായാട്ടറിയാം—പോച്ചു പോർമുറയറിയാം. എന്നാൽ ചതിയ്ക്കാനറിഞ്ഞുകൂടാ—പരിഷ്കരിച്ച ദ്വയാർത്ഥഭാഷ ഞങ്ങൾക്കറിഞ്ഞുകൂടാ—വളഞ്ഞു പിരിഞ്ഞതല്ല, ആർജ്ജവം തികഞ്ഞ വാച്യാർത്ഥഭാഷയാണു ഞങ്ങളുടെ ഭാഷ. ആ ഭാഷയിൽ 'ഒരുപക്ഷെ' എന്ന വാക്കില്ല.

ചന്ദ്രഗു: വല്ലാത്തൊരു കടംകഥയാണു ഭവതി!

ഛായ: തിരുമേനി, എനിക്കു പകരമൊന്നുമാവശ്യമില്ല.

(പുറപ്പെടുന്നു)

ചന്ദ്ര: നിൽക്കൂ ഛായേ, എനിക്കൊരു വർത്തമാനം ചോദിയ്ക്കാനുണ്ടു്. ആൎക്കു് ഉപകാരം ചെയ്യുമ്പോ ആ ആളുടെ നേക്കി

തുഷ്ക്കുദാസീനഭാവമെന്താണ്! ചന്ദ്രകേതുവും ഭവതിയും സംസാരിച്ചുനിൽക്കെ ഞാൻ കടന്നുവരുമ്പോൾ ഭവതി പെട്ടെന്ന് ഒഴിഞ്ഞുമാറിപ്പോയ്ക്കളഞ്ഞു. ഇതുഷ്ക്കുദാസീനഭാവമൊ?

ഛായ: (അസ്പഷ്ടസ്വരത്തിൽ) ഉദാസീനത? (നെടുവീർപ്പിട്ടു തലതാഴ്ത്തിനില്ക്കുന്നു. വീണ്ടും ഉണർന്നിട്ടെന്നപോലെ) അങ്ങ് വല്ലപ്പോഴും മലഞ്ചെരുവിൽനിന്നു സൂര്യോദയം നോക്കിക്കണ്ടിട്ടുണ്ടോ? ദിങ്മുഖങ്ങളിൽ പടർന്നുപരന്നു മലനിരകളിൽ വിറപൂണ്ടിറങ്ങുന്ന കതിർതിരമാലകൾ കളിച്ചുപുളച്ചു ഇറങ്ങിപ്പോവുന്നതു കണ്ടിട്ടുണ്ടോ?

ഛായ: അങ്ങനെയൊരു ജീവിതമാണു ഞങ്ങളുടേതു്. മിന്നത്തുകൊഴുത്ത ശ്യാമളലത ആവേശത്താൽ വിറകൊള്ളുന്നു.

ചന്ദ്ര: നിങ്ങളുമായി നന്നായി പരിചയപ്പെട്ടുകഴിഞ്ഞിട്ടില്ലെങ്കിലും ഞാനൊന്നു മനസ്സിലാക്കീട്ടുണ്ടു്. ആ കറുത്ത ആവരണത്തിനു പിന്നിൽ ഹൃദയമുണ്ടു്.

ഛായ: തിരുമേനി മര്യാദപ്രവർത്തിക്കുകയാണ്. കറുത്തിരുണ്ട ദേഹമെന്നതിനു പകരം 'കറുത്ത ആവരണ'മെന്നു് അങ്ങു പറയുന്നു. അങ്ങു നോക്കിയിട്ടുണ്ടോ—മേഘം എത്രയ്ക്കു കറുത്തിരിക്കുന്നുവോ അത്രയ്ക്കു വിഭവസമൃദ്ധമാകുന്നു. അതിൻെറ ഹൃദയത്തിൽ എത്ര മിന്നലുകളാണു കിടന്നു ഓളംവെട്ടുന്നതു്. ഞങ്ങൾക്കു് ഹൃദയമുണ്ടു്; ഇത്രത്തോളം നിങ്ങൾക്കു് അറിയാനിടയായി. കഷ്ടം! എന്നാലാഹൃദയം എത്ര വലുതാണ്. അതിൽ എത്ര മിന്നലുകളലയടിക്കുന്നു എന്നറിയാൻ കഴിഞ്ഞില്ല.

ചന്ദ്ര: എന്തു്! ഛായ എന്നെ സ്നേഹിക്കുന്നുണ്ടോ? ഇതു വാസ്തവമാണൊ?

ഛായ: തിരുമേനി—എന്തുകൊണ്ടിതു വാസ്തവമായിക്കൂടാ. ദൈവം നിങ്ങളുടെ ശരീരത്തിൽ നിറപ്പകിട്ടു കുറച്ചധികം കൂട്ടി

ട്ടുണ്ട്—ഈ വെളുപ്പിൻെറ അഹംങ്കാരംകൊണ്ടു നിങ്ങൾ നില ത്തല്ല നില്ക്കുന്നതു്. താങ്കളെ സ്നേഹിക്കുന്നുണ്ടോ എന്നതാണു ചോദ്യം. ഇല്ല—ഇല്ല; ഞാൻ സ്നേഹിക്കുന്നില്ല—ഞാൻ നിങ്ങളെ വെറുക്കുന്നു. ഞാനൊരു പിച്ചക്കാരിയല്ല. ഞാനങ്ങയുടെ വാതിൽക്കൽ വന്നു പ്രേമഭിക്ഷയിരക്കുന്നില്ല. അങ്ങു ദയകൊണ്ടു തരുന്ന ഒരുപിടി ഭിക്ഷയ്ക്കു ഞാൻ കൈനീട്ടിനില്ക്കുമെന്നാണൊ വിചാരം?

ഇത്രയും ധിക്കാരം: ഞാൻ മലയമലയിലെ ഒരു അധഃകൃത സ്ത്രീയായിരിക്കാം. അങ്ങു മഗധാരാജ്യത്തിലെ സാർവ്വഭൌമനായിരിക്കാം:—എങ്കിലും ഞാൻ നിങ്ങളെ വെറുക്കുന്നു. (പെട്ടെന്നു മറയുന്നു)

ചന്ദ്ര: എന്തൊരത്ഭുതസംഭവമാണിതു്! പ്രാണരക്ഷയ്ക്കു നന്ദി പ്രതീക്ഷിക്കുന്നില്ലെന്നു മാത്രമല്ല വെറുക്കുകകൂടിചെയ്യുന്നു. അപകടം പിടിച്ച ഒരു കടംകഥയാണു് സ്ത്രീചരിത്രം! അനേക ദിവസങ്ങൾക്കു മുമ്പു സിന്ധുനദീതീരത്തിൽവെച്ചാണു് ഞാൻ സെല്യൂക്കസ്സിൻെറ കന്യകയെ കണ്ടതു്. ഇന്നു കൃതജ്ഞതനിറഞ്ഞ കണ്ണീരണിഞ്ഞു് അവളുടെ ആ നീൾനോട്ടങ്ങൾ ഓർമ്മവരുന്നു—അതു പ്രേമമായിരുന്നുവോ; അതല്ല നന്ദിയോ. എത്രയ്ക്കു് അഴകൊഴുക്കുന്നവളാണു് ആ യവനബാലിക! മഹാസമുദ്രത്തിൻെറ മുകളിലിറങ്ങിനില്ക്കുന്ന ഉഷശ്രീപോലെ!! ഇരുട്ടത്ത മേഘത്തിപ്പുകളുടെ നടുവിൽ പടർന്നുനില്ക്കുന്ന പൊൽപ്പനിനീർപ്പൂപോലെ! ഇന്നു് ആ സംഭവങ്ങളെല്ലാം ഓരോന്നായി ഓർമ്മവരുന്നു: ഹാ! അതെത്ര മുഗ്ദ്ധമധുരമായ ഒരു സ്വപ്നമായിരുന്നു!

(ചന്ദ്രകേതു വരുന്നു)

ചന്ദ്ര: ഓ: ഇതാ ചന്ദ്രകേതു എത്തിയില്ലേ?

ചന്ദ്രകേതു: മഹാരാജ നന്ദനെ ബലികൊടുക്കുന്ന ദിവസമാണിന്നു്—ബ്രാഹ്മണാജ്ഞയാണു്!

ചന്ദ്ര: (സവിസ്മയം) എന്തു്—നരബലി!—ബ്രാഹ്മണാജ്ഞ? അപ്പോൾ ഞാൻ—ഈ ഞാനരാണു്?—മഗധത്തിലെ മഹാരാജാവാരാണു്?ഈ നിരന്തരശ്രമം—ഈ ശക്തിസംഭാരം—എല്ലാം ബ്രാഹ്മണപ്രഭുത്വത്തിന്റെ അഗ്നികുണ്ഡത്തിലെടുത്തു ഹോമിക്കുവാനാണോ?—ചന്ദ്രകേതു.

ചന്ദ്രകേതു: സഹോദരാ?

ചന്ദ്രഗു: ഈ വിധിശിക്ഷ നടക്കുകയില്ല—അതു നടക്കാൻ പാടില്ല. ഞാൻ മാപ്പു നൽകിയിരിക്കുന്നു. ഉം—പോവൂ—മഹാരാജ ചന്ദ്രഗുപ്തന്റെ കല്പനയാണിതു് അപേക്ഷയല്ല—ചെല്ലൂ—ഒരുങ്ങൂ. (ചന്ദ്രകേതു പോകുന്നു.)



ചന്ദ്രകേതു: എന്റെ സമ്മതം വാങ്ങിയിട്ടില്ലെന്നുമാത്രമല്ല എന്നോടൊരു വാക്കു ചോദിച്ചിട്ടുപോലുമില്ല—അത്ഭുതം! ഞാനീ സാമ്രാജ്യത്തിന്റെ ആരുമല്ല; ചാണക്യന്റെ കയ്യിലൊ വെറും മരപ്പാവ!

(ഛായ വരുന്നു.)

ഛായ: മാപ്പുതരണം തിരുമേനി.

ചന്ദ്രഗു: എന്തു മാപ്പാണു തരേണ്ടതു്?

ഛായ: കുററംചെയ്തു; മാപ്പില്ലെങ്കിൽ തക്ക ശിക്ഷ തരൂ.

ചന്ദ്ര: ഛായയൊരു കുററവും ചെയ്തിട്ടില്ലല്ലൊ—എന്നെ വെറുക്കുന്നതായി തുറന്നു പറഞ്ഞതിൽ ഭവതിയ്ക്കെന്താണു കുററം?

ഛായ: വെറുക്കുന്നു? ആരെന്റെ ജാഗ്രത്തിലെ ധ്യാനവും, ഇഹത്തിലെ ധനവും, നിദ്രയിലെ സ്വപ്നവും, പരത്തിലെ സ്വർഗ്ഗവുമായി ലസിയ്ക്കുന്നു ആരുടെ ദർശനം തീർത്ഥസ്നാനവും തിരോധാനം അഭിശാപവുമായിരിക്കുന്നുവോ ആ ആളെ ഞാൻ വെറുക്കുന്നു! ഞാൻ നുണ പറഞ്ഞുപോയി; എങ്കിലും ഞാനാശിക്കാറുണ്ടു്; "അങ്ങയെ വെറുക്കാൻ കഴിഞ്ഞെങ്കിൽ—"

ചന്ദ്രഗു: എന്താണിതു്; ഞാൻ ഛായയെയൊന്നും ചെയ്തില്ലല്ലൊ.

ഛായ: ഒന്നും ചെയ്തില്ല. എന്താണു് അങ്ങു ചെയ്യാത്ത തെററു് എന്നു ചോദിക്കൂ. ഭക്ഷണത്തിനുള്ള വിശപ്പു്, സ്വപ്നത്തിനുള്ള ഉറക്കം—എല്ലാ സമയത്തിലെ ശാന്തി—സർവ്വവും അങ്ങു് അപഹരിച്ചുകഴിഞ്ഞിട്ടു ചോദിക്കുകയാണു്—"ഞാനൊന്നും ചെയ്തില്ലല്ലോ." അങ്ങു് എന്റെ കണ്ണിൽനിന്നു് ഈ പ്രപഞ്ചത്തെ മാച്ചുകളഞ്ഞിരിക്കുന്നു. അങ്ങയുടെ രൂപഭാവനയിൽ ഞാനില്ലാതായിരിക്കുന്നു! ഞാൻ സ്വർഗ്ഗത്തിലൊ നരകത്തിലൊ എന്നു് എനിക്കറിഞ്ഞുകൂടാ—ഇത്രയായിട്ടും താങ്കൾ പറയുന്നു 'ഞാനൊന്നും ചെയ്തില്ലല്ലൊ' എന്നു്—കഠിനൻ! (കരയുന്നു)

ചന്ദ്രഗു: ഛായേ! (സസ്നേഹം അവളുടെ കൈ പിടിക്കുന്നു.

ഛായ: അയ്യോ അരുതെ. എന്നെ തൊടരുതെ—അങ്ങു തൊടുമ്പോൾ—ഹാ എന്റെ ജീവസിരയോരോന്നിലും വിദ്യുൽപ്രവാഹമുണ്ടാകുന്നു, എന്റെ തല പാറപ്പുറത്തുവീണ ഓട്ടുപാത്രംപോലെ ചിന്നിത്തകരുന്നു: ഇല്ലില്ല: ഞാനീവികാരങ്ങൾ അടക്കിനിർത്തും. (മറയുന്നു)

എന്തത്ഭുതം! ഇത്രയും ദിവസം ഞാനാരെ സഹോദരിയെന്നെണ്ണിയിരുന്നുവോ അവൾ— അതെ, അവൾ—അത്ഭുതം!

---

## രംഗം ൩.

[ചാണക്യനും അംഗരക്ഷകനും. അടുത്തായി തടവുകാരനായി നന്ദൻ നില്ക്കുന്നു. ഉറയിൽ മൂർച്ചകൂടിയ വാൾ; ഒട്ടടുത്തു ബലിക്കല്ലും.]

ചാണക്യ: ബ്രഹ്മപ്രഭാവം അസ്തമിച്ചിട്ടില്ലെന്നു് ഇപ്പോഴെങ്കിലും മനസ്സിലാക്കൂ. ദൈവം വിസ്മൃതിയല്ല—അദ്ദേഹം കൈക

ളുടെ മുകളിൽ തലയ്ക്കു് സ്ഥാനം നല്കിയിരിക്കുന്നു. ഭാരതത്തിലെ ഋഷികൾ വിഡ്ഢികളായിരുന്നില്ല. അവർ ക്ഷത്രിയന്നു മുകളിലാണു് ബ്രാഹ്മണന്നു് സ്ഥാനം നല്കിയതു്—ഭാരതം ഭാരതമായിരിക്കുന്നേടത്തോളം കാലം സമുദായത്തെ ഭരിക്കുക ബ്രാഹ്മണനായിരിക്കും—പിന്നീടു് എല്ലാം ഛിന്നിച്ചിതറിപ്പോകും.

നന്ദ: നിങ്ങളുടെ ഗർവ്വോക്തികേട്ടു് നില്ക്കുവാനാണൊ എന്നെ കൊണ്ടുവന്നതു്.

ചാണക്യ: അല്ലല്ല—ഇതാ, ഈ ഊരിയവാൾ കണ്ടില്ലേ—ഇതെല്ലാം തന്നോടു പറയുന്നില്ലേ; തന്നെ വിളിച്ചതെന്തിനാണെന്നു്? തന്റെ രക്തനീർകൊണ്ടു് കഴുകീട്ടുവേണം എന്റെ കുടുമ കെട്ടുവാൻ. ആ പ്രതിജ്ഞ തനിക്കു ഓൎമ്മയുണ്ടാവാൻ വഴിയുണ്ടു്. ഇതാ ഞാനിന്നും കുടുമ കെട്ടിയിട്ടില്ല. ഇത്രയെല്ലാമായിട്ടും ചോദിക്കുന്നു—"എന്നെ വിളിച്ചതെന്തിനാണെന്നു്"?

നന്ദ: അപ്പോൾ എന്റെ തല വെട്ടുകയോ?

ചാണക്യ: തീൎച്ചയായും

നന്ദ: നിരസ്ത്രനായ തടവുകാരനെ കൊല്ലുക; ഇതാണോ നിങ്ങളുടെ സനാതനധൎമ്മം.

ചാണക്യ: ഇന്നു ബ്രാഹ്മണനെ ക്ഷത്രിയൻ സനാതനധൎമ്മം പഠിപ്പിക്കുന്നു—എന്നാലൊന്നു നീ മനസ്സിലാക്കിവെയ്ക്കൂ; ഇതു കൊലയല്ല. തനിക്കുള്ള മരണശിക്ഷയാണു്—ആ വിധി കൽപ്പിക്കുന്നവൻ ബ്രാഹ്മണനാണു്.

നന്ദ: കുററം?

ചാണക്യ: ബ്രഹ്മഹത്യ!—അതാണു് കുററം; ബ്രഹ്മസ്വം തട്ടിപ്പറിച്ച കുററം. ബ്രാഹ്മണനെ അപമാനിച്ച കുററം. താനിതു് പാതകമെന്നു പറയുന്നു. എന്നാൽ ഞങ്ങളുടെ കണ്ണിലിതു വധശിക്ഷയാണു്—എനിക്കീശിക്ഷ നൽകുവാനധികാരമുണ്ടു്—

ഈ ബ്രാഹ്മണനൻ ശിക്ഷ വിധിക്കുന്നു—ഒരുങ്ങിയിരുന്നോളു. ആരവിടെ ഇവനെ ബലികല്ലിൽത്തന്നോടു ചേർത്തുകെട്ടുവിൻ.

നന്ദ: ചാണക്യരെ, ഞാൻ കാർത്ത്യായനനോടും, താങ്കളോടും അക്രമം പ്രവർത്തിച്ചുപോയി—മാപ്പുതരു.

ചാണക്യ: (പൊട്ടിച്ചിരിച്ചു്) ഇപ്പറഞ്ഞതു് അക്ഷരംപ്രതി വാസ്തവമാണു്. ഒരു ദിവസം മഹാരാജാ നന്ദൻ ബ്രാഹ്മണന്റെ കാൽക്കൽ വീണു മാപ്പുചോദിക്കും—എന്നാൽ ബ്രാഹ്മണനു് ആ ഭിക്ഷതരാതെ ആട്ടിയകററും—വളരെ ദിവസങ്ങൾ മുമ്പു ഞാൻ പറഞ്ഞ വാക്കുകൾ തനിക്കോർമ്മയുണ്ടായിരിക്കാം.

നന്ദ: ഹേ ബ്രാഹ്മണ, ഞാൻ പ്രാണഭിക്ഷ ചോദിക്കുന്നില്ല. പിച്ചക്കാരനല്ല ക്ഷത്രിയൻ; ബ്രാഹ്മണപ്രഭുത്വത്തെ വിലവെയ്ക്കുന്നവനുമല്ല ക്ഷത്രിയൻ. ഞാൻ ശൂദ്രനെ വെറുക്കുന്നു—ആ ദാസീപുത്രനെ വെറുക്കുന്നു. മൃത്യുഭയമെനിക്കില്ല. നിങ്ങളുടെ ഉരുട്ടിമിഴിച്ച കണ്ണുകളെനിക്കു വിലയില്ല. എന്നാലതെന്റെ തെററാണു്. പ്രജകളുടെ മുതൽ തട്ടിപ്പറിക്കാൻ, നരഹത്യ ചെയ്യാൻ ഞാനത്രയ്ക്കു പാപിയല്ല. സംസർഗ്ഗദോഷമാണെന്നെയീ നിലയിലാക്കിയതു്. മാപ്പുതരൂ—കാർത്ത്യായന.

കാർത്ത്യാ: (തൊണ്ടയിടറി) തിരുമേനി ഞാനങ്ങേയ്ക്കു മാപ്പുതന്നിരിക്കുന്നു.

ചാണക്യ: ച്ഛ; ശബ്ദിക്കരുതു്! മാപ്പു്—മാപ്പില്ല. ഈ ലോകത്തിലാരുമാർക്കും മാപ്പു നൽകുന്നില്ല—നൽകാൻ കഴികയുമില്ല—എല്ലാ ക്ഷമകളും വിഡ്ഢിത്തത്തിന്റെ വിളമ്പിലങ്ങളാണു്. എങ്ങനെ പശ്ചാത്താപം വിഡ്ഢിത്തമാണോ അങ്ങനെ മാപ്പും വിഡ്ഢിത്തമാണു്! ശിക്ഷയെ മുമ്പിൽക്കാണാതെ ഒരാളും പശ്ചാത്തപിച്ചതായറിവില്ല; പിളന്ന ഹൃദയം സഹതാപംകൊണ്ടു ഒരിക്കലും മുൻനിലയിലെത്തിട്ടില്ല.

കാർത്യാ: എന്നാൽ നന്ദൻ കുട്ടിയാണ്.

ചാണക്യ: കുട്ടി. കുട്ടികൾ കുട്ടികളുടെ നിലയ്ക്കിരിക്കണം. എരിഞ്ഞുകിടക്കുന്ന തീയ് വാരിയെടുത്താൽ കുട്ടിയുടെ കൈ പൊള്ളാതിരിക്കുന്നില്ല. തന്റെ കടമ നിർവ്വഹിക്കുന്നതിൽ അഗ്നി തരിമ്പും ക്ഷമിക്കാറില്ല.

കാർത്യാ: എങ്കിലും പാണിനി—

ചാണക്യ: (നിലത്തുറക്കെച്ചവുട്ടി) വീണ്ടും പാണിനി— ഈ സമയത്തു പാണിനിയുടെ പേരുച്ചരിച്ചുപോയാൽ തന്റെ തല വീശിക്കളയും.

കാർത്യാ: നന്ദൻ വെറും കുട്ടി.

ചാണക്യ: എനിക്കതറിയാം—വാളെടുക്കൂ കാർത്യായന —നിങ്ങൾക്കു സ്വന്തം കൈകൊണ്ടു നന്ദന്റെ തല വെട്ടേണ്ടിവരും!

കാർത്യാ: ഞാനോ?

ചാണക്യ: അതെ, നിങ്ങൾ പുത്രഹത്യക്കു പകരംവീട്ടു!—ഓർത്തുനോക്കൂ എണ്ണിയെണ്ണിയേഴ് ഓമനപ്പൈതങ്ങളുടെ ആ മൃതശരീരങ്ങൾ!—അവരുടെ വിളർത്തൊട്ടിയ മുഖങ്ങൾ. ഒരു തുള്ളിക്കഞ്ഞിവെള്ളത്തിനു വേണ്ടിയുള്ള ആ ഇളംതൊണ്ടകളുടെ പരുഷഞരക്കം—മങ്ങിമയങ്ങിയ കണ്ണുകൾ. സർവ്വോപരി കൺമണി ഇളകാത്ത—ഇമവെട്ടാത്ത—തണുത്തുവിറങ്ങലിച്ച ആ കണ്ണുകളുടെ മീതെ പതിഞ്ഞ മരണത്തിന്റെ കരാളമുദ്ര—നിങ്ങളുടെ കൺമുമ്പിൽ കണ്ട ആ ഭയങ്കര രംഗമൊന്നോർത്തുനോക്കൂ കാർത്യായന—നിങ്ങളാകുട്ടികളുടെ അച്ഛനാണെന്ന കഥകൂടി ആലോചിച്ചുനോക്കൂ—അപ്പോൾ ഈ വാളുകൊണ്ടു നന്ദന്റെ തല ഉടലോടു വേർപെടുത്തു—സ്വന്തം കൈക്കൊണ്ടതിനു പകരംവീട്ടു.

(കാർത്യായൻ വാളെടുക്കുന്നു.)

ചാണക്യ: എന്താണു താമസം?—ഭടന്മാരെ ഇവനെ ബലിക്കല്ലോടു കൂട്ടിച്ചേൎത്തുകെട്ടുവിൻ. (ഭടന്മാർ നന്ദനെ പിടിച്ചു കെട്ടുന്നു.)

ചാണക്യ: രാജ്യം ഭരിച്ചിരുന്ന നന്ദൻ—കാർത്യായന— (കാർത്യായനൻ വാളെടുക്കുന്നു—ബലിക്കല്ലിന്റെ അടുത്തു ചെല്ലുന്നു.)

ചാണക്യ: രാജ്യഭ്രഷ്ടനായ ഹേ നന്ദമഹാരാജാവേ ഇതു ബ്രാഹ്മണൻ ചെയ്യേണ്ട കൃത്യമല്ല. എന്നാൽ ഇന്നവനു് അതു വേണ്ടിവന്നിരിക്കുന്നു. തപസ്വിയല്ല കലിയുഗബ്രാഹ്മണൻ. ഇടയ്ക്കു രണ്ടാം പരശുരാമനായി ഉണൎന്നു ഭാരതവൎഷത്തെ നിക്ഷത്രിയമാക്കാൻ തോന്നുന്നു. കപിലനെപ്പോലെ ഒററ നോട്ടംകൊണ്ടു നന്ദവംശത്തെയാകമാനം എരിച്ചാമ്പലാക്കണമെന്നു തോന്നുന്നു. എന്നാൽ കലിയുഗത്തിൽ അതൊന്നും സാദ്ധ്യമല്ല. വ്രതഭ്രഷ്ടനായ ബ്രാഹ്മണനു് ഇന്നു് വാളിനെ ശരണം പ്രാപിക്കേണ്ടിയിരിക്കുന്നു. എങ്കിലും പാപത്തിന്റേതായ ഈ യുഗത്തിൽ ഭാരതവൎഷമൊരിക്കൽക്കൂടി ബ്രഹ്മപ്രതാപം കാണും (കാർത്യായനനോടു്) കൊല്ലൂ—ഇതാ—മരിയ്ക്കും മുമ്പായി കേൾക്കൂ—മഹാരാജനന്ദ നന്ദവംശത്തിൽ ദാഹിച്ചുവെള്ളം കൊടുക്കാനോ അന്തിത്തിരിവെയ്ക്കാനൊ—ഒരാളും—ഒരു കുട്ടിപോലും—ഉണ്ടായിരിയ്ക്കുകയില്ല.—

(നന്ദൻ ആൎത്തനാദം മുഴക്കുന്നു.)

ചാണക്യ: ഉം—തലവെട്ടിക്കൊള്ളൂ.

(പെട്ടെന്നു ചന്ദ്രകേതു വരുന്നു)

ചന്ദ്രകേതു: അരുതരുതു്; വാൾ പിൻവലിയ്ക്കൂ.

ചാണക്യ: കാരണം?

ചന്ദ്രകേ: രാജകല്പന (കാർത്യായനൻ വാൾ താഴ്ത്തുന്നു.)

ചാണക്യ: ഇതുയ്ക്കു പ്രതിപത്തി?

ചന്ദ്രകേ: മഹാരാജ ചന്ദ്രഗുപ്തൻ സ്വാക്ഷരത്തിലെഴുതിയ ക്ഷമാപണപത്രമാണിതു്. തിരുമേനി നന്ദമഹാരാജാവിനെ വിട്ടയക്കാൻ കല്പിച്ചിരിക്കുന്നു.

ചാണക്യ: മഹാരാജ ചന്ദ്രഗുപ്തന്റെ കല്പന. ശരി: മനസ്സിലായി; എന്നാലാകല്പന നമുക്കു ബാധകമല്ല—ഉം തലവെട്ടു.

ചന്ദ്ര: ഗുരുദേവ രാജാജ്ഞയാണിതു്.

ചാണക്യ: ബ്രാഹ്മണാജ്ഞയാണിതു്. തലവെട്ടു കാർത്യായന.

ചന്ദ്ര: തിരുമേനി നേരിട്ടു് എഴുന്നള്ളും; വേണമെന്നുണ്ടെങ്കിൽ അവിടുന്നു് വന്നശേഷം ആയിക്കൊള്ളൂ. എനിക്കു രാജകല്പന നിറവേറേണ്ടിവരും. ഭടന്മാരെ കാത്തുകൊള്ളുവിൻ.

ചാണക്യ: ആരാണു തടസ്ഥം ചെയ്യുന്ന വീരൻ? ഉം—വെട്ടു.

ചന്ദ്ര: വീരബല! (സേനാപതി വീരബലനും അഞ്ചു ഭടന്മാരും വരുന്നു)

ചന്ദ്ര: തിരുമേനിയെഴുന്നള്ളുംവരെ കൊലപ്പുള്ളിയെ രക്ഷിക്കുവിൻ. വീരബല—വിവരം തിരുമനസ്സറിയിക്കൂ. (വീരബലൻ പോകുന്നു.)

ചാണക്യ: കാർത്യായന—എന്താണീ വാളുംപിടിച്ചു് നോക്കിനില്ക്കുന്നതു്? വെറും മരപ്പാവ! തരൂ ആ വാളിങ്ങോട്ടു തരൂ. (മുന്നോട്ടു വരുന്നു.)

ചന്ദ്ര: (അടുത്തുചെന്നു മുട്ടുകുത്തി വാളിന്റെ മുമ്പിൽനിന്നു്) ഞാൻ ബ്രഹ്മപ്രഭാവത്തിനു മുമ്പിൽ തലതാഴ്ത്തുന്നു. എന്നാലതേസമയത്തു രാജാജ്ഞ രക്ഷിക്കേണ്ടിവന്നിരിക്കുന്നു.

ചാണക്യ: തലവെട്ടു കാർത്യായന.

(കാർത്യായനൻ വാളുയർത്തിയ നിമിഷത്തിൽ ചന്ദ്രകേതു രാജശാസനം കാണിച്ചു പറയുന്നു.)

ചന്ദ്രകേ: രാജകല്പന (കാർത്ത്യായനന്റെ വാൾ താഴ്ത്തുന്നു)

ചാണക്യ: പരിഭ്രമിപ്പാനൊന്നുമില്ല. ഹേ കാർത്ത്യായനാ താനൊന്നു മനസ്സിലാക്കണം—ചന്ദ്രഗുപ്തനെ സിംഹാസനാരൂഢനാക്കിവെച്ചതാരോ ആ ബ്രാഹ്മണന്നു് അവനെ സിംഹാസനഭ്രഷ്ടനാക്കുവാനും കഴിയും— ഉം തല വെട്ടു.

(വീണ്ടും വാളുയർത്തുന്നു)

ചന്ദ്രകേ: രാജകല്പന നടത്താൻ ബ്രഹ്മഹത്യ വേണ്ടിവരുന്ന പക്ഷം ഞാനതും ചെയ്യും.

[അകത്തുനിന്നു മുര വരുന്നു.]

മുര: സ്ത്രീഹത്യ വേണ്ടിവരുന്ന പക്ഷം?—

(കാർത്ത്യായനന്റെയും ചന്ദ്രകേതുവിന്റെയും മദ്ധ്യത്തിൽ നില്ക്കുന്നു)

ചന്ദ്രകേ: (സ്തബ്ധനായി) ആര്? അമ്മയോ—

മുര: അതെ, ഞാൻ കല്പിക്കുന്നു—തലവെട്ടു—

ചന്ദ്ര: അമ്മെ, അങ്ങു് നന്ദന്നു മാപ്പുകൊടുക്കു.

മുര: (അമർത്തിയ പുഞ്ചിരി തൂകി) മാപ്പു്—മാപ്പില്ല. എനിക്കു് മാപ്പുകൊടുക്കാൻ കഴിയില്ല—ഞാൻ മാപ്പു നൽകാൻ പഠിച്ചില്ല. ഞാനാരാണു്. വെറും ശൂദ്രസ്ത്രീ. മാപ്പു് നൽകേണ്ടവൻ ബ്രാഹ്മണനാണു്; ശൂദ്രനല്ല.

ചന്ദ്ര: മാപ്പു നൽകേണ്ടവൻ മനുഷ്യനാണു്; ബ്രാഹ്മണനല്ല. മാപ്പുകൊടുക്കുന്നവൻ അപാരസുഖമനുഭവിക്കുന്നു. ആ സുഖാനുഭവത്തിന്നു് ബ്രാഹ്മണൻ മാത്രമാണൊ അധികാരി. അനുകമ്പ—അതെ, അതു് സ്വർഗ്ഗത്തിൽനിന്നു് ഭഗീരഥിതീർത്ഥധാരപോലെ ഭൂമിയിലേക്കൊഴുകി. മരുഭൂമിയെപ്പോലും പച്ചപിടിപ്പിക്കുന്നു. ആ തീർത്ഥധാരയിൽ മുങ്ങിക്കുളിപ്പാൻ എല്ലാവർക്കുമുണ്ടവകാശം. സ്രഷ്ടാവിന്റെ അനുകമ്പ ആയിരമായിരം വെള്ളിക്കമ്പികളായി ഭൂമിയിലേക്കു് ഇറങ്ങി വരുന്നില്ലെ; രോഗി

യുടെ ദീനശയ്യയ്ക്കരികിൽ, അനുകമ്പ ആരോഗ്യമായി വർത്തിക്കുന്നു; മനുഷ്യനെ രക്ഷിയ്ക്കുന്നു. ശോകത്തിൽ വിസ്മൃതവടിവിലവൾ വന്നണയുന്നു. ദാരിദ്രത്തിലവൾ സഹിഷ്ണുതാ രൂപമേന്തിവന്നണയുന്നു. പെററമ്മ, ശൈശവചാപല്യങ്ങൾക്കു് മാപ്പു നൽകുന്നില്ലെങ്കിൽ സന്താനത്തിനു് മനുഷ്യനാവാൻ കഴിയുമോ അമ്മേ—അമ്മേ അനുകമ്പ തരൂ: മാപ്പു നൽകൂ—ഞാൻ മുട്ടുകുത്തി മാപ്പിനിരക്കുന്നു. (മുട്ടുകുത്തുന്നു.)

മുര: നീ മാത്രമാണോ ഭിക്ഷയാചിക്കുന്നതു്. എന്റെ ജീവൻ, ഹൃദയപഞ്ജരം തകർത്തു് പുറത്തുചാടി, കെഞ്ചി യാചിക്കുന്നതു് ഈ ഭിക്ഷതന്നെയാണു്. നന്ദനെ തടവുകാരനായികാണുമ്പോൾ—അവന്റെ കനിഞ്ഞ വിളർത്ത മുഖം കാണുമ്പോൾ—എന്റെ കണ്ണിൽ വെള്ളം നിറയുന്നില്ലേ? എന്നാൽ ശൂദ്രസ്ത്രീയുടെ മുലപ്പാൽ ക്ഷത്രിയസ്ത്രീയുടെ മുലപ്പാലിലും മധുരമാണോ? ക്ഷത്രിയസ്ത്രീയുടെ സ്നേഹത്തേക്കാൾ മാററു കുറഞ്ഞതാണോ ശൂദ്രസ്ത്രീയുടെ സ്നേഹം? ഇല്ല, ഞാൻ മാപ്പുകൊടുക്കുകയില്ല. കാരണം ഞാൻ ശൂദ്രസ്ത്രീയാണു്, ദാസിയാണു്—ഉം-തലവെട്ടു.

ചന്ദ്രകേ: എങ്കിലും അമ്മേ—ഇതു' രാജകൽപ്പനയാണു്!

മുര: എന്നാൽ ഇതു് രാജമാതാവിന്റെ കല്പനയാണു്. ഞാൻ ദാസിയാണു്. ഞാൻ വേശ്യയാണെങ്കിലും മഹാരാജചന്ദ്രഗുപ്തന്റെ അമ്മയാണു്. ചന്ദ്രഗുപ്തന്റെ അമ്മ കല്പിക്കുന്നു—കൊല്ലു.

ചന്ദ്രകേ: മതി—മതി. കഴിഞ്ഞു. ഞാൻ തോൽവി സമ്മതിക്കുന്നു. എല്ലാകാലത്തെ എല്ലാ സ്ത്രീകളുടെ മുമ്പിലും ഞാൻ തോൽവി സമ്മതിക്കുന്നു.

(മുരയുടെ മുമ്പിൽ വാൾവെച്ചു്) സ്ത്രീയുടെ തലനാരിഴ തൊടാൻ പോലും എനിക്കു് കെല്പില്ല.

ചാണക്യ: തലവെട്ടു കാർത്ത്യായന.

[കാർത്ത്യായനൻ വാൾവീശുന്നു. നന്ദന്റെ ഉടലും തലയും വേർപെടുന്നു]

ചാണക്യ: ഹ: ഹാ: പകരംവീട്ടി. പ്രതിഹിംസയുടെ ദാഹം തീർന്നു.

[നന്ദന്റെ ചോരകൊണ്ടു് കൈകഴുകി കുടുമ കെട്ടുന്നു]

കാർത്ത്യാ: (നന്ദന്റെ തലയെടുത്തു്) എന്റെ ഏഴു മക്കളുടെ കൊടുംകൊലയ്ക്കുള്ള സമ്മാനമാണിതു്.

മുര: എന്തെന്തു്; കൊന്നുകഴിഞ്ഞുവോ—എന്തു് ഞാൻ വന്നതു് അവനെ രക്ഷിക്കാനായിരുന്നല്ലോ. (മുഖം മറയ്ക്കുന്നു.)

[ചന്ദ്രഗുപ്തൻ വരുന്നു]



ചന്ദ്ര: (നന്ദന്റെ തലകണ്ടു് ഞെട്ടി പിന്നാക്കം മാറി) ഇതെന്താണിതു്.

മുര: അദ്ദേഹമാണു് നന്ദന്റെ തലവെട്ടിയതു്—ഈ ചെഞ്ചൊടികളിലാണു് ഞാൻ മുലചുരത്തിക്കൊടുത്തതു്—ഈ ദേഹത്തെയാണു് മാറോടണച്ചു് താലോലിച്ചതു്. ഓ: എന്താണിതു്? എന്താണു് ഞാൻ ചെയ്തതു്? മകനെ ചന്ദ്രഗുപ്ത (മുഖം മറയ്ക്കുന്നു)

ചന്ദ്ര: ആരാണു് നന്ദനെക്കൊന്നതു്.

കാർത്ത്യാ: ഞാൻ.

ചന്ദ്ര: ആരുടെ കല്പനപ്രകാരം

മുര: എന്റെ കല്പനപ്രകാരം. ഹേ ബ്രാഹ്മണ ഞാൻ വെറും ഒരു പെണ്ണു്—വകതിരിവും മമതയുമില്ലാത്ത പെണ്ണു പറഞ്ഞ പോലും! എങ്കിലും നിങ്ങളെന്തെ ചെയ്തതു്. എത്രതവണ നിങ്ങളീമുഖത്തു് ഉമ്മ വെച്ചിട്ടുണ്ടു്. എന്തൊരു പൈശാചികോല്ലാസത്തോടുകൂടിയാണു് നിങ്ങളീതല കയ്യിലെടുത്തു് കളിച്ചതു്.

(കാർത്ത്യായനന്റെ കയ്യിൽനിന്നു് തല വീഴുന്നു)

ചന്ദ്ര: ബ്രാഹ്മണ, നിങ്ങൾ രാജകല്പന ലംഘിച്ചു അല്ലേ

കാർത്യാ: ഉവ്വ്.

ചന്ദ്ര: ബ്രാഹ്മണനവദ്ധ്യനാണ് പോവൂ; ഞാൻ നിങ്ങളെ രാജ്യഭ്രഷ്ടനാക്കിയിരിക്കുന്നു.

കാർത്യാ: തിരുമേനി.

ചന്ദ്ര: എനിക്കൊന്നും കേൾക്കേണ്ട—ചന്ദ്രഗുപ്തന്റെ കല്പന പിച്ചക്കാരന്റെ അപേക്ഷയല്ലെന്ന് എനിക്കു കാണിക്കേണ്ടിയിരിക്കുന്നു. പോവൂ ഇതാണ് തനിക്കുള്ള ശിക്ഷ. (കാർത്യായനൻ മിണ്ടാതെ പോകുന്നു)

ചന്ദ്രഗു: ചന്ദ്രകേതു:

ചന്ദ്രകേ: ത്രിലോകവീരനൊരുവനെതൃത്താലും ശരി, ചന്ദ്രകേതു രാജകല്പന നടത്താൻ സന്ദേഹമൂഴിഞ്ഞിട്ടം. എന്നാൽ സ്ത്രീകളുടെ മുമ്പിൽ ഞാൻ ഭാഷയില്ലാത്ത കുട്ടിയാണ്.

ചന്ദ്ര: പിന്നെ!—അമ്മെ—അമ്മെ.

മുര: എന്റെ കുററത്തിനു് എനിക്കു് തക്ക ശിക്ഷ തരൂ, മകനേ:

ചന്ദ്രഗു: (മുട്ടുകുത്തി കൈകൂപ്പി) അമ്മയുടെ കുററം—മകന്റെ മുമ്പിൽ അമ്മയുടെ കുററം, യഥേഷ്ടം പ്രവൎത്തിക്കു. അമ്മ എനിക്കു് എന്നും അമ്മയാണു്. "ജനനീ ജന്മഭൂമിശ്ച സ്വൎഗ്ഗാദപി ഗരീയസി."

[ഒരു കൈ മരിച്ചു കിടക്കുന്ന നന്ദന്റെ നേക്കുനീട്ടി, മറേറകൈകൊണ്ടു് രണ്ടു കണ്ണും പൊത്തി നില്ക്കുന്നു]



## അങ്കം ൪.

### രംഗം ൧.

സ്ഥലം: ചാണക്യന്റെ പർണ്ണകുടീരം

സമയം: സന്ധ്യ മയങ്ങീട്ട്.

(ചാണക്യൻ ഏകാകി)

ചാണക്യ: പ്രതിജ്ഞ നിറവേററിക്കഴിഞ്ഞു. പ്രതിഹിംസ പൂർണ്ണമായി. എന്നാലതു ക്ഷണികമായ ഒരുന്മാദമായിരുന്നു. ഇന്നു വീണ്ടും പഴയ തളർച്ച വന്നുചേർന്നു. പുറത്തെ വാദ്യഘോഷങ്ങളെല്ലാം നിലച്ചുകഴിഞ്ഞു; എന്നാൽ അകത്തെ ആർത്തനാദം ഉച്ചത്തിൽ ശ്രവിക്കപ്പെടുന്നു. ഈ ഹൃദയത്തിലെ അഗാധസ്നേഹം നിറച്ചുവെയ്ക്കാനുള്ള പാത്രമെവിടെ? ഹൃദയം വിറപൂണ്ട ഉൽക്കണ്ഠയോടെ ആരെയോ മാറോടണയ്ക്കാൻ ഉഴറുന്നു. എന്നാൽ അലക്ഷ്യമായി ആലിംഗനം ചേർത്തണയ്ക്കുന്നു. അതെ സ്വന്തം നെടുവീർപ്പിനെത്തന്നെ. ഹേ രാക്ഷസീ, നീയെന്താണു ചെയ്തതു്?—ഇതെല്ലാം വെറും രോദനംമാത്രം (തലയ്ക്കു തല്ലുന്നു; പിന്നീടുലാത്തുന്നു.)

(ഗുപ്തചാരൻ വരുന്നു)

ചാണക്യ: എന്താണു വിശേഷം.

ചാര: കാർത്ത്യായനൻ ശത്രുപക്ഷത്തിൽ പററിക്കൂടിയിരിക്കുന്നു. അയാൾ അവരുടെ ശിബിരത്തിലാണു്. ഈ വർത്തമാനം യഥാർത്ഥമാണു്.

ചാണക്യ: പിന്നെ?

ചാര: യവനന്മാർ സിന്ധുനദം കടന്നു കഴിഞ്ഞു.

ചാണക്യ: സൈന്യമെത്രയുണ്ടാവും.

ചാര: നാലുലക്ഷം.

ചാണക്യ: ശരി, പോവാം.

(ചാരൻ പോകുന്നു.)

ചാണക്യ: കാർത്ത്യായന, തൻെറ ജീവിതം വ്യർത്ഥം, രാജ്യഭ്രഷ്ടനാക്കപ്പെട്ടു് ഉപാദ്ധ്യായവൃത്തിയിൽ നിങ്ങൾ കാലം കഴിക്കുമെന്നു ഞാൻ വിചാരിച്ചു. സെല്യൂക്കസ് തെളിയ്ക്കുന്നവഴികൾ നിങ്ങൾ നടകുന്നു. പോരാ നമ്മുടെ മന്ത്രിപദത്തിൽ നിങ്ങൾക്കു കുറച്ചൊരു കണ്ണുകടിയുമുണ്ടായിരുന്നു; വിഡ്ഢി. (രണ്ടാമത്തെ ചാരൻ പ്രവേശിക്കുന്നു.)

ചാണക്യ: വിശേഷമെന്തൊക്കെയാണു്?

ചാര: എതിർകക്ഷികളെല്ലാം ഒത്തൊരുമിച്ചിരിക്കുന്നു. മൂന്നു കാതത്തിനിപ്പുറമാണു സങ്കേതം.

ചാണക്യ: പിന്നെ.

ചാര: പൊന്നുതിരുമേനിയുടെ പള്ളിയറയിൽ ഇരുപത്തഞ്ചു കൊലയാളികൾ തുരങ്കമുണ്ടാക്കി അതിനകത്തു് ഒളിച്ചിരിപ്പുണ്ടു്. അവർ പൊന്നുതമ്പുരാൻെറ എഴുന്നള്ളത്തു കാത്തിരിയ്ക്കുകയാണു്.

ചാണക്യ: ഈ വർത്തമാനമിവിടെ മുമ്പു കിട്ടിയിരിക്കുന്നു. അവരുടെ തലവനാരാണു്,

ചാര—വാചാലൻ

ചാണക്യ: ശരി. പോവാം.

(ചാരൻ പോകുന്നു.)

ചാണക്യ: വാചാലൻ; വങ്കൻ:—വീരബല

(സേനാപതി വീരബലൻ വരുന്നു)

വീരബല: എന്താണാജ്ഞ?—

ചാണക്യ: ചന്ദ്രഗുപ്തൻെറ പള്ളിക്കുറുപ്പറയിൽ ഇരുപത്തഞ്ചു കൊലയാളികൾ ഒളിച്ചിരിപ്പുണ്ടു്. താൻ പടയോടുകൂടിച്ചെന്നു് അവരുടെ തലയെടുക്കണം.

വീര: കൽപ്പനപോലെ.

ചാണക്യ: ഇപ്പോൾത്തന്നെ —

വീരബ: കൽപ്പന. (പോകുന്നു.)

ചാണക്യ: വർത്തമാനങ്ങൾ തട്ടിയെടുക്കുന്നവഴി എത്ര അഗാധമാണ്. ചാണക്യന്റെ സ്വന്തം വകയാണ് ഈ ചാരസൃഷ്ടി. ശ്രീരാമനു ചാരനുണ്ടായിരുന്നു. എന്നാലതു് അപവാദങ്ങൾ കേട്ടറിയാനായിരുന്നു. എന്നാൽ ഞാനോ അപവാദത്തെ ഉന്മൂലനം ചെയ്യാൻ വേണ്ടിയാണ്.

(ചന്ദ്രകേതു വരുന്നു.)

ചന്ദ്രകേ: എന്നിക്കാളയച്ചിരുന്നുവോ ഗുരുദേവ.

ചാണക്യ: ഉവ്വ്, ചന്ദ്രഗുപ്തനിന്നു ദക്ഷിണാപഥം ജയിച്ചടക്കി മടങ്ങുന്ന ദിവസമാണ്; അറിയുമല്ലോ.

ചന്ദ്രകേ: ഉവ്വ്, അറിയും. നഗരത്തിലെങ്ങും വിജയോത്സവം കൊണ്ടാടാൻ അദ്ദേഹമെനിക്കു് കൽപ്പന അയച്ചിട്ടുണ്ട്.

ചാണക്യ: നേരിട്ട് കൽപ്പന അയച്ചിട്ടുണ്ട്; അല്ലേ?

ചന്ദ്ര: ഉവ്വ്. തിരുമേനി നഗരത്തിലെങ്ങും വാദ്യഘോഷം, വിജയപതാക, വീടുതോറും മംഗളശംഖധ്വനി മുഴങ്ങുന്നു.

ചാണക്യ: വിജയഭേരി — ഒന്നുംവേണ്ട. വെറുതെയാണീ ആഡംബരങ്ങളെല്ലാം. എന്താണു മുഖത്തു തുറിച്ചുനോക്കി നില്ക്കുന്നതു്? പോവൂ: ഉത്സവം വേണ്ടെന്നു് കൊട്ടിയറിയിക്കൂ.

ചന്ദ്ര: എന്താണിതു് ഗുരുദേവ —

ചാണക്യ: പോവൂ (ചന്ദ്രകേതു ഒന്നും മനസ്സിലാവാതെ പോകുന്നു)

ചാണക്യ: പാവനവും, സമുജ്ജ്വലവുമായ ഒരു സാമ്രാജ്യത്തെയിട്ടെറിഞ്ഞു ഞാനെങ്ങോട്ടാണു കുതിക്കുന്നതു്. ഇന്നു പ്രകാശം വിതറിയ അതിന്റെ കൊടുമുടികൾ അകലെനിന്നു

കാണപ്പെടുന്നു. എല്ലാം കൂരിരുട്ടിൽ മുഴുകുംമുമ്പായി എന്തുകൊണ്ടു തിരിച്ചു പോയിക്കൂടാ?—കൈപിടിച്ചു നടത്താനാരുണ്ടു്. ദുര; വഞ്ചന, മോഷണം, കൊല ഇവയുടെ നാടൊന്നുണ്ടു്—(നെടുവീർപ്പിട്ടു്)നേരം എത്ര രാച്ചെന്നു. നോക്കട്ടെ (ജനൽ തുറക്കുന്നു) പൂർണ്ണചന്ദ്രന്റെ പൂനിലാവു് അറയിൽ പരക്കുന്നു. ഒന്നു ഞെട്ടി ജനൽ വീണ്ടും അടക്കുന്നു) ഇതെല്ലാമെന്താണു്; ഇതെല്ലാമെവിടെയായിരുന്നു—അടുത്തും അകലത്തും മുകളിലും ചുവട്ടിലും സൌന്ദര്യപൂരം പരന്നുകിടക്കുന്നു. എല്ലാം സൌന്ദര്യപൂർണ്ണമായിരിക്കുന്നു. എത്രയോ ദിവസമായി ഞാനിതു് കണ്ടിട്ടു്—എത്ര മനോഹരമായ പൂനിലാവു്. മുകളിൽ നീലനഭസ്സിൽ വെണ്മേഘശകലങ്ങൾ നീന്തിപ്പോവുന്നു. ചുവട്ടിലെ നിലാവിൽ കുളിച്ചു് ഗംഗാനദി എന്തോ കളഗാനവും പാടിക്കൊണ്ടു് കടന്നു പോവുന്നു. എന്തൊരു സൌന്ദര്യമാണിതു്. പതിതപാവനിയായ ഗോസ്വരതരംഗിണി. ഭഗീരഥന്റെ പുണ്യശക്തിയാണു് ഭവതിയെ സ്വർഗ്ഗത്തിൽനിന്നു് ഭൂമിയിലേക്കിറക്കിയതു്. ഈ എന്റെ ഹൃദയം മരുഭൂവിലും ആ ഭക്തിപ്രവാഹത്തെ തിരിച്ചു വിടു. അമ്മേ ഒരു കുറി ആ നീരുറവുദിപ്പിയ്ക്കൂ. ഞാനൊരുവട്ടം, ഞാനമ്മേ, അമ്മേ എന്നു വിളിച്ചു് തിരത്താളത്തിനൊപ്പം നൃത്തംവെയ്ക്കട്ടെ?—ഇതെന്താണിതു്. ചാണക്യ! നിന്റെ മനസ്സു് പതറിത്തുടങ്ങിയോ? ഇല്ല ഞാനങ്ങോട്ടില്ല. (കതകു് അടയ്ക്കുന്നു. ഈ സമയത്തു് അകലെനിന്നൊരു പെൺകിടാവിന്റെ ശബ്ദം കേൾക്കുന്നു. ''നന്നായിവരും യജമാനനേ. ഒരുപിടി വല്ലതും തരണെ. (ചാണക്യൻ പെട്ടെന്നു സ്തബ്ധനായി പെകിടോത്തു്)

ചാണ—അതാരാണതു്; ആരുടെ ശബ്ദമാണതു്. വരാം പടികടന്നു വരാം.

[പിച്ചക്കാരനും പിച്ചക്കാരിപെൺകിടാവും പ്രവേശിക്കുന്നു.)

ഭിക്ഷു: ഒരു പിടി വല്ലതും തരണേ.

ചാണക്യ: (പെൺകിടാവിനെ വീണ്ടും വീണ്ടും സൂക്ഷി ച്ചുനോക്കുന്നു. പ്രത്യാശം ഭിക്ഷുവോടു്)—ഈ അർദ്ധരാത്രി സമയം എന്താണു് പിച്ചയ്ക്കു വരുന്നതു്?

ഭിക്ഷു: ഈ പട്ടണത്തിൽ ഇന്നാണു വന്നെത്തിയതു്. പകലന്തിവരെ ഒന്നും കഴിച്ചിട്ടില്ല യജമാനേ.

പെൺകി: ഇന്നു് ഇന്നേവരെ ഒരു തുള്ളി കഞ്ഞിവെള്ളം പോലും കിട്ടിയിട്ടില്ല പൊന്നെജമാനേ!

ചാണക്യ: എന്തു്! എന്താണു് എന്റെ കണ്ണിൽ പെട്ടെന്നു വെള്ളം നിറയുന്നതു്?—ഏതോ ഒരു പിച്ചക്കാരി പെൺകിടാവു്—എന്തൊരു ദൌർബ്ബല്യമാണിതു് (പെൺകിടാവിനോടു) കുട്ടീ—അടുത്തു വരൂ.

(വേഗത്തിൽ അവൾ അടുത്തു മുമ്പിൽപോയി നില്ക്കുന്നു.)

ചാണക്യ: (പെൺകിടാവിന്റെ നെറുകയിൽ കൈവെച്ചു) എടോ ഭിക്ഷു ഇതു നിന്റെ മകൾതന്നെയാണോ?

ഭിക്ഷു: അതെ എജമാനേ.

ചാണക്യ: (നെടുവീർപ്പിട്ടു്) എന്താണു മകളേ നിന്റെ പേർ?

കുട്ടി: മാധു.

ചാണക്യ: നിന്റെ വീടെവിടേയാണു്.

കുട്ടി: എത്രയോ അകലെ—ഇല്ല എജമാനെ ഞങ്ങൾക്കു വീടില്ല. വല്ല സത്രത്തിലും ചെന്നുകിടക്കും—ചിലപ്പോൾ വല്ല മരച്ചുവട്ടിലും!

ചാണക്യ: നിനക്കു് പാട്ടറിയുമോ?

ഭിക്ഷു: പാട്ടറിയും യജമാനേ—പാടു മാധു.

ചാണക്യ: കുറച്ചുകഴിഞ്ഞിട്ടു മതി. കുറച്ചു വിശ്രമിച്ചിട്ടു്.

ഭിക്ഷു: പാടാൻ വിഷമമൊന്നുമില്ല—ഞങ്ങളുടെ തൊഴിൽതന്നെ ആതാണ്. പാടു മകളേ.

(ഇരുവരും പാടുന്നു.)

കൂരിരുളിൽഗ്ഗഗനം മറയുമ്പോൾ
സാഗരം മലതല്ലിയിരമ്പുമ്പോൾ
പാതിരയ്ക്കൊരു കൊച്ചു ചെവഞ്ചിപോൽ
ഗീതി കാററും പിളൎന്നണഞ്ഞീടുന്നു.
ഒന്നുണൎന്നെഴുന്നേൽക്കുക മാതാവേ
ചിന്തയെന്തിനു വന്നെത്തി ഞാനിതാ
ഭദ്രദീപം കൊളുത്തുക മാതാവേ-
തല്ലയില്ലാത്ത പെൺകിടാവായ ഞാൻ.
ചീറിയൊരു കൊടുങ്കാററു പരക്കുമ്പോൾ
നേൎത്ത പൊൻതെളിമിന്നലുലയ്ക്കുമ്പോൾ
മൺകുടിലിൽ കവാടം തുറക്കാതെ
അമ്മയെന്നമ്മയെന്നു ഞാൻ കേഴുന്നു.
കെട്ടുപോയ്പ്പൊൻവിളക്കു കുടീരത്തിൽ
മുററുമെന്നമ്മയെങ്ങുപോയ് യെങ്ങുപോയ്.
ദൈവസന്നിധി പൂകുന്നു രോദനം
കേവലം ശൂന്യമാണിന്നു ശയ്യയും
വജ്രപാതം കണക്കു പദാഹതി
യേററുചേതനയററു നിലം പൊത്തി.

ചാണക്യ: (ആത്മഗതം) അന്നു് ഇതേമട്ടിൽ പൂനിലാവു പരന്നിരുന്നു. പെട്ടെന്നു ചന്ദ്രൻ മേഘപടലത്തിൽ മറഞ്ഞുപോയി. കൊടുങ്കാററുകൊണ്ടു വിളക്കണഞ്ഞുപോയി. ഹാ, പ്രിയപുത്രി. അവളുടെ സ്മരണതന്നെ സ്വൎഗ്ഗമാണു്. (ചാണക്യന്റെ കണ്ണിൽ കണ്ണീരു്). എടോ ഭിക്ഷു, ഇതാ സ്വൎണ്ണനാണ്യങ്ങൾ

കൊണ്ടു പോയ്ക്കോളു. (ഒരു പിടി തങ്കനാണ്യം കൊടുക്കുന്നു) മക്കളേ!—വേണ്ട പൊയ്ക്കോളൂ—ഞാൻ പറയുന്നു—പോവൂ—പോവൂ.

(ഇരുവരും വിസ്മയത്തോടെ പോകുന്നു.)

## രംഗം ൨.

(സ്ഥലം: പാടലീപുത്രത്തിലെ കൊട്ടാരം.

സമയം: രാത്രി. മുരയും ചന്ദ്രകേതുവും)

മുര: വത്സ, ചന്ദ്രകേതു, ഇന്നു ചന്ദ്രഗുപ്തൻ ദക്ഷിണാപഥം ജയിച്ചു മടങ്ങുന്ന ദിവസമാണ്. നഗരത്തിലെങ്ങും മംഗളോത്സവം കൊണ്ടാടാനുള്ള ഏർപ്പാടുകൾ ചെയ്തിട്ടില്ലേ.

ചന്ദ്രകേ: മന്ത്രി കല്പനകൊണ്ടതു വിലക്കിയിരിക്കുന്നു.

മുര: എന്തിനാണിതു്. തൻെറ പ്രിയശിഷ്യൻെറ വിജയോത്സവത്തെ ഗുരുദേവൻ വിലക്കിയതെന്തിനാണു്. എന്തായിരിക്കാം അദ്ദേഹത്തിൻെറ ഉദ്ദേശം?

ചന്ദ്ര: തക്കതായ കാരണമില്ലാതെ മന്ത്രിപ്രവരൻ അതു വിലക്കുകയില്ല.

മുര: ഒരു കാരണവുമുണ്ടായിരിക്കില്ല. ചന്ദ്രഗുപ്തൻെറ അടിക്കടിയുള്ള വിജയത്തിൽ ബ്രാഹ്മണനു കണ്ണുകടിയുണ്ടായിത്തുടങ്ങീട്ടുണ്ടു്.

ചന്ദ്രകേ: ഈ വിജയഗൌരവങ്ങൾക്കെല്ലാം പിന്നിൽ ബ്രാഹ്മണപ്രഭാവമൊളിച്ചിരിപ്പുണ്ടു്. സൂക്ഷ്മമറിയാതെ ഒന്നും പറയാൻ വയ്യ.

മുര: അതാ വാദ്യധ്വനി കേൾക്കുന്നു. അവർ വരുന്നുണ്ടു്. എൻെറ മകൻ തിരിച്ചെത്തി. മണിമാളികമുകളിൽ ചെന്നുനിന്നു് എൻെറ മകൻെറ നഗരപ്രവേശ കോലാഹലം കാണട്ടെ (മറയുന്നു.)

ചന്ദ്രകേ: ഇന്നു വളരെ നാളുകൾക്കുശേഷം പ്രിയ ഭ്രാതാവിന്റെ വിജയപ്രദീപ്തമായ മുഖമണ്ഡലം കാണാൻ കഴിവുണ്ടായി—എന്തൊരാനന്ദമാണിന്നത്തെ ആനന്ദം! ചന്ദ്രഗുപ്ത, താങ്കൾ കഴിഞ്ഞ ജന്മത്തിലെന്റെ ഉടപ്പിറപ്പായിരുന്നിരിക്കാം?

[അണിയറയിൽ കോലാഹലം, വാദ്യധ്വനി; വിജയഗീതധ്വനി; മെല്ലെ മെല്ലെ "മഹാരാജചന്ദ്രഗുപ്തൻ ജയിക്കട്ടെ" എന്ന ശബ്ദം അടുത്തടുത്തുവരുന്നു. പിന്നാലെ വിജയപാതകകളോടും തുടരെ പട്ടാളങ്ങളോടും വിജയാഹ്ലാദം വഴിഞ്ഞു് ചന്ദ്രഗുപ്തൻ]

ചന്ദ്രകേ: വരൂ ജ്യേഷ്ഠ! (പുണരാൻ മുമ്പോട്ടുചെല്ലുന്നു)

ചന്ദ്രഗുപ്ത: (രൂക്ഷസ്വരത്തിൽ) ചന്ദ്രകേതു, തനിക്കു് എന്റെ കല്പന കിട്ടിയിരുന്നില്ലേ.

ചന്ദ്രകേ: എന്തു് കല്പനയാണു് ജ്യേഷ്ഠ!

ചന്ദ്രഗു: എന്റെ നഗരപ്രവേശസമയത്തു് വിജയോത്സവം കൊണ്ടാടണമെന്നുള്ള കല്പന.

ചന്ദ്രകേ: ഉവ്വു്; കിട്ടിയിരുന്നു.

ചന്ദ്രഗു: എന്തുകൊണ്ടു് ആ കല്പന നിറവേററിയില്ല?

ചന്ദ്രകേ: മന്ത്രി വിലക്കിയിട്ടു്.

ചന്ദ്രഗു: ഞാനിതു് ഊഹിക്കാതിരുന്നില്ല—ചന്ദ്രകേതു—മഗധാരാജാവു ഞാനോ അതോ ചാണക്യനോ?

ചന്ദ്രകേ: കേൾക്കൂ ജ്യേഷ്ഠ!

ചന്ദ്രഗു: മറുവടി പറയൂ—മഗധാധിപതി ഞാനോ അതോ എന്റെ മന്ത്രിയോ?

ചന്ദ്രകേ: മഗധാരാജാവു ചന്ദ്രഗുപ്തൻതന്നെ.

ചന്ദ്രഗു: എന്നാൽ—

ചന്ദ്രകേ: പ്രിയസഹോദരാ—

ചന്ദ്രഗു: എനിക്ക കേൾക്കേണ്ട—വിളിക്കു മന്ത്രിയെ?

ചന്ദ്രകേ: കേൾക്കു ജ്യേഷ്ഠ—പ്രത്യേകകാരണമുണ്ടായിട്ട്-

ചന്ദ്രഗു: എനിക്കൊന്നും കേൾക്കേണ്ട—എനിക്കിന്ന്, ഈ നിമിഷത്തിൽ അതിൻെറ സമാധാനം കിട്ടണം.

ചന്ദ്രകേ: അദ്ദേഹം പറഞ്ഞു.

ചന്ദ്രഗു: അദ്ദേഹത്തിനു പറയാനുള്ളത് എൻെറ മുമ്പിൽ വെച്ചു പറയട്ടെ. എന്നാലൊരു കാര്യം തീർച്ചയാവണം—"മഗധരാജാവു ചന്ദ്രഗുപ്തനോ അതോ ചാണക്യനോ?"—

ചന്ദ്രകേ: ധൃതിപ്പെടരുത്; കേൾക്കണം.

ചന്ദ്രഗു: ചന്ദ്രകേതു, താൻ എൻെറ കല്പന വിലവെയ്ക്കുന്നില്ല—പോവൂ. (ചന്ദ്രകേതു മെല്ലെമെല്ലെ പോകുന്നു.)

ചന്ദ്രഗു: ഈ ബ്രാഹ്മണൻെറ ധിക്കാരം കുറെക്കാലമായി സഹിച്ചു മിണ്ടാതിരിയ്ക്കുന്നു. ഒരിക്കലല്ല പലതവണ—ഇതു ധിക്കാരം! ഇത്തവണ—ഞാൻ—അല്ല—തീർച്ചയായും വാഗ്മൂലം—

(ചാണക്യനും ചന്ദ്രകേതുവും പ്രവേശിക്കുന്നു.)

ചാണക്യ: മഹാരാജാവു ജയിക്കട്ടെ.

ചന്ദ്രഗു: (രുക്ഷഭാവത്തിൽ) നമസ്കരിച്ച് മന്ത്രിപ്രവര, ഇന്ന് എൻെറ നഗരപ്രവേശസമയത്തു വിജയോത്സവം കൊണ്ടാടാൻ ഞാൻ കല്പിച്ചയച്ചിരുന്നു. എന്തുകൊണ്ട് ആ കല്പന നിറവേററിയില്ല.

ചാണക്യ: ഞാൻ വിലക്കിയിരുന്നു.

ചന്ദ്രഗു: (സ്തംഭിച്ച്) എനിക്കിതിൻെറ കാരണമറിയാൻ വിരോധമുണ്ടോ?

ചാണക്യ: അറിയേണ്ട ആവശ്യമില്ല?

ചന്ദ്രഗു: ആവശ്യമില്ല.

ചാണക്യ: ഞാൻ വല്ലതും പ്രവൎത്തിക്കുന്നുണ്ടെങ്കിൽ അതിലെല്ലാം ഒരുദ്ദേശമുണ്ടായിരിക്കും.

ചന്ദ്രഗു: എങ്കിലും എനിക്കതിന്റെ കാരണമറിയണം.

ചാണക്യ: കാരണമറിയാനുള്ള സമയമായിട്ടില്ല. സമയമാവുമ്പോളറിയാം.

ചന്ദ്രഗു: മന്ത്രീ—മഗധരാജാവു ചന്ദ്രഗുപ്തനാണ്.

(ചാണക്യൻ ഇമവെട്ടാതെ നോക്കിനില്ക്കുന്നു.)

ചന്ദ്രഗു: മന്ത്രീ—എനിക്കീ ഔദ്ധത്യം സഹിച്ചിരിക്കാൻ വയ്യ. ഞാനീക്കുററം വിചാരണചെയ്യും.

ചാണക്യ: ക്ഷോഭിക്കാതിരിയ്ക്കൂ ചന്ദ്രഗുപ്ത. (പുറപ്പെടുന്നു.) ക്ഷമിയ്ക്കൂ.



ചന്ദ്രഗു: മന്ത്രീ--

ചാണക്യ: (തിരിഞ്ഞുനിന്നു) വത്സ!

ചന്ദ്രഗു: ഇക്കാൎയ്യം ഇന്നു തീൎച്ചപ്പെട്ടാൽ നന്നായിരുന്നു. മഗധരാജാവു ചന്ദ്രഗുപ്തനോ, അല്ല ചാണക്യനോ?

ചാണക്യ: മഹാരാജാവു്?—തീൎച്ചയായും ചന്ദ്രഗുപ്തൻ.

ചന്ദ്രഗു: ഞാനങ്ങനെയല്ല മനസ്സിലാക്കുന്നതു്. എന്റെ സ്വന്തം സാമ്രാജ്യത്തിൽ തടവുകാരനായിട്ടാണു ഞാനെന്നെ കാണുന്നതു്. സ്വന്തം വീട്ടിൽ ഞാൻ ഭൃത്യനാണു്. മന്ത്രിയായ ചാണക്യൻ പാടലീപുത്രത്തിൽ സ്വസ്ഥചിത്തനായി സ്വച്ഛന്ദചിത്തനായി രാജഭോഗങ്ങളനുഭവിച്ചുകൂടുന്നു. എന്നാൽ മഹാരാജാ ചന്ദ്രഗുപ്തൻ നാടുതോറും തെണ്ടി രാപ്പകലില്ലാതെ വേണ്ടതെല്ലാം ശേഖരിച്ചുകൊടുക്കുന്നു; ഭാരതവൎഷം മഗധമന്ത്രിയുടെ യശോഗീതം പാടുമ്പോൾ അതിന്നു വേണ്ടുന്ന കരുക്കൾ ചന്ദ്രഗുപ്തൻ നിൎമ്മിച്ചുവെയ്ക്കുന്നു. മഹാരാജ ചന്ദ്രഗുപ്തൻ മന്ത്രിയുടെ കല്പനകളെ തലതാഴ്ത്തി സ്വീകരിക്കുമ്പോൾ മന്ത്രി മഹാരാജ

കല്പനകളെ കാൽകൊണ്ടു ചവുട്ടിത്തേയ്ക്കുന്നു! നമ്മൾ തമ്മിലുള്ള ബന്ധം ഇതേമട്ടിൽ നീണ്ടുനില്ക്കാനാണു ഭാവമെങ്കിൽ, അതിനെ തീരെ അറുത്തുമുറിക്കാൻ ഞാനാഗ്രഹിക്കുന്നു.

ചാണക്യ: മഹാരാജാവിന്റെ ഇഷ്ടം. ചാണക്യൻ മന്ത്രിപദമാവശ്യപ്പെട്ടിട്ടില്ല. ഞാനാസ്ഥാനമീനിമിഷത്തിൽ ഇതാ രാജിവെച്ചുകഴിഞ്ഞു.

ചന്ദ്രഗു: എന്നാലതിനുമുമ്പായി നിയമലംഘനത്തിനുള്ള മൊഴി സമർപ്പിക്കണം.

ചാണക്യ: സമർപ്പിക്കാൻ ഭാവമില്ല.

ചന്ദ്രഗു: എന്തു് ഇത്രയ്ക്കായോ? പിടിച്ചു് ആമം വെയ്ക്കൂ ഭടന്മാരേ—(ഭടന്മാർ അനങ്ങുന്നില്ല.)

ചന്ദ്രഗു: ആരവിടെ? (ഭടന്മാർ മുന്നോട്ടു നീങ്ങുന്നു. ചാണക്യൻ പ്രശാന്തഭാവത്തിൽ കൈകൊണ്ടവരെ വിലക്കുന്നു.)

ചാണക്യ: ശൂദ്രനിപ്പോഴുമത്രയ്ക്കായിട്ടില്ല? ഇതാ ഇന്നുമുതൽ ഞാൻ മന്ത്രിപട്ടമുപേക്ഷിച്ചിരിക്കുന്നു. (മന്ത്രിയുടെ ഉടുപ്പും തൊപ്പിയുമഴിച്ചുവെച്ചു്) മഹാരാജാവൊന്നു മനസ്സിലാക്കണം. ചാണക്യൻ നിശ്ചിന്തമായി രാജധാനിയിലിരുന്നു രാജഭോഗമനുഭവിയ്ക്കുകയല്ല. അയാൾ പാടലീപുത്രത്തിൽ ഏകാന്തതയിലിരുന്നു വമ്പിച്ചൊരു സാമ്രാജ്യത്തിന്റെ ഭരണസൂത്രം പിടിച്ചിളക്കുന്നു. ചാണക്യന്റെ രാജഭോഗം!—ആയാൾ പകൽ സമയത്തു് ഒരുനേരം ഒരുപിടി വററുകൊണ്ടു നിത്യവൃത്തി കഴിക്കുന്നു. രാത്രിയിലോ മഗധത്തിന്റെ മന്ത്രി വെറും നിലത്തു മാന്തോലിൽ കിടന്നുറങ്ങുന്നു! രാത്രി—മൂന്നാം യാമത്തിലയാൾ മൂട്ടപിടിച്ച തലയോടുകൂടി തന്റെ പർണ്ണകുടീരത്തിന്റെ മുററത്തു രാജ്യചിന്താപരനായി അസ്വസ്ഥനായി ഉലാത്തുന്നു. ശരി, ഞാൻ പോവട്ടെ; നിങ്ങളുടെ രാജ്യം നിങ്ങൾക്കുതന്നെയിരിക്കട്ടെ; നിങ്ങൾതന്നെ ഭരിക്കണം (പുറപ്പെട്ടു വീണ്ടും പിന്തിരിഞ്ഞു്) ഉത്സവം നിർത്തൽ

ചെയ്യാനുള്ള കാരണം? ശരി അതു് പറഞ്ഞു പോയ്ക്കളയാം. മുമ്പത്തെ മഹാരാജാവായ നന്ദന്റെ മന്ത്രി കൂടതന്ത്രങ്ങൾ പ്രയോഗിച്ചു വമ്പിച്ചൊരെതൃകക്ഷിയെ കൂട്ടുപിടിച്ചു രാജാവിനെതിരായി പ്രവൎത്തിക്കാൻ ഒരുങ്ങിനില്ക്കുന്നു. ഇന്നു രാജ്യമെല്ലാം ഉത്സവലഹരിയിൽ മുഴുകുമെന്നായിരുന്നു അവരുടെ കാൎയ്യപരിപാടി. അവർ മഹാരാജാവിന്റെ മണിയറയിലേയ്ക്കു തുരംഗവുമുണ്ടാക്കി അതിനകത്തു സമയം കാത്തിരിക്കുന്നു. ഞാനാ കൊലപ്പുള്ളികളെ കൊന്നൊടുക്കാൻ ഭടന്മാരെ വിട്ടിട്ടുണ്ടു്. (പുറപ്പെട്ടു വീണ്ടും മടങ്ങി)—ഓ: ഒന്നു കൂടിയുണ്ടു്; ദിഗ്ജയം ചെയ്തുവരുന്ന യവനചക്രവൎത്തി സെല്യൂക്കസ് സിന്ധുനദി കടന്നുകഴിഞ്ഞു. ശത്രുക്കൾ നാലുപുറവും സശസ്ത്രരായി തക്കം പാൎത്തിരിപ്പുണ്ടു്. ഇതുത്സവത്തിനുള്ള സമയമല്ല. അതാണു ഞാൻ ഉത്സവം വിലക്കാൻ കാരണം. (പുറപ്പെടുന്നു.)

ചന്ദ്രകേ: (ചാണക്യന്റെ കാൽക്കൽവീണു) ക്ഷമിച്ചരുളു ഗുരുദേവ!

ചാണക്യ: മൊഴിചൊല്ലിയ പിൽപ്പാടു ചാണക്യൻ മന്ത്രിപദം സ്വീകരിക്കുകയില്ല. (പോകുന്നു.)

ചന്ദ്രാക: ജ്യേഷ്ഠാ, മഹാനായ മന്ത്രിയെ തിരികെ ക്ഷണിയ്ക്കൂ.

ചന്ദ്രഗു: എന്താണു്. ചാണക്യനില്ലാത്ത മഗധസാമ്രാജ്യം ഭാവനാതീതമാണോ? ഇത്രയ്ക്കു ധിക്കാരമോ? പോയിവരട്ടെ. ഇന്നു ഞാൻ സ്വതന്ത്രനായി. ഇന്നു ഞാൻ മഗധരാജാവായി.

ചന്ദ്രകേ: കേൾക്കൂ! അദ്ദേഹത്തിന്റെ കാൽപിടിച്ചു മാപ്പുചോദിയ്ക്കൂ.

ചന്ദ്രഗു: എനിക്കു തന്റെ ഉപദേശമാവശ്യമില്ല. തനിക്കുവേണ്ടി മുമ്പൊരിക്കൽ ഞാൻ ചാണക്യന്റെ കുററം പൊറുത്തു. അനന്തരം പിഴച്ചു. നോക്കൂ ബ്രാഹ്മണന്റെ അധികപ്രസംഗം. മഹാരാജാവാണു ഞാൻ. എന്നിട്ടും എനിക്കൊരധികാരവുമില്ല.

സഹോദരനു മാപ്പുകൊടുക്കാൻപോലും എനിക്കു പാടില്ല. ഓരോ നിമിഷം ചെല്ലുംതോറും എനിക്കു ബോദ്ധ്യമാവുന്നു—"ഞാൻ രാജ്യത്തിന്റെ ആരുമല്ലെന്നതാണതു്":—ഞാൻ രാജാവിന്റെ വേഷംകെട്ടി അഭിനയിക്കുകയാണു്. ഈ കൃത്രിമാഭിനയത്തിലും ഭേദം തികച്ചും അടിമയായിരിക്കുകയാണു്.

ചന്ദ്രകേ: ഗുരുദേവൻ വല്ലതും പ്രവൎത്തിച്ചിട്ടുണ്ടെങ്കിൽ അതു താങ്കളുടെ നന്മക്കു വേണ്ടിയാണു്.

ചന്ദ്രഗു: എന്റെ നന്മക്കു വേണ്ടിയാണു് എന്റെ സ്വന്തം ഉടപ്പിറന്നവന്റെ തല കൊയ്തെടുത്തതു്. ചാണക്യനും, കാർത്യായനും, വെട്ടിയിട്ട നന്ദന്റെ തലയെടുത്തു നൃത്തംവെച്ചു. ഞാനതെല്ലാം നിന്നുകണ്ടു.

ചന്ദ്രകേ: എന്തു പറഞ്ഞാലും അങ്ങു് ഈ സിംഹാസനത്തിനു ചാണക്യനു കടപ്പെട്ടിട്ടുണ്ടു്.

ചന്ദ്രഗു: കടപ്പെട്ടിട്ടുണ്ടു്—എനിക്കെതിരായി തെളിവുകൾ ശേഖരിക്കുവാൻ താൻ മിടുക്കനാണു്. മുമ്പിൽനിന്നു പോവൂ.

ചന്ദ്രകേ: അപ്രിയമാണെങ്കിലും സത്യം പറയുന്നവനാണു ബന്ധു.

ചന്ദ്രഗു: ആ ബന്ധുത്വം സമന്മാർ തമ്മിലാണു വിധിച്ചിട്ടുള്ളതു്.

ചന്ദ്രകേ: (സ്തബ്ധനായി മിണ്ടാതിരുന്നു്)തിരുമേനിയുമായി തുല്യനിലയിലുള്ള ബന്ധുത്വമവകാശപ്പെടുന്നില്ല. എനിക്കു പോവാനനുവാദം തരണം. എന്നാലൊരു കാൎയ്യം എനിക്കോൎമ്മപ്പെടുത്തിപ്പോവാനുണ്ടു്. സമ്പൽ സമയങ്ങളിൽ അങ്ങു് എന്നെ മറന്നേക്കണം. എന്നാൽ ആപൽഘട്ടങ്ങളിൽ എന്നെ ഓൎമ്മിച്ചാൽ നന്നു്. ഇന്നുള്ള ഈ വെറുപ്പു് അന്നു ലജ്ജയായി മാറി എന്നെ വിളിക്കുന്നതിൽ തടസ്ഥമായിത്തീരരുതു്. മേലിൽ വല്ല സമയത്തും വല്ല ആവശ്യവും എന്നെക്കൊണ്ടുണ്ടാവുന്നപക്ഷം എ

ന്റെ ജീവനെ പുഞ്ചിരിതൂകി അങ്ങേയ്ക്കുവേണ്ടി ബലികഴിക്കാൻ ഞാനൊരുക്കമായിരിക്കും (പോകുന്നു) (ചന്ദ്രഗുപ്തൻ കുറച്ചുനേരം സ്തബ്ധനായി നില്ക്കുന്നു. അഞ്ചു ഭടന്മാർ ശസ്ത്രധാരികളായിവരുന്നു. അവരിലൊരാളുടെ കയ്യിൽ കഴുത്തറുത്ത തല—ആ തല കാണിച്ചു ചന്ദ്രഗുപ്തനോടു പറയുന്നു)—തിരുമേനി ഇതു തലവന്റെ തലയാണ്.

ചന്ദ്ര: ആരുടെ തലവന്റെ?

ഭടൻ: കൊലപ്പുള്ളികളുടെ തലവന്റെ—തിരുമേനിയുടെ പള്ളിയറയ്ക്കുള്ളിൽ തുരംഗമുണ്ടാക്കി അവിടത്തെ ചതിച്ചുകൊല്ലാൻ തക്കം പാർത്തിരുന്ന കൊലപ്പുള്ളികളുടെ തലവന്റെ. മഹാനായ മന്ത്രിയാണ് അവരെ വധിക്കുവാൻ എന്നെ നിയോഗിച്ചതു്. ഞങ്ങളവരെ കൊന്നൊടുക്കി തലവന്റെ തലയും കൊണ്ടു മടങ്ങി.

ചന്ദ്രഗു: (തലകണ്ടു്) ഇതു നന്ദസ്യാലനായ വാചാലനാണല്ലോ. ഭടസംഘം അതെ.

ചന്ദ്ര: ശരി, പോവൂ (ഭടസംഘം പോകുന്നു.)

(ഒരു സേനാപതി വരുന്നു.)

സേനാ: മഹാരാജാവു ജയിക്കട്ടെ.

ചന്ദ്രഗു: എന്താണു വിശേഷം?

സേനാ: ശത്രുക്കൾ നഗരത്തെയാക്രമിക്കാൻ ഒരുങ്ങിവന്നു. എന്നാൽ അവരെ തിരിച്ചോടിച്ചു ഞങ്ങൾ ഒരുങ്ങി കാത്തുനിന്നിരുന്നു.

ചന്ദ്രഗു: ആരാണ് ഒരുങ്ങിയിരിക്കാൻ കല്പന തന്നതു്?

സേനാ: മഹാനായ മന്ത്രി.

(ചന്ദ്രഗുപ്തൻ നിൽക്കുന്നു. സേനാപതി മെല്ലെമെല്ലെ പിൻവാങ്ങുന്നു. ചന്ദ്രഗുപ്തൻ ശൂന്യമനസ്കനായി നിൽക്കുന്നു.)



# രംഗം ൯.

(സ്ഥലം: സെല്യൂക്കസ്സിന്റെ ശിബിരം.

സമയം: രാത്രി. സെല്യൂക്കസും കാർത്യായനനും)

സെല്യൂ: എന്നാൽ ശത്രുസൈന്യം ആറുലക്ഷമുണ്ടു്.

കാർത്യാ: ചാണക്യൻ മന്ത്രിപദം പരിത്യജിച്ചശേഷം ആറുലക്ഷം സൈന്യവും ചിന്നിച്ചിതറിപ്പോയിരിക്കുന്നു. ഞാനിതിന്റെ സൂക്ഷ്മമറിയും. താങ്കൾ എന്നെ വിശ്വസിക്കണം. ചെന്നൊതുക്കാൻ തക്ക സന്ദർഭം ഇതാണു്.

സെല്യൂ: എങ്കിലും നമ്മുടെ സൈന്യം എണ്ണത്തിൽ വളരെ കുറവാണു്.

കാർത്യാ: അങ്ങു് അഞ്ചിപ്പിന്മാറരുതു്. മരിച്ച നന്ദമഹാരാജാവിന്റെ പക്ഷക്കാരായി പല പ്രമാണികളും ഇന്നു മഗധത്തിലുണ്ടു്. തീർച്ചയായും അവർ യവനപക്ഷത്തിൽ ചേർന്നു നമ്മെ സഹായിക്കും.

സെല്യൂ: എന്താണുറപ്പു്?

കാർത്യാ: ഇക്കാര്യം തീർച്ചയാണു്. ചന്ദ്രകേതുവിന്റെ സൈന്യം സ്വന്തം നാട്ടിലേക്കു മടങ്ങിപ്പോയി. അവർ മിക്കവാറും യവനപക്ഷത്തിൽച്ചേരും. എനിക്കൊന്നാണു മനസ്സിലാവാത്തതു് ഇതേവരെ അവരെന്തുകൊണ്ടാണു യവനസേനയോടു ചേരാത്തതു്. (ഹെലൻ വരുന്നു.)

ഹെലൻ: എല്ലാവരും നിങ്ങളെപ്പോലെ കള്ളച്ചതി ചതിച്ചുനടക്കുന്നവരല്ല.

സെല്യൂ: ഈ സമയത്തു നീയെന്തിനാണു് ഇവിടേക്കു വന്നതു്, ഹെലൻ?

ഹെല: ഞാനടുത്ത അറയിൽ ഇരുന്നു വായിക്കുകയായിരുന്നു. കൂടെക്കൂടെയുണ്ടായ ഈ ബ്രാഹ്മണന്റെ ഏഷണിപ്രയോ

ഗങ്ങൾ കേട്ടുകേട്ട് ഒരു നേരംപോക്കു തോന്നി. പുസ്തകം പൂട്ടി കുറെ നേരമായി ഞാനിതു കേട്ടിരിക്കുന്നു. കേട്ടു കേട്ട് ഉള്ളിലടക്കിവെക്കാൻ കഴിഞ്ഞില്ല—ഹേ ബ്രാഹ്മണ, നിങ്ങൾ വിശ്വാസഘാതകനാണ്.

കാർത്ത്യാ: ഞാനോ?

ഹെല: ഒരിക്കലല്ല നൂറുതവണ ഞാനതു പറയും! നിങ്ങൾ വിശ്വാസഘാതകനാണ്. രാജശാസനത്തിന്നെതിരായി കപടതന്ത്രം പ്രയോഗിച്ച് ഒരു വശ്ശത്തെയാകമാനം മൂലച്ഛേദം ചെയ്യാൻ കച്ചകെട്ടിയിറങ്ങിയ നിങ്ങൾ കുട്ടിക്കാലം മുതൽ സ്നേഹിച്ച് ആശ്രയിച്ചു കഴിഞ്ഞ കുഡുംബത്തെ മറന്ന് ആതതായിയുമായി രഹസ്യസന്ധി ചെയ്ത നിങ്ങൾ—ശാന്തിക്ഷേത്രത്തിൽ രക്തപ്രവാഹമൊഴുക്കാൻ ക്ലേശമില്ലാത്ത നിങ്ങൾ—ഒരു വശ്ശത്തിന്റെ മാത്രമല്ല, മനുഷ്യസമുദായത്തിന്റെയാകമാനം ശത്രുവാണ്. ധമ്മത്തിന്റെക്കൂടി ശത്രുവാണ്. അടങ്ങിക്കിടക്കുന്ന എന്റെ അച്ഛന്റെ ജയലാലസയെ ഉത്തേജിപ്പിച്ചു. രണ്ടു പരിഷ്കൃത സമുദായങ്ങളുടെ നടുവിൽ നിങ്ങൾ കിടങ്ങുകുഴിച്ചു—നിങ്ങൾക്കു നരകത്തിലും സ്ഥാനമില്ല.

കാർത്ത്യാ: എന്നാൽ പാണിനി?

ഹെല: പാണിനി! പാണിനി വൈയ്യാകരണനാണ്.

കാർത്ത്യാ: അതിൽ വേദാന്തതത്വമുണ്ട്.

ഹെല: നിങ്ങളൊരു വങ്കൻകൂടിയാണ്. നിങ്ങളിവിടെ നിന്നു സ്ഥലമൊഴിക്കണം (കാർത്ത്യായനൻ പോകുന്നു.)

ഹെലൻ: ഞാനീ ബ്രാഹ്മണന്റെ അടുത്തു സംസ്കൃതം പഠിച്ചുകൊണ്ടിരുന്നു. ഇദ്ദേഹം മൂർഖനാണ് ഈ വിദ്വാനെന്നു ഞാനറിഞ്ഞിരുന്നില്ല. ഇതു മുമ്പേ ഞാനറിഞ്ഞിരുന്നെങ്കിൽ ഇവിടെ കേറുകയില്ലായിരുന്നു.

സെല്യൂ: ഹെലൻ!

ഹെല: അച്ഛാ.

സെല്യൂ: നിന്റെ അമ്മ യവനസ്ത്രീയായിരുന്നില്ലേ?

ഹെല: എന്റെ അമ്മ ദേവിയായിരുന്നു.

സെല്യൂ: എന്നാലവളുടെ മകൾ യവനഗൌരവത്തെ പരുക്കേൽപ്പിക്കുന്നുണ്ട്.

ഹെല: ലോകത്തെയക്രമിക്കുകയും, അടക്കി മട്ടിക്കുകയും ചെയ്യുന്നതിലല്ല യവനഗൌരവം. സോക്രററീസും, ഡിമാസ്തനീസും, അഫലാട്ടുനും, അരിസ്റ്റോട്ടലും, ഹോമറും, യുറീപായഡിസസുമാണ് യവനഗൌരവത്തിന്റെ പ്രതിനിധികൾ. ഫിഡിയസിന്റെയും, ലയികഗസിന്റെയും സൈഫോപെറിക്ലിസിന്റെയും ജീവിതസന്ദേശത്തിലാണു യവനഗൌരവം ജീവിക്കുന്നതു്. അപരിഷ്കൃതമായി കിടന്ന യൂറോപ്പിനു പരിഷ്കാരത്തിന്റെ വെളിച്ചം കാണിച്ചതിലാണു യവനഗൌരവം. ആൎയ്യയുഗത്തിൽ ഭാരതവഷം—ഏഷ്യയ്ക്കൊട്ടാകെ ദീപസ്തംഭമായിരുന്നു. യവനസാമ്രാജ്യവും ഭാരതവഷവും സന്ധ്യാസൂൎയ്യനേയും പൂൎണ്ണചന്ദ്രനേയും പോലെ കിഴക്കും പടിഞ്ഞാറും സംസ്കാരപ്രഭ വിതറിനില്ക്കുന്നു. ആ രണ്ടു തേജോഗോളങ്ങൾ കൂട്ടിമുട്ടുന്നപക്ഷം പ്രളയമുണ്ടാവും. അതെ, കൂട്ടക്കൊലയുടെ മറെറാരുപേരാണീയുദ്ധമെന്നതു്.

സെല്യൂ: മിൽട്ടാഇഡിസും, ലിയോഡാനസും കൊലപ്പുള്ളികളാണെന്നു പറയാൻ നിനക്കു കഴിയുമോ?

ഹെല: അവരെല്ലാം യുദ്ധത്തിൽ കൈവെച്ചതെന്തിനായിരുന്നു—ആക്രമിക്കപ്പെട്ട രാജ്യത്തെ കാത്തുരക്ഷിക്കാൻ വേണ്ടി; തട്ടിപ്പറി കൊടുംകൊള്ള എന്നിവയുടെ തീതല്ലിക്കെടുത്താൻ ശാന്തിയുടെ വെള്ളിക്കൊടിക്കൂറ പറപ്പിക്കാൻ വേണ്ടി:—

സെല്യൂ: ഞാനിതു വിശ്വസിക്കുന്നില്ല.

ഹെലൻ: ആവാം. ആത്മരക്ഷയ്ക്കുവേണ്ടി മററു പോംവഴിയില്ലാത്ത ഘട്ടത്തിൽ ഒരു പക്ഷെ യുദ്ധമാവാം. മറെറാരുവഴിയുമില്ല. ശാന്തിയെ വീണ്ടെടുക്കാൻ വാളെടുത്തോളു. എന്നാൽ ശാന്തിയെ തകക്കാൻ ശസ്ത്രമെടുക്കരുതു്. ശാന്തിയുടെ മടിത്തടത്തിൽ സുഖനിദ്രചെയ്യുന്ന രാജ്യത്തിന്റെ ഉറക്കമുണത്തുന്നതു— നിശ്ചിന്ത ഹൃദയത്തിൽ വേദനയേല്പിക്കുന്നതു്—അഴകേറിയൊരു സംസ്കാരത്തിന്റെ കഴുത്തിൽ കത്തിവെയ്ക്കുന്നതു്—ന്യായമാണോ, അച്ഛാ, ഇതു ധർമ്മമാണോ?

സെല്യൂ: എനിക്കു മകളുടെ ഉപദേശമാവശ്യമില്ല. പണ്ടൊക്കെ അമ്മയുടെ ഉപദേശം കേട്ടുനടന്നു. ഇനിയീ വയസ്സുകാലത്തു മകളുടെ ഉപദേശം കേട്ടു നടക്കണമെന്നുണ്ടോ? അരിസ്റ്റോട്ടിൽ പറഞ്ഞിട്ടുണ്ടു്.

ഹെലൻ: ഓ: അരിസ്റ്റോട്ടിലിന്റെ ഇല്ലാത്ത പ്രവചനവും, പാണിനിയുടെ ആദ്ധ്യാത്മിക വ്യാഖ്യാനവും കൂടിച്ചേന്നു. ഇടക്കിടെ എനിക്കാത്മഹത്യചെയ്യാൻ തോന്നിപ്പോകാറുണ്ടു്.

സെല്യൂ: കാരണം?

ഹെലൻ: അച്ഛാ, മലയും, കടലും, പുഴയുമല്ല മനുഷ്യന്റെ ദ്വേഷവും അഹങ്കാരവുമാണീ വിശപ്രപഞ്ചത്തെയതിരിട്ടു മറച്ചിരിക്കുന്നതു്!

സെല്യൂ: മതി, മതി—എനിക്കൊന്നും കേൾക്കേണ്ട. ധാത്രീ. (ധാത്രിവരുന്നു.)

സെല്യൂ: കുട്ടിയുടെ അടുത്തിരിക്കൂ—ചെല്ലു ഹെലൻ, കിടന്നുറങ്ങു. (പോകുന്നു.)

ഹെലൻ: (മുകളിലേയ്ക്കു നോക്കി) ഹിംസ അതിന്റെ ആയിരം പടവും വിരുത്തി—ഇഴഞ്ഞിഴഞ്ഞു വരുന്നു. ലോകം മന്ത്രമുഗ്ദ്ധമായി അതിന്റെ മുമ്പിൽ അന്തംവിട്ടു നില്ക്കുന്നു—ഇല്ല ഒരു വഴിയുമില്ല—നടക്കൂ ധാത്രീ. (ഇരുവരും പോകുന്നു.)

---

## രംഗം ൪.

(സ്ഥലം: യവനരാജ്യം; ഗ്രാമത്തിലെ നിർജ്ജനകുടീരത്തിലെ മുറി.

സമയം: പ്രഭാതം.)

(എൻറി ഗോനസ്സും അമ്മയും സംസാരിച്ചുകൊണ്ടു പുറത്തേയ്ക്കു വരുന്നു.)

എൻറി: ഞാൻ നിങ്ങൾ തൊട്ട വെള്ളംപോലും കുടിക്കുകയില്ല. ഞാനിതറിയാനാണു വന്നതു്. എന്റെ അച്ഛനാരാണു്?

അമ്മ: നിന്റെ പെററമ്മയാണു ഞാൻ. മാതൃസ്നേഹത്തിന്നു് ഒരു കടപ്പാടുമില്ലേ?

എൻറി: സ്നേഹത്തിനു്! (ചിരിച്ചു്) വഴിതെണ്ടുന്ന പിച്ചക്കാരനായി ലോകത്തിലേയ്ക്കു തള്ളി. ഒരു പിടി വററിനു വേണ്ടി മൃഗത്തിനെയെന്നപോലെ എന്നെ വിററുകളഞ്ഞു. ഇന്നു സ്നേഹത്തിന്റെ വില ചോദിക്കുന്നു. നിങ്ങൾക്കു നാണമില്ലേ?

അമ്മ: എനിക്കു തെററുപററി. ഞാനക്രമം പ്രവർത്തിച്ചു. അതു വാസ്തവം. എങ്കിലും ക്ഷമിക്കപ്പെടാത്ത കുററമേതുണ്ടു്? ഹാ! മകനെ, കത്തിക്കാളുന്ന വിശപ്പിന്റെ എരിപൊരി സഞ്ചാരം നീയെന്തറിഞ്ഞു. ആ ദുഃഖത്താൽ ഉന്മാദിനിയായി ഞാനാക്കഠോരകൃത്യം ചെയ്തുപോയി! ആ സംഭവത്തിന്റെ ശേഷം എത്രയെത്ര രാത്രികളിലാണു ഞാൻ കണ്ണീരുകൊണ്ടു തലയിണ നനച്ചിരിക്കുന്നതു്. എത്രയെത്ര മാസമാണു ഞാൻ ഊണും ഉറക്കവുമില്ലാതെ കഴിച്ചുകൂട്ടിയതു്. ഈ മുഖകമലം മനസ്സിൽ നിഴലിക്കുമ്പോഴെല്ലാം ഞാനിപ്രപഞ്ചത്തെ മറക്കാറുണ്ടു്. നിന്നെ വിററു് എനിക്കു കിട്ടിയതു് ഒരു പിടി വററാണു്. അതന്നുതന്നെ—അപ്പോൾതന്നെ—പശ്ചാത്താപത്തിന്റെ വഹ്നിജ്വാലയിൽ

വെന്തു വെണ്ണീറടിഞ്ഞും പോയി. വിശപ്പിന്റെ തീ എത്ര ഭയങ്കരമാണെന്നു നിനക്കറിയാമോ? ഇല്ല; നിനക്കതറിയില്ല.

എന്റെറി: എന്നാൽ—അന്തർഗ്ഗൂഢമായ ഈ ഘനവ്യഥ നിങ്ങളെന്തറിഞ്ഞു. ഈ മാനസികവ്യാധിയുടെ മമ്മപീഡനങ്ങളെന്തറിഞ്ഞു? പരിഹാസത്തീവീണു തല പുകഞ്ഞു വെറും ഉന്മത്തനെപ്പോലെ, കത്തിയെരിയുന്ന ഉൽക്കപോലെ, ഞാനീലോകത്തിൽ ഓടിനടന്നു. സിംഹത്തിന്റെ ഗജ്ജനങ്ങൾ, പുള്ളിപ്പുലിയുടെ പിളൎന്ന വക്ത്രം, അഗ്നിജിഹ്വ, കനത്ത ഹിമപാതം, ശത്രുവിന്റെ പോർവാൾ ഒന്നും വകവെയ്ക്കാതെ ഈ ഉന്മാദത്തള്ളലിന്റെ പ്രഹരം സഹിച്ചു നാടുതോറും ചുററിത്തിരിഞ്ഞു് ഇവിടെവന്നെത്തി. ഞാൻ സ്വന്തം ശൌയ്യോത്സാഹങ്ങളാൽ പടനായകനായി. എന്നാൽ അന്നുമിന്നും ആ കളങ്കത്തിന്റെ കറുത്ത മുദ്ര എന്റെ നെററിയിൽ മായാതെ കിടക്കുന്നു. ഹേ സ്ത്രീ പറയൂ—മറുപടിപറയൂ. എന്റെ അച്ഛനാരാണു്?

അമ്മ: ക്ഷമിയ്ക്കൂ മകനെ, പറയാം.

എന്റെറി: ക്ഷമിക്കാനൊന്നും എനിയ്ക്കിടയില്ല; പറയൂ— എന്റെ അച്ഛനാരാണു്?

അമ്മ: (ആത്മഗതം) അതേ മുഖമാണിതു്. എത്രതവണ ഞാനീമുഖം സ്വപ്നം കണ്ടിട്ടുണ്ടു്. എത്രതവണ ഞാനിതിനെ മാറോടണച്ചു് അഗാധസ്നേഹത്തിൽ മുഴകി സങ്കൽപ്പചുംബനം പൊഴിച്ചിട്ടുണ്ടു്! എത്രതവണ.

എന്റെറി: പറയൂ. എന്റെ അച്ഛനാരാണു്.

അമ്മ: അച്ഛനെപ്പററി അറിയാൻ ഇത്രദാഹം. മകനേ, എന്നാലിക്കൺമുമ്പിൽ നില്ക്കുന്ന ഞാൻ നിന്റെ ആരുമല്ലേ?

എന്റെറി: അല്ല—ആരുമല്ല. ആ ബന്ധം നിങ്ങൾതന്നെ അറുത്തുമുറിച്ചിട്ടു. ഈ ലോകത്തിൽവന്നു നിങ്ങൾ പൈശാചികകമ്മം ആചരിച്ചു. അമ്മയായി സ്വന്തം സന്താനത്തെ വിററു.

അമ്മ: ആ കുററത്തിനു മാപ്പുചോദിക്കുന്നു. മാപ്പു തരില്ലെങ്കിലൊ ഒരു തവണ എന്നെ 'അമ്മ'യെന്നുവിളിയ്ക്കൂ—ഒരു തവണ—ഒരൊററത്തവണ!

എൻെറി: ഞാനിവിടേയ്ക്കു വന്നതു സ്ത്രീയുടെ ദീനവിലാപം കേൾക്കാനല്ല—പറയൂ. എൻെറ അച്ഛനാരാണു്?

അമ്മ: ഞാൻ നിൻെറയാരുമല്ല?

എൻെറി: ആരുമല്ല—

അമ്മ: ഞാൻ നിന്നെ പത്തുമാസം ചുമന്നുനടന്നിട്ടുണ്ടു്. മുല നൽകിയിട്ടുണ്ടു്. മാറോടണച്ചു് ഉറക്കീട്ടുണ്ടു്.

എൻെറി: അതു കവിഞ്ഞ അനുഗ്രഹമായിപ്പോയി. നിങ്ങളെന്തുകൊണ്ടെൻെറ കഴുത്തറുത്തില്ല? നിങ്ങളെന്തുകൊണ്ടു പെററുവീണ ഉടൻ എന്നെ കൊന്നില്ല. ഇങ്ങനെ ചെയ്തതിലും എത്ര പുണ്യമായിരുന്നു ആ ശിശുഹത്യ!

അമ്മ: മകനേ!

എൻെറി: എൻെറ അച്ഛനാരാണു്. വേഗം പറയൂ. വേഗമവട്ടെ. അല്ലെങ്കിൽ ഞാൻ ഭ്രാന്തനായിപ്പോവും—പറയൂ; എൻെറ പിതാവാരാണു്?

അമ്മ: ശരി, എന്നാൽ കേൾക്കൂ. ഇത്രയും ദിവസം ഞാനതു പറയാതിരിക്കുവാൻ കാരണം അന്നു ഞങ്ങൾ തമ്മിൽ വിവാഹം കഴിഞ്ഞപ്പോൾ—

എൻെറി: അപ്പോൾ വിവാഹം കഴിഞ്ഞിരുന്നു?

അമ്മ: അന്നെനിക്കു വെറും പതിനഞ്ചുവയസ്സായിരുന്നു. അദ്ദേഹം പറഞ്ഞതെന്തോ, അതു ഞാൻ കണ്ണടച്ചു വിശ്വസിച്ചു. ഞങ്ങളുടെ വിവാഹം വെറും ഗാന്ധർവ്വവിവാഹമായിരുന്നു.

എൻെറി: വിവാഹം കഴിഞ്ഞിരുന്നു!

അമ്മ: പിന്നീട്ട് അദ്ദേഹം വലിയ തറവാട്ടിലെ ഒരു സ്ത്രീയെ കല്യാണം കഴിച്ചു; എന്നെ ഉപേക്ഷിച്ചു എന്നെ മറന്നു. ആ കഠിനഹൃദയനായ മനുഷ്യൻ!

എൻെറീ: വിവാഹം കഴിഞ്ഞിരുന്നു. ആവൂ! ഹെലൻ നിൻെറ പ്രണയപാദത്തിനു് അനഹനല്ല ഞാനെന്നു ബോദ്ധ്യമായി.

എൻെറീ: എന്താണു മിണ്ടാതിരിക്കുന്നതു്!

അമ്മ: ആരുടെ പേരാണു നീയുച്ചരിച്ചതു്?

എൻെറീ: എൻ്റതാണു്. സെല്യൂക്കസിൻെറ പേരാണുച്ചരിച്ചതു്.

അമ്മ: ആ പേരു നീയുമായി എങ്ങനെ പരിചയപ്പെട്ടു? ഞാനപ്പേരു പുറത്തുവിട്ടില്ലല്ലോ.

എൻെറീ: ഞാനെങ്ങനെ അറിയും എന്നോ? ഞാനദ്ദേഹത്തിൻെറ കീഴിൽ സേനാപതിയായിരുന്നു.

അമ്മ: (സോൽക്കണ്ഠം) അദ്ദേഹത്തിൻെറ കീഴിലോ: എന്നിട്ടും തിരിച്ചറിഞ്ഞില്ല?

എൻെറീ: (സാശ്ചര്യം) ഇല്ല. തിരിച്ചറിഞ്ഞില്ല.

അമ്മ: അദ്ദേഹവും തിരിച്ചറിഞ്ഞില്ല അല്ലേ? കഠിനഹൃദയൻ. സ്വന്തം സന്താനത്തെ തിരിച്ചറിയാത്ത കഠിനൻ! ഒരു ലക്ഷമാളുകളുടെ കൂട്ടത്തിൽനിന്നു ഞാനെൻെറ സ്വന്തം മകനെ ഒരൊററ നോട്ടത്തിൽ തിരിച്ചറിയും. അവനെത്ര മുതിന്നാലും ശരി, എത്ര ദിവസങ്ങൾക്കുശേഷം കണ്ടാലും ശരി!

എൻെറീ: നിങ്ങൾ പറയുന്നതൊന്നും എനിക്കു മനസ്സിലാവുന്നില്ലല്ലോ. വെറും ഉന്മാദിനിയുടെ ദീനപ്രലപനം. എന്താണു നിങ്ങൾക്കു ഭ്രാന്തുപിടിച്ചുവോ?

അമ്മ: അല്ലല്ല. ഞാൻ ഉന്മാദിനിയൊന്നുമല്ല! എന്നാലിത്രയെല്ലാം സംഭവങ്ങൾക്കു ശേഷം ഞാൻ ഉന്മാദിനിയായില്ല.

അതിലാണത്ഭുതം. അദ്ദേഹം ചക്രവർത്തി! ഞാൻ ചക്രവർത്തിയുടെ ധർമ്മപത്നി. അദ്ദേഹത്തിന്റെ പട്ടമഹിഷി. അതൊ ഞാൻ വെറുമൊരു പിച്ചക്കാരി. കത്തിക്കാളുന്ന വിശപ്പടക്കാൻ സ്വന്തം സന്താനത്തെ വിൽക്കേണ്ടിവന്ന പിച്ചക്കാരി. (കരയുന്നു.)

ഹെൻറി: (അർദ്ധസ്വഗതം) ഇതെന്തു്?

അമ്മ: മകനേ സെല്യൂക്കസ് തന്നെയാണു് നിന്റെ അച്ഛൻ. (ഹെൻറീഗോനസ്സു് ചുമർപിടിച്ചു് തളർന്നു നില്ക്കുന്നു; അമ്മയുടെ കാല്ക്കൽ വീഴുന്നു.)

ഹെൻറി: മാപ്പുതരൂ, അമ്മേ. ഞാനമ്മയോടു് കടന്നു പറഞ്ഞുപോയി. ഹാ! പരിത്യജിക്കപ്പെട്ട, ഭാഗ്യംകെട്ട എന്റെ അമ്മേ . . . . . .

അമ്മ: എല്ലാം അവിടെയിരിക്കട്ടെ. ഭാഗ്യം കെട്ടവളും പരിത്യജിക്കപ്പെട്ടവളുമാണെന്ന കഥ അവിടെ നില്ക്കട്ടെ. നിന്റെ കണ്ണിൽ ഇന്നു് ഞാൻ അമ്മ—വെറും അമ്മ മാത്രമാണു്. ഒരു തവണ അമ്മേ എന്നു വിളിക്കൂ. എല്ലാ ദുഃഖങ്ങളും എല്ലാ വേദനകളും നീങ്ങിപ്പോവട്ടെ. എനിക്കിനി മറെറാരാശയില്ല- അമ്മയെന്ന ആ വിളികേട്ടാൽ—

ഹെൻറി: രാജവല്ലഭയായിരുന്നവൾ ഇന്നീ നിലയിലായി —അയ്യോ അമ്മേ!

അമ്മ: വെറും അമ്മ. മറെറാന്നും വേണ്ട. അമ്മയെന്നു വിളിക്കൂ. അമ്മയെന്നു് ഉറക്കെ വിളിയ്ക്കൂ.

ഹെൻറി: എന്റെ അമ്മേ.

അമ്മ: ഒരു വട്ടം കൂടി. ഒരു വട്ടം കൂടി.

ഹെൻറി: ഇതെന്താണു്—അമ്മയുടെ കാലുകളിടറുന്നു. നിവർന്നു നില്ക്കാൻ പോലും കഴിയുന്നില്ല. വരൂ അമ്മേ. ഞാനമ്മയുടെ പാദശുശ്രൂഷ ചെയ്യാം: അമ്മേ!

അമ്മ: എന്റെ മകനെ ഒരു തവണക്കൂടി വിളിയ്ക്കൂ.

എൻറി: അമ്മേ!

അമ്മ: മതി. മതി. ഇതാണെന്റെ സ്വർഗ്ഗം! എന്റെ തല ചുററുന്നു. മകനേ, എൻറീഗോനസ് നീ എവിടേയാണ്?— മകനേ—

(കൈ പിടിക്കുന്നു)

എൻറി: ഞാനിതാ; ഇവിടെ അടുത്തുണ്ടു്. ഇതാ—

(എൻറീഗോനസ്സ് തളൎന്നു ചായുന്ന അമ്മയെ താങ്ങിയെടുത്തു് നടന്നു പോകുന്നു)

## രംഗം ൭.

(സ്ഥലം — ചന്ദ്രഗുപ്തന്റെ കൊട്ടാരം.

സമയം — രാത്രി. ചന്ദ്രഗുപ്തൻ ഏകാകി)

ചന്ദ്ര: അവസാനം സൈന്യങ്ങളും നാട്ടുകാരും ശത്രുപക്ഷത്തിൽ ചേൎന്നു. അകത്തും പുറത്തും ശത്രുക്കൾ. രക്ഷപ്പെടേണ്ട കാൎയ്യം വിഷമം! ഇതു് പ്രകൃതിയുടെ തിരിച്ചടിയാണു്. എനിക്കു് മനസ്സിലായി! പ്രകൃതി തിരിച്ചടിയ്ക്കാതെ വിടില്ല. ആരു് ഹിതൈഷിയായിരുന്നുവോ ആ ആളെ ശത്രുവാക്കി നാട്ടിൽനിന്നു് ആട്ടിയോടിച്ചു. അതു് നാടു കടത്തലല്ലെങ്കിൽ മറെറന്താണു്? എത്ര അഭിമാനത്തോടുകൂടിയാണു് ആ ആത്മസുഹൃത്തു് എന്റെ മുമ്പിൽനിന്നു് മാഞ്ഞതു്? വീരാഹങ്കാരം നിറഞ്ഞ അന്നത്തെ സംഭവം — ആ മുഖഭാവം — എല്ലാം ഇന്നോൎമ്മവരുന്നു. അദ്ദേഹമെന്റെ മുഖത്തുനോക്കി ചോദിക്കുംപോലെ തോന്നുന്നു: —“ഇത്ര കൃതഘ്നനാണോ, ചന്ദ്രഗുപ്ത നിങ്ങൾ; ഞാനാണു് നിങ്ങൾക്കു് അഭയം നല്കിയവൻ—ആശാസ്ഥാനം നല്കിയവൻ-

സൈന്യങ്ങൾ നല്കിയവൻ; നിങ്ങൾക്കുവേണ്ടി ജീവിതമപ്പിച്ചാൻ! നിങ്ങളെ മഗധ സിംഹാസനത്തിലിരുത്തുവാൻ, ഞാൻ മുമ്പിട്ടുവന്നു. അതിന്നുള്ള സമ്മാനമിതാണോ ചന്ദ്രഗുപ്ത." പ്രിയ സുഹൃത്തേ, ഈ സമയത്തു് താങ്കളുടെ ദശനം ലഭിച്ചിരുന്നെങ്കിൽ ഹാ! ഞാനാപ്പുണ്യപാദങ്ങളിൽ സാഷ്ടാംഗം വീണു മാപ്പിരക്കുമായിരുന്നു. ഞാനിങ്ങനെ തുറന്നു പറയുമായിരുന്നു:—സാമ്രാജ്യം പോകട്ടെ; ജീവിതം പോകട്ടെ. താങ്കൾ മാത്രം മാപ്പു് തന്നാൽ മതി. ഇത്രമാത്രം കേൾക്കാനാശിക്കുന്നു—"ഞാൻ ക്ഷമിച്ചിരിക്കുന്നു—" സാമ്രാജ്യം ഛിന്നിച്ചിതറിപ്പോവട്ടെ. എന്നാൽ ഞാൻ യുദ്ധം ചെയ്യില്ല. ഞാനെന്നോടുതന്നെ പടവെട്ടും. അന്തിമുകിലുകളുടെ മണിമാളികപോലെ ശൂന്യതയിൽ മറഞ്ഞു പോകട്ടെ മഗധാസാമ്രാജ്യം. എന്നാൽ ഞാൻ ക്ഷോഭിക്കുകയില്ല.

(ഒരു ഭടൻ വരുന്നു)

ചന്ദ്രഗു: ഓ: ഭടൻ! എന്താണു വിശേഷം?

ഭടൻ: നഗരത്തിൻെറ തെക്കേ കോട്ടമതിൽ തകൎന്നു കഴിഞ്ഞു.

ചന്ദ്രഗു: നന്നായി—പോവൂ. എന്താണു മുഖത്തു നോക്കിമിഴിച്ചു നിൽക്കുന്നതു്. പോവൂ.

ചന്ദ്രഗു: ഞാൻ യുദ്ധം ചെയ്യില്ല. (ഭടൻ പോകുന്നു.) ഞാൻ എന്നോടുതന്നെ പകരം വീട്ടും. (മറെറാരു ഭടൻ വരുന്നു.)

ഭടൻ: തിരുമേനി—

ചന്ദ്രഗു: നീയേതാണു്; കടന്നു പോ.

ഭടൻ: ശത്രുക്കൾ—

ചന്ദ്രഗു: ശത്രുക്കൾ! ആരാണു ശത്രുക്കൾ? ശത്രുക്കളില്ല, അവരെല്ലാവരും ഉററ ബന്ധുക്കളാണു്. വരട്ടെ—നിനക്കു പോവാം (ഭടൻ പോകുന്നു)

ചന്ദ്ര: ശത്രുമിത്രഭേദമില്ലാത്തവനാണ് ഇന്നു ഞാൻ. അകത്തും പുറത്തും ശത്രുക്കൾ. മഗധനഗരിയുടെ ഹൃദയത്തിൽ വേലിയേററമുണ്ടായിരിക്കുന്നു. ഈ കോളിളക്കത്തിനിടയിൽ തോണിനീക്കാനുള്ള അമരക്കാരനാരുണ്ട്? തിരയടിയിൽ തോണിമുങ്ങുന്നു. മുങ്ങട്ടെ, മുങ്ങട്ടെ. എന്തൊരാനന്ദമാണിത്; മന്ത്രോപദേശത്തിനിനി ചാണക്യനില്ല. ആത്മാർപ്പണത്തിനു ചന്ദ്രകേതുവുമില്ല. മുങ്ങട്ടെ മുങ്ങിത്താഴട്ടെ.

(മൂന്നാമതൊരു ഭടൻകൂടി)

ചന്ദ്രഗു: അതാ—വേറൊരുത്തനുംകൂടി എത്തിക്കഴിഞ്ഞു.

ഭടൻ: തിരുമേനി.

ചന്ദ്രഗു: ഇവിടെയൊരു തിരുമേനിയുമില്ല. (കഠോരസ്വരത്തിൽ) പോവൂ (പുറത്തു രണഭേരി)

ചന്ദ്ര: ഇതാരുടെ ശബ്ദമാണിത്. ഈ നട്ടപ്പാതിരനേരത്തു സമരഭേരി! എന്ത്. യുദ്ധകോലാഹലമാണല്ലോ. യുദ്ധം! ആര്. ആരുമായിട്ടാണു യുദ്ധം? അതാ വീണ്ടും രണഭേരീനാദം. ചന്ദ്രഗുപ്ത, താൻ ജീവിച്ചിരിക്കുകയോ, മരിക്കുകയോ? ഈ യുദ്ധഭേരീനാദം ചെവിട്ടിൽ വന്നലച്ചിട്ടും നീ ശവത്തെപ്പോലെ ഇളകാതിരിക്കുന്നു. അതാ നിൻെറ പടയാളികൾ പോർക്കളത്തിൽനിന്ന് അടരാടുന്നു! അവരോരോരുത്തരായി രാജ്യത്തിനു വേണ്ടി വീണുമരിക്കുന്നു. എന്നാൽ നീ സ്വന്തം ഭവനത്തിൽ കതകടച്ച് ഉറങ്ങുന്നു. എഴുന്നേൽക്കൂ—ഉണർന്നെഴുന്നേൽക്കൂ. ചിന്നിപ്പരന്ന രാജ്യത്തിൻെറ മീതെ വിദ്യുൽപ്രകാശം വീശിക്കൊണ്ട് ഉയർന്നു പോവൂ. ഈ കൊടുങ്കാററിൻെറ മുഴക്കത്തിൽ, ഭയങ്കരവജ്രനാദം മുഴക്കിക്കൊണ്ട് ഉയർന്നെഴുന്നേൽക്കൂ. പിന്നീടെല്ലാം പ്രളയകല്ലോലത്തിൽ അടിഞ്ഞു ചേരട്ടെ—“ജയിക്കട്ടെ! മഗധാരാജാവു ജയിക്കട്ടെ.” (മുര വരുന്നു.)

മുര: ചന്ദ്രഗുപ്ത, ഇതെന്താണിതു്?

ചന്ദ്രഗു: അമ്മേ അനുഗ്രഹിയ്ക്കൂ. ഞാൻ പോയിവരട്ടെ.

മുര: എവിടേയ്ക്കു?

ചന്ദ്രഗു: പോർക്കളത്തിലേയ്ക്കു്. ഞാനീപോരിൽ മരിയ്ക്കും. ഇരുമ്പഴിക്കുള്ളിലിട്ടടക്കപ്പെട്ട സിംഹത്തെപ്പോലെ കുറേശ്ശ കുറേശ്ശയായി ഞാൻ കിടന്നു മരിക്കില്ല. യുദ്ധക്ഷേത്രത്തിൽ നക്ഷത്രമണി മണ്ഡപത്തിന്റെ ചുവട്ടിൽ--സ്വന്തം സൈന്യത്തിന്റെ നടുവിൽ--അടരാടികൊണ്ടു ഞാൻ വീണ്ടും മരിക്കും.

മുര: എന്തിനു വീണുമരിക്കുന്നു. ശത്രു ആർത്തടുക്കുന്നു. യുദ്ധം ചെയ്യൂ. നീ വീരനാണു്. എന്തിനു മരിക്കുന്നു?

ചന്ദ്രഗു: മറ്റൊരു പോംവഴിയുമില്ല. അകത്തും പുറത്തും ശത്രുക്കളാണു്. ആരാണു ശത്രു ആരാണു ബന്ധു. ഒന്നും തിരിച്ചറിയുന്നില്ല. ശത്രുസൈന്യം മഹാസമുദ്രംപോലെ.

മുര: എങ്കിലും—

ചന്ദ്രഗു: ഇക്കാര്യത്തിൽ 'എങ്കിലും' എന്നൊന്നുമില്ല. ഞാൻ മരിക്കാനൊരുങ്ങിയിരിക്കുന്നു. യുദ്ധകോലാഹലം ശ്രവിക്കപ്പെടുന്നു. ആരവിടെ (ഭടൻ വന്നു് അഭിവാദ്യം ചെയ്യുന്നു.)

ചന്ദ്രഗു: എനിക്കു പോർക്കളത്തിലെത്തണം! അംഗരക്ഷകന്മാൎക്കു കല്പനകൊടുക്കൂ. അതാ വീണ്ടും വീണ്ടും രണഭേരിമുഴങ്ങുന്നു. (ഭടൻ പോകുന്നു.) അണിയറയിൽ—'മഹാരാജചന്ദ്രഗുപ്തൻ ജയിക്കട്ടെ.'

ചന്ദ്ര: ഇതെന്താണിതു്. "മഹാരാജചന്ദ്രഗുപ്തൻ ജയിക്കട്ടെ." എന്താണു്? ഞാൻ സ്വപ്നം കാണുകയാണോ? അല്ലല്ല! ശത്രുകൾ കളിയാക്കുകയായിരിക്കാം. മഹാരാജ ചന്ദ്രഗുപ്തന്റെ വിജയങ്ങൾ ചാണക്യനോടും, ചന്ദ്രകേതുവിനോടുംകൂടി പോയ്ക്കഴി

ഞ്ഞു. അടുത്തു്! വീണ്ടും അടുത്തു്.—കിടങ്ങിന്റെ അടുത്തു്— ആ സ്വരം വളരെ പരിചിതമായി തോന്നുന്നു. അതാരാണു്? (ചന്ദ്രകേതു വരുന്നു.) (മുരായയും ചാണക്യനും)

ചന്ദ്ര: സ്വപ്നം; വെറും സ്വപ്നം.

ചന്ദ്രകേ: എത്തിക്കഴിഞ്ഞു?— പ്രിയ ഭ്രാതാവെത്തിക്കഴിഞ്ഞു. ഗുരുദേവന്റെ കാൽപിടിച്ചു തിരികെ കൂട്ടിക്കൊണ്ടുവന്നിരിക്കുന്നു. ഇനി ഭയമില്ല.

മുര: ഗുരുദേവ—രക്ഷിക്കണേ. (ചാണക്യന്റെ കാൽക്കൽ സാഷ്ടാംഗപ്രണാമം ചെയ്യുന്നു. മുരായ മുരയെ എഴുന്നേൽപ്പിക്കുന്നു.)

ചാണക്യ: എഴുന്നേൽക്കൂ മുരേ! ചാണക്യന്നു് എന്തു ചെയ്യാനും കഴിയും. എന്നാൽ അയാൾക്കു് ഒന്നുമാത്രം കഴിയില്ല. മരിച്ച ആളെ ജീവിപ്പിക്കുവാൻ ചാണക്യന്നു കഴിയില്ല! ഒരു ഭയവുമില്ല. എഴുന്നേൽക്കൂ ചന്ദ്രഗുപ്ത; യുദ്ധത്തിനൊരുങ്ങിനിൽക്കൂ. ചാണക്യന്റെ തന്ത്രസൃഷ്ടിസൌധം തകർക്കാനുള്ള യവനനാരുണ്ടു്?

ചന്ദ്രകേ: പ്രിയസുഹൃത്തേ, എന്താണു പകച്ചുനിൽക്കുന്നതു്? ഈ വിപത്സമയത്തിലൊരിക്കൽ കൂടി തോളോടു തോളായിനിന്നു നമുക്കു പോർക്കളത്തിലിറങ്ങാം. ഒത്തൊരുമിച്ചു് ഈ ഹൃദയത്തിൽ മലവന്നുവീണാലും ശരി അതു തകർന്നു തരിപ്പണമായിപ്പോവട്ടെ.

ചന്ദ്രഗു: ചന്ദ്രകേതു—പ്രിയസുഹൃത്തേ — പ്രിയസഹോദരാ! (അങ്ങോട്ടുചെന്നു ഗാഢാശ്ലേഷം ചെയ്യുന്നു.)

## രംഗം ൩.

(സ്ഥലം—മഗധത്തിൽ ചന്ദ്രകേതുവിൻെറഗൃഹം. സമയം രാത്രി.)

(ഛായയും സഖികളും)

ഛായ: പാടുവിൻ; നൃത്തം വെയ്ക്കുവിൻ. മഹാരാജ ചന്ദ്രഗുപ്തൻ യവനചക്രവത്തിയെ ജയിച്ചു വന്നിരിക്കുന്നു. എന്തൊരാനന്ദമാണിതു്.

(പാട്ടു്.)

മതിമുഖിമാരേ മതി കുളിരുമാനന്ദാൽ നൃത്തം
മുതിർക്കുവിൻ നമുക്കിന്നു സുദിനമല്ലോ.
വിധുരജീവിത മൂയലാടിക്കളിക്കട്ടെ മേന്മേൽ
മധുരസംഗീത സുഖത്തിരത്തല്ലിൽ
കണക്കിന്നു മുറുകുന്ന താളലയങ്ങളൊത്തു
കലരട്ടെ മധുരങ്ങൾ രാഗാലപങ്ങൾ.
ജീവിതവും മരണവും പുണരട്ടെ പരസ്പരം
ഭൂവിൽ നാക മിറങ്ങിയി ല്ലോകം മാഴ്കട്ടെ.
അവനി വെളച്ചം വീഴ്ത്തും വിയത്തിലെയ്ക്കുയരട്ടെ
കഴൽവെപ്പു തോറും നൃത്തം വഴിഞ്ഞിടട്ടെ.
വഴിയട്ടെ മിഴികളിൽ പ്രേമയും സുസ്മിതങ്ങളും
നുകരട്ടെ ഗാനരസമക്കചന്ദ്രന്മാർ.
തെളി വെളിച്ചത്തിൻ നീരിൽകളിച്ചു പുളച്ചീടട്ടെ.
പുളക കഞ്ചുകം മൂടിപ്പുതച്ചു ഭൂമി.

ഒന്നാംസഖി: നീ അദ്ദേഹത്തിൻെറ വിജയാപദാനം പാടുന്നു. എന്നാലതിൻെറ നായകനതു് കേൾക്കുന്നില്ലല്ലോ!

ഛായ: ഞാൻ പാടുന്നതു് എനിക്കു് ആനന്ദത്തിനാണു്, മററാക്കുമല്ല. വസന്തം വരുന്നതെന്താ അതു കണ്ടിട്ടില്ലേ

തെന്നൽ തിരയിൽ നീന്തിക്കളിക്കുന്ന പൂന്തളിരുകളണിഞ്ഞു് പ്രകൃതി ഞെട്ടിയുണന്നു് നോക്കുന്നതു്? അദ്ദേഹമതു് കണ്ടാലും കണ്ടില്ലെങ്കിലും ശരി! ആരും കേൾക്കാനും പകരം നൽകാനുമല്ല കുയിൽ തന്റെ പുഷ്പനികുഞ്ജത്തിലിരുന്നു പാടുന്നതു്. അതിന്റെ സുഖം സ്വന്തം സുഖത്തിൽ പൂൎണ്ണമാണു്.

സഖി: നീ അദ്ദേഹത്തെ സ്നേഹിക്കുന്നു. അതേ സമയമദ്ദേഹത്തിൽനിന്നു് നീ സ്നേഹം പ്രതീക്ഷിക്കുന്നില്ല. നീ പകരമൊന്നും ആവശ്യപ്പെടുന്നില്ല അല്ലേ?

ചരായ: എന്റെ പ്രേമം എന്റെ സ്വന്തം സമ്പത്താണു്. എന്റെ പ്രേമം സ്വയം പൂൎണ്ണമാണു്. ഞാനാപ്രേമത്തിൽ മുഴുകിക്കിടക്കും. അദ്ദേഹം കാണാനിടവെയ്ക്കുന്നതിൽനിന്നു് ഞാനകന്നു് നിൽക്കുന്നു.

മൂന്നാമത്തവൾ: അത്ഭുതം! അദ്ദേഹം നിന്നെ സ്നേഹിക്കുന്നില്ല! നീയോ സ്വന്തം ജീവിതം നിഷ്പ്രയാസം അദ്ദേഹത്തിന്റെ കാല്ക്കലൎപ്പിച്ചു. അദ്ദേഹത്തിന്റെ ജീവൻ രക്ഷിച്ചു.

ചരായ: എനിക്കു് ആയിരം ജീവിതമുണ്ടായിരുന്നെങ്കിൽ അതത്രയും അദ്ദേഹത്തിന്റെ കാല്ക്കലൎപ്പിക്കുമായിരുന്നു. എന്നാൽ ഒരു ദുഃഖമാണുള്ളതു്. അദ്ദേഹത്തിനു് നൽകുവാൻ എന്റെ പക്കലൊന്നുമില്ല.

രണ്ടാമത്തേവൾ: എന്തു്! ഒന്നുമില്ലേ?

ചരായ: എനിക്കു് സൌന്ദൎയ്യമില്ല.

മൂന്നാ: ആരുപറഞ്ഞു, നിനക്കു് സൌന്ദൎയ്യമില്ല എന്നു്.

ചരായ: എനിക്കു് സൌന്ദൎയ്യമുണ്ടായിരുന്നെങ്കിൽ അദ്ദേഹമൊരുകുറിയെന്റെ നേൎക്കു് നോക്കുമായിരുന്നു. എനിക്കിടയ്ക്കിടെ തോന്നാറുണ്ടു്—ഈ പ്രപഞ്ചത്തിലെ മുഴുവൻ സൌന്ദൎയ്യവും എന്നിലേയ്ക്കു് സംക്രമിച്ചാൽ ആ വിശ്വസൌന്ദൎയ്യസമുദ്രത്തി

ലെ ഓരോ തിരമാലയും, ഓരോ ഉറവും അദ്ദേഹത്തിന്റെ കാല്ക്ക ലേക്കു് ഒഴുകുമായിരുന്നേനെ! എന്നാലെന്റെ പക്കലൊന്നുമില്ല.

ഒന്നാമത്തവൾ: നിനക്കു് വിഘ്നമതിക്കാൻ കഴിയാത്ത ഒരു ഹൃദയമുണ്ടു്.

ഛായ: എന്നാൽ പുരുഷന്നതു വേണ്ട; അദ്ദേഹമാഗ്രഹി ക്കുന്നതിതാണു്——'സൌന്ദര്യം'

രണ്ടാം: പുരുഷൻ! അവനെന്തറിയും.

ഛായ: (നെടുവീർപ്പിട്ടു്) ..................ഇന്നു് മ ഹോത്സവദിവസമാണു്. ജാഗരണം കൊണ്ടു് വാടിവിളർത്ത മുഖത്തു് പ്രഭാത സൂര്യകിരണങ്ങൾ വന്നു വീഴുന്നതുവരെ—പറ വകളുടെ കളകളം, തളർന്ന നിങ്ങളുടെ കണ്ഠസ്വരത്തിൽ ഇണ ങ്ങിച്ചേരുംവരെ—പാടുവിൻ!

(നൃത്തഗീതം) (മുര വരുന്നു)

മുര: ഛായേ! ഛായേ! ഹാ, അവൾ ഉത്സവ ലഹരിയിൽ മുങ്ങിക്കിടക്കുകയാണു്. ഭാഗ്യംകെട്ട ആ പാവം തന്റെ സഹോ ദരൻ യുദ്ധത്തിൽ മരിച്ച കഥ ഇനിയുമറിഞ്ഞിട്ടില്ല. അറിയു മ്പോളറിഞ്ഞുകൊള്ളട്ടെ. ഞാനെന്തിനു പറഞ്ഞറിയിക്കണം? ഈ ലോകത്തിൽ ദുഃഖവർത്തമാനം പറയുന്നവർ ചുരുക്കമല്ല (മുമ്പിൽ ചെന്നു്) ഛായേ.

ഛായ: (തിരിഞ്ഞുനോക്കി) ആരു്? അമ്മയോ?

മുര: ഛായേ, ഒരു വിശേഷമുണ്ടു്.

ഛായ: എന്താണു് അമ്മേ.

മുര: എത്രയോ ദിവസങ്ങൾക്കു ശേഷം എന്റെ ആശ നി റവേററി (ഛായയെ മാറിലണച്ചു്) നീയാണു് മകളെ എന്റെ പുത്രവധു. നീതന്നെയായിരിക്കും ഭാരതത്തിലെ ഭാവി സാമ്രാജ്ഞി.

ഛായ: മഹാറാണിയോടൊന്നർത്ഥിച്ചുകൊള്ളുന്നു. ചന്ദ്രഗു പ്തന്റെ പത്നീപദത്തേയും, ഭാരതത്തിന്റെ അധീശ്വരീപദത്തേ

യും ഛായ ത്തൂണവൽഗണിക്കുന്നവളാണ്. ഭാരതസമ്രാട്ടാണ് ചന്ദ്രഗുപ്തനെങ്കിൽ ഛായ രാജകുമാരിയാണ്. എന്തിനാണ് വെറുതെ കളിയാക്കുന്നതു്, മഹാറാണി?

മുര: ഇതെന്താണ് ഛായേ. ഞാനൊരിക്കലും കളിയാക്കുകയല്ല. മകളേ ഇതു് സത്യമാണ്.

ഛായ: (അദ്ധസ്വഗതം) സത്യം. ഇതു് സത്യമാണോ? ഇതെല്ലാം എന്റെ ആശയിൽ കവിഞ്ഞതാണ്. എത്ര ആകസ്മികമാണ് ഈ നിഷ്ഠുര സൌഭാഗ്യം! ഇതെത്ര തീവ്രമാണ്. എത്ര ദുസ്സഹമാണ്. അമ്മേ, അമ്മേ (മുരയുടെ മാറിൽ തലവെച്ചു് കരയുന്നു.)

മുര: എന്തിനാണ് മകളേ കരയുന്നതു്?

(ചാണക്യൻ വരുന്നു)

ചാണക്യ: ഇതെന്താണിതു്. മുരേ, ഇതെല്ലാമെന്താണ്.

മുര: വിജയോത്സവം.

ചാണക്യ: ഓ: (ഛായയുടെ നേക്കുനോക്കി നെടുവീപ്പിട്ടു്) മുരേ ഞാൻ സന്ധിചെയ്തിട്ടുണ്ടു്. എന്നാലിനിയും സന്ധിപത്രത്തിൽ ഒപ്പു വെച്ചിട്ടില്ല.

മുര: എന്തൊക്കെയാണ് സന്ധി നിയമങ്ങൾ?

ചാണക്യ: മഹാരാജ ചന്ദ്രഗുപ്തൻ സെല്യൂകസിന് 500 ആനകളെ കൊടുക്കാൻ, പകരം സെല്യൂക്കസ്സ് ചന്ദ്രഗുപ്തന് ഹിന്ദുകുഷിനു തെക്കും കിഴക്കുമായി പിടിച്ചടക്കിയ രാജ്യമത്രയും തിരികെ കൊടുക്കുവാൻ. സന്ധിനിയമങ്ങളുടെ രക്ഷാബന്ധമെന്ന നിലയിൽ ചന്ദ്രഗുപ്തനു് സെല്യൂകസിന്റെ മകളെ കല്യാണം കഴിച്ചുകൊടുപ്പാൻ.

മുര: ഇതെന്തു്? വേണ്ട. വേണ്ട. എനിക്കു് ചക്രവത്തി സെല്യൂകസ്സിന്റെ മകൾ വേണ്ട. (ഛായയെ മാറോടണച്ചു്) ഇവളാണെന്റെ പുത്രവധു.

ചാണക്യ: എന്നാലിതു് ചാണക്യന്റെ നിശ്ചയമാണു്.

മുര: എന്നാലീ അനാഥ--

ചാണക്യ: രാജ്യത്തിന്റെ നന്മയ്ക്കുവേണ്ടി സ്വന്തം ക്ഷുദ്ര സ്വാർത്ഥത്തെ ബലികഴിക്കാൻ ഛായയ്ക്കു് കഴിയും (പോകുന്നു).

മുര: മകളേ എന്താണീമുഖം ഗ്രഹണത്തിൽമൂടി നിറം കെട്ടുപോയതു്. നിഷ്പന്ദങ്ങളായ കണ്ണുകൾ ഇളകാതെ നില്ക്കുന്നു: അമർത്തിപ്പിടിച്ച ചുണ്ടിണകൾക്കുള്ളിൽ അവ്യക്തരോദനം നിഴലിക്കു ന്നു. വെറും കരിങ്കൽ പ്രതിമപോലെ നില്ക്കുന്നു. ഹാ എന്റെ ഭാഗ്യംകെട്ട മകളേ. (പോകുന്നു)

ഛായ: സ്വാർത്ഥം: ക്ഷുദ്രസ്വാർത്ഥം. ഹേ ബ്രാഹ്മണ, നി ങ്ങളെന്തറിഞ്ഞു. പുരുഷന്റെ മുമ്പിൽ സ്ത്രീയുടെ സുഖദുഃഖങ്ങൾ മാത്രമല്ല, സ്ത്രീയുടെ ജീവിതം, പ്രേമം എല്ലാം ക്ഷുദ്രമാണു്. ഭഗ വൻ അങ്ങനെയാണു ചെയ്തതു്. ഒരേ ഞൊടിയിൽ രണ്ടും. പ്രേമവും മരണവും, ആശയും നിരാശയും, സ്വർഗ്ഗവും നരകവും, ഭൂമണ്ഡലം വട്ടംചുററുന്നു. ഓരോ നക്ഷത്രവും സൂര്യനെപ്പോലെ കത്തിജ്വലിച്ചു് കെട്ടടങ്ങുന്നു. ഒരു മംഗളഗീതം മൃദംഗധ്വനിയോ ടൊപ്പമുയൎന്നു് നെടുവീർപ്പിൽ ഇടകലൎന്നു ചേരുന്നു:--

---

# അങ്കം ൫.

---

## രംഗം ൧.

(സ്ഥലം: നന്ദന്റെ ആദ്യത്തെ പ്രമോദോദ്യാനം.

സമയം രാത്രി.)

(സെല്യൂക്കസ്സും ഹെലനും)

സെല്യൂ: അപരിഷ്കൃതനായ ചന്ദ്രഗുപ്തനുമായി യവന സമ്രാട്ടിന്റെ മകൾ ഹെലന്റെ വിവാഹം. ഈ മാനം കെട്ട

സന്ധികൊണ്ടുള്ള വിട്ടുതൽ ഞാനാവശ്യപ്പെടുന്നില്ല; ഇല്ല ഒരിക്കലുമില്ല.

ഹെലൻ: ഇനിയും ഈ ഗർവ്വംകൊണ്ടു് തലയുയർത്തിപ്പിടിച്ചിരിക്കുന്നതു് ഭൂഷണമല്ല. ഇന്നും തലയുയർത്തിപ്പിടിച്ചു നില്ക്കാൻ നാണമില്ലല്ലോ!

സെല്യു: എതിർത്തുനോക്കി, ഫലമുണ്ടായില്ല. ഇതിലെന്താണു് ലജ്ജിക്കാനുള്ളതു്?

ഹെലൻ: ആരുപറഞ്ഞു അങ്ങയോടു് ചെന്നെതിർക്കാൻ. ചന്ദ്രഗുപ്തനങ്ങേക്കു് എന്തപരാധമാണു് ചെയ്തിട്ടുള്ളതു്? യവനന്മാരുമായി ഒരു വഴക്കിനും പോകാതെ അദ്ദേഹം സ്വന്തം കാര്യം നോക്കി അടങ്ങിയിരിക്കെ, സിന്ധുനദിക്കക്കരെ നാടുവാണിരിക്കെ അങ്ങുചെന്നെതിർത്തു. ഞാനതിന്റെ ഫലത്തെക്കുറിച്ചു് മുമ്പേ പറഞ്ഞു. നന്നായി: വളരെ നന്നായി!

സെല്യു: ശത്രു ജയിച്ചു കാണുന്നതിലാണു് നിനക്കു് സന്തോഷമെന്നു തോന്നുന്നു.

ഹെലൻ: എന്തുകൊണ്ടു പാടില്ല. യവനൻ തോററു എന്നാൽ ധർമ്മം ജയിച്ചു. അച്ഛാ, ആരു് ഒരു പ്രതിഷ്ഠ നേടിയ രാജ്യത്തിന്റെ ശാന്തിക്കു് ഭംഗമുണ്ടാക്കുന്നു, അകത്തെ പ്രജയായാലും പുറത്തെ ശത്രുവായാലും അവൻ കൊലപാതകിയാണു്. അമ്മമാരെ മക്കളില്ലാത്തവരാക്കാൻ—കിടാങ്ങളെ അച്ഛനില്ലാത്തവരാക്കാൻ—പതിവ്രതകളെ വൈധവ്യദുഃഖത്തിൽ മുക്കാൻ—രാജ്യത്തെങ്ങും കത്തിക്കാളുന്ന ഭയം പടർത്താൻ—ആരുദ്യമിക്കുന്നു, അവൻ കൊലപാതകിയാണു്! എന്നാലിതെല്ലാമെന്തിനുവേണ്ടി? വെറും പുകൾപ്പെരുമക്കുവേണ്ടി—പിടിച്ചൊതുക്കിയാലൊതുങ്ങാത്ത തീവ്രമോദനം നിമിത്തമുണ്ടായ നേരംപോക്കിനു വേണ്ടി; എന്തൊരതിർകവിഞ്ഞ പാപം!

സെല്യൂ: അപ്പോൾ ഞാനുമൊരു പാപിയായി.

ഹെലൻ: ആ പാപഫലമാണിന്നനുഭവിക്കുന്നതു്.

സെല്യൂ: യുദ്ധത്തിൽ ജയാപജയങ്ങൾ സാധാരണമാണു്; ഇത്തവണ തോററുപോയി. ഇനിയത്തെ പ്രാവശ്യം—എന്നെ വിട്ടുകഴിഞ്ഞാൽ—നോക്കിക്കോളൂ!

ഹെലൻ: വിജയം വരിച്ച അപരിഷ്കൃത വർഗ്ഗത്തിൻെറ ദയ. വിട്ടയച്ച ശേഷം! അല്ലേ? ഇന്നപ്പഴയ പ്രതിജ്ഞയെല്ലാമെവിടെയാണച്ഛാ? വിജയമോ മരണമോ എന്ന പ്രതിജ്ഞ: നാണമില്ലല്ലോ—ഓ: എന്തൊരധഃപതനമാണിതു്.

സെല്യൂ: നിൻെറ മുഖത്തുനിന്നു് ഇത്തരം വാക്കു്; ഇതെൻെറ ദുർഗ്ഗതിയുടെ അങ്ങേ അററമായിരിക്കണം. ഇതിലധികമെന്തന്നെ സംഭവിക്കാനുണ്ടു്. തള്ളയില്ലാത്ത ആരെ മാറോടണച്ചു് താലോലിച്ചു് ഇത്രയും കാലം ഞാൻ പോററിവളർത്തിയോ—ഈ വിജയയാത്രയിൽ എല്ലാം ഉപേക്ഷിച്ചും ആരുടെ സാന്നിദ്ധ്യത്തെ മുറുകെ പിടിച്ചുവോ, അവൾ—ആ ഓമനമകൾ—അതെ, അവളിന്നു് എന്നോടെതൃത്തുനില്ക്കുന്നു. ഭാഗ്യത്തിൻെറ തിരിച്ചടി (തൊണ്ടയിടറി) യുദ്ധത്തിൽ തോററ വേദനപോലും എന്നെ പരുക്കേല്പിച്ചിട്ടില്ല. എന്നാലിനി നിൻെറ വാക്കുകൾ—(തലതാഴ്ത്തുന്നു)

ഹെലൻ: ഇല്ലച്ഛാ എനിക്കു് തെററുപററി, മാപ്പുതരു. അല്ലച്ഛാ! എൻെറ കുററം പൊറുത്തരുളൂ! എന്നാൽ ഉള്ളിൽ തട്ടിയ വേദനയോടെ—തിളച്ചു പൊങ്ങുന്ന അഭിമാനത്തോടെ—ഞാനീ കാര്യമുണർത്തിച്ചുപോയി? ഇതു് സ്വന്തം സന്താനത്തോടു് അങ്ങയ്ക്കുള്ള ആ പാവന വികാരത്തിൽനിന്നു് ഉദിച്ചുയർന്നതാണു്. കയ്ക്കുന്ന കാളക്കൂടത്തിൻെറ മധുരിമയറിയ തൂവമൃതത്തിൻെറയും സത്താണീ മൊഴി. എന്നാൽ അച്ഛാ അങ്ങു് വിട്ടുതൽ നേടി, യവനന്നു പററിയ ആപത്തിന്നു് പകവീട്ടു. ഞാനച്ഛനെ വിട്ടുവിക്കും. അതെ ഞാൻ ചന്ദ്രഗുപ്തനെ വിവാഹം ചെയ്യും.

സെല്യൂ: എന്നെ വിട്ടയക്കാനുള്ള വിലയായി നിന്നെ കൊടുക്കുവാൻ നിൻെറ അച്ഛനു് നിവൃത്തിയില്ല.

(ചന്ദ്രഗുപ്തൻ വരുന്നു.)

ചന്ദ്രഗു: വേണ്ട; യവനസാമ്രാട്ടേ എനിക്കു വിലയാവശ്യമില്ല. ഇന്നുമുതൽ താങ്കൾ ബന്ധനവിമുക്തനാണു്. പോകാം. വേണമെന്നുണ്ടെങ്കിൽ ഒരിക്കൽക്കൂടി മഗധത്തെ ആക്രമിച്ചു നോക്കൂ. ചന്ദ്രഗുപ്തൻ താങ്കളെ കാത്തിരിക്കും. പോവൂ. ഹേ, രാജകുമാരി നിങ്ങളെ ഞാൻ വിട്ടയച്ചിരിക്കുന്നു — ആരവിടെ?

സെല്യൂ: എനിക്കൊന്നും മനസ്സിലാവുന്നില്ലല്ലോ?

ചന്ദ്ര: യവനചക്രവർത്തി, ഹിന്ദുസമുദായം അത്രയ്ക്കൊന്നു മപരിഷ്കൃതമല്ല. സിക്കന്ദർഷായ്ക്കു രാജാ പുരുഷോത്തമൻ നൽകിയതെന്തോ ആ മൊഴി നൽകുന്നതിനുള്ള കെൽപ്പു് ഇന്നും ആ സമുദായത്തിനുണ്ടു്. വീര, അങ്ങു വിമുക്തനാണു്. ആരവിടെ (ഭടന്മാർ വരുന്നു.)

ചന്ദ്ര: ഇവരെ ഞാൻ വിട്ടയക്കാൻ കൽപ്പിച്ചിരിക്കുന്നു. ശരി, ചക്രവർത്തി, എന്നാൽ പിന്നെ (പുറപ്പെടുന്നു.)

സെല്യൂ: (സാശ്ചര്യം) ഹേ ഭാരതചക്രവർത്തിൻ, അങ്ങു മഹാപുരുഷനാണു്, മഹാത്മാവാണു്. പണ്ടൊരുദിവസം താങ്കളെൻെറ ജീവൻ കാത്തു. ഞാനതു മറന്നിട്ടില്ല. ഇന്നു് ഒരു നിയമവും വെയ്ക്കാതെ എന്നെ വിട്ടയച്ചു. ഇതും എനിക്കു മറക്കാൻ നിവൃത്തിയില്ല. ചക്രവർത്തിൻ ഞാനിന്നു താങ്കളുടെ എല്ലാ സന്ധിവ്യവസ്ഥകൾക്കും പൂർണ്ണമനസ്സോടെ കീഴടങ്ങിയിരിക്കുന്നു. എന്റെതു സാമ്രാജ്യഭാഗങ്ങളെനിക്കു നഷ്ടപ്പെട്ടുപോയാ അതെല്ലാം വീണ്ടും കയ്യൂക്കുകൊണ്ടെനിക്കു തിരിച്ചുകിട്ടിയെന്നുവരും. കാരണം നിങ്ങൾ ഹിന്ദുവാണു്.

ഹെലൻ: ഹിന്ദുവാണെങ്കിലും മനുഷ്യനാണു്.

സെല്യൂ: ഹെലൻ! (സവിസ്മയം ഹെലൻെറ മുഖത്തു നോക്കിനില്ക്കുന്നു. ഹെലൻ തലതാഴ്ത്തുന്നു)

ചന്ദ്രഗു: ഹേ, രാജകുമാരി, ഞാൻ ഭവതിയുടെ സമ്മാനത്തെ ശിരസ്സു കുനിച്ച് അഭിവാദ്യം ചെയ്തു സ്വീകരിക്കുന്നു. എന്നാൽ ഞാൻ ഭിക്ഷക്ക് അനർഹനാണ്. ഞാനങ്ങയുടെ പുത്രിയുടെ ദിവ്യപ്രേമത്തിൽ പണ്ടേ മുഗ്ദ്ധനായിരുന്നുവെന്ന പരമാർത്ഥമിതാ തുറന്നു പറഞ്ഞുകൊള്ളുന്നു. ഇന്നല്ല എത്രയോ നാളുകൾക്കു മുമ്പു യൌവ്വന ശൈശവങ്ങളുടെ ദശാസന്ധിയാൽ, സിന്ധുനദീതീരത്തിൽ ഗ്രീഷ്മർത്തുവിലെ തിളക്കം പൂണ്ട സന്ധ്യാസമയത്ത് ഈ പ്രശാന്തമായ കൊച്ചുമുഖം എൻെറ മനോദൃഷ്ടിപഥത്തെ അലങ്കരിച്ചുകഴിഞ്ഞിരിക്കുന്നു. ഓരോ ഓമനസ്സുകൽപ്പത്തിലും ആ മുഖം നിഴലിച്ചുവന്നു. എൻെറ ഭാവനകളെ താരസ്വരത്തോടു കൂട്ടിയിണക്കി. എന്നാൽ യൌവ്വനത്തിലെ ആ മധുരസ്വപ്നം സഫലമായപ്പോൾ, ഹൃദയക്ഷേത്രത്തിലെ ആ മംഗളപ്രതിമ കൺമുമ്പിൽ വന്നുനിന്നപ്പോൾ, ഇന്ന് എല്ലാ ദുർമ്മോഹങ്ങളും മാഞ്ഞുമറയുകയാണുണ്ടായത്. അവൾ എൻേറതാവണമെന്ന വിചാരമെന്നിൽ ഇല്ലാതായിരിക്കുന്നു. ഇന്ന് ആ ഗൌരവം—ആ ഉത്സവം—ആ സ്വർഗ്ഗം—എൻെറ പരുപരുത്ത കൈപ്പിടിയിലൊതുങ്ങി ഞെരുങ്ങുകയാണ്—ഇല്ലില്ല. ചന്ദ്രകേതു, അവസാനയാത്രാസമയത്തു ഛായയെ എൻെറ കയ്യിലേല്പിച്ചുവെച്ചാണു പോയത്. അതെൻെറ ആത്മസുഹൃത്തിൻെറ അന്തിമാഭിലാഷമായിരുന്നു. ഞാനതു നിറവേററണം! ഭാരതവർഷത്തിലെ ഭാവിരാജമഹിഷി മലയ രാജകുമാരി ഛായയാണ്. (ഛായ വരുന്നു).

ഛായ: തിരുമേനി അങ്ങു വലിയ ദയയുള്ള ആളാണ്. എങ്കിലും ഛായ ആ ദയനൽകുന്ന സമ്മാനത്തിൻെറ പിച്ചക്കാരിയല്ല. ഭാരത സാമ്രാട്ടിന് അനുരൂപയായവൾ യവനരാജകു

മാരിയായ ഹെലൻ തന്നെയാണ്. (ഹെലനോട്) പ്രിയസഹോദരി, ഭവതിയാണു സൌഭാഗ്യവതി. കാരണം മഹാരാജ ചന്ദ്രഗുപ്തൻ ഭവതിയെ സ്നേഹിക്കുന്നു. ഞാനിതാ പരിപൂർണ്ണമനസ്സോടൊപ്പം എന്റെ ഹൃദയനിക്ഷേപത്തെ, എന്റെ സർവ്വസ്വത്തെ ഭവതിക്കു ദാനം ചെയ്യുന്നു. വരൂ സഹോദരീ (പതറാത്ത ഭാവത്തിൽ ഹെലന്റെ കൈപിടിച്ചു ചന്ദ്രഗുപ്തന്റെ കയ്യോടു ചേർത്തു്) ഈ അനഘരത്നത്തെ സ്വന്തം ഹൃദയത്തിൽ ധരിക്കൂ. ഇതാണെന്റെ ജീവിതത്തിലെ ഏററവും ഗൌരവം നിറഞ്ഞ മുഹൂർത്തം. എന്നാൽ ഹേ സഹോദരി, എത്ര വമ്പിച്ച വില നൽകിയിട്ടാണു ഞാൻ ഈ ഗൌരവം നേടിയതെന്ന കഥ ഭവതിയറിയുമോ? (മൂടുപടംകൊണ്ടു മുഖംമൂടി മറയുന്നു.)

ചന്ദ്രഗു: (ഞെട്ടിയുണർന്നവനെപ്പോലെ അർദ്ധസ്വഗതം) അതുവയ്യ, തീരെവയ്യ. ഒരു കാലത്തും വയ്യ; ഹേ ചക്രവർത്തിൻ, താങ്കൾ സ്വതന്ത്രനാണ്.

സെല്യൂ: എന്തൊക്കെയാണുണ്ടായതു്?

ഹെലൻ: ഒന്നും മനസ്സിലായില്ല!

സെല്യൂ: നീ ചന്ദ്രഗുപ്തനെ വിവാഹം ചെയ്യുമോ?

ഹെല: ഉവ്വ്. അച്ഛാ അനുമതി തരൂ.

സെല്യൂ: അനുമതി തന്നു. എന്നാൽ ഒരിക്കലും—സ്വപ്നത്തിൽപോലും ഞാനിതാലോചിച്ചതല്ല. (ചിന്താവിഷ്ടനായി പോകുന്നു.)

ഹെല: ഈ വിവാഹം എന്തിനാണെന്നാണ് അച്ഛ് വിചാരിക്കുന്നതു്. എത്രയോ വാദപ്രതിവാദങ്ങൾക്കും, അനുനയവിനയങ്ങൾക്കും കഴിയാത്ത ഒരു കാര്യമാണു ഞാനീവിവാഹം വഴിക്കു നേടിയിരിക്കുന്നതു്. എന്റെ ജീവിതസാധനകളുടെ സിദ്ധിയാണീവിവാഹകർമ്മം. പ്രേമം? എന്താണു പ്രേമമുദിക്കുക

യില്ലേ? ആ ശൌര്യം, കരുണപൂർണ്ണങ്ങളായ കണ്ണുകൾ, ആ വലിയ ഹൃദയം, ഇത്രയെല്ലാമുണ്ടായിട്ടും സ്നേഹിക്കാൻ കഴികയില്ലേ! എന്റെറീ ഗോനസ് മാപ്പുതരൂ, ഭഗവാൻ മനസ്സുറപ്പ് ഉണ്ടാക്കിത്തരൂ.

(പോകുന്നു.)

---

## രംഗം ൨.

(സ്ഥലം: ചാണക്യന്റെ പർണ്ണാശ്രമം.
സമയം: പ്രഭാതം.)

(ചാണക്യനൊററയ്ക്കു്)

ചാണക്യ: ഒരു മഹാസമുദ്രമുണ്ടു്; എന്നാൽ അതിൽ തിരമാലകളില്ല! അതു നിശ്ശബ്ദവും, അപാരവുമായിക്കിടക്കുന്നു. സൂക്ഷിച്ചുനോക്കുന്തോറും അതു് അപാരതാമൃത്യുപോലെ സ്ഥിരമായി കാണപ്പെടുന്നു. (മെല്ലെ മെല്ലെ നടന്നു നെടുവീർപ്പിട്ടു) ക്ഷമാഗുണം! ഇല്ല സ്നേഹശൂന്യതയുടെ വിടവടക്കാൻ അതിനു കഴിയില്ല. കുമ്പാരംകൂട്ടിവെച്ച ഹൃദയോൽക്കണ്ഠകൾ, ഗൈരികദ്രവംപോലെ ഇടയ്ക്കു പൊട്ടിപ്പുറപ്പെടുന്നു. തനിത്താൻ വെന്തുവെണ്ണീറടിയുന്നു. സ്നേഹപ്രവാഹം ഹൃദയഭിത്തിയെത്തകർത്തു മുന്നോട്ടുപാഞ്ഞു. തലച്ചോറിന്റെ ചൂടിൽ ആവിയായിപ്പൊങ്ങിപ്പോകുന്നു. (സ്ഥിരദൃഷ്ടിയോടെ അതിദൂരത്തു പ്രകാശം പുരണ്ട മൈതാനഭൂമിയിലേയ്ക്കു നോക്കി വീണ്ടും) ഈ മനോഹരപ്രഭാതം ഈ ഗാംഭീര്യലീമ—അതെ ഒരുദിവസം—ഇതുപോലെ (തിരിഞ്ഞുനോക്കി) ആരാതു് (പടികാവൽക്കാരനോടുകൂടി കാർത്ത്യായനൻ വരുന്നു.)

ചാണക്യ: അടട! മൂപ്പരു് രണ്ടാമതും വരുന്നു. അല്ലേ?

കാർത്യാ: എന്തിനാണു് ഉള്ളിലൊന്നുവെച്ചു് പുറത്തു് ഭംഗിയാക്കുന്നതു്? ഞാൻ നിങ്ങളുടെ തടവുകാരനാണു്—ഞാൻ കുററക്കാരനാണു്—ശിക്ഷയേല്ക്കാനുള്ളതാണു് ഞാൻ വന്നതു്.

ചാണക്യ: കയ്യാമമഴിയ്ക്കൂ; (ഭടൻ അഴിക്കുന്നു) നാമിതവരുമിന്നു് സമന്മാരാണു്, ഒരു വ്യത്യാസവുമില്ല.

കാർത്യാ: തീർച്ചയായും വ്യത്യാസമുണ്ടു്. ഞാനിന്നു് കാവൽക്കാരായ ഭടന്മാരുടെ നടുവിൽ തടവുകാരനാണു്; അങ്ങു് സ്വതന്ത്രനാണു്.

ചാണക്യ: നിങ്ങളെല്ലാവരും പുറത്തു പൊയ്ക്കൊള്ളിൻ. (ഭടന്മാർ പോകുന്നു.)

ചാണക്യ: നമ്മളാരും ഒരു വ്യത്യാസവുമില്ല, സഹോദരാ.

കാർത്യാ: വ്യത്യാസമില്ല. താങ്കളുടെ മുണ്ടാണി വിരലിന്റെ തലപ്പത്തു് തൂങ്ങിക്കിടക്കുന്നു എന്റെ ഭാവിജീവിതനിമിഷങ്ങൾ! താങ്കൾ വിധികർത്താവും ഞാൻ കുററക്കാരനായ തടവുകാരനുമാണു്. താങ്കൾ, ഒരു മഹാസാമ്രാജ്യത്തിന്റെ ഭരണാധികാരിയാണു്.

(കാർത്യായനനെ വിമുക്തനാക്കി.)

ചാണക്യ: അക്കാര്യം വിട്ടു! ഈ ഹൃദയത്തിൽ കൈവാൾ കുത്തിയിറക്കി താങ്കളുടെ മന്ത്രിപദത്തിലേയ്ക്കു് വഴിവെട്ടിത്തെളിയിക്കൂ; ഞാൻ മഹാമരുപ്പിനെ കൃഷിക്ഷേത്രമാക്കി മാററി. അതെ, താങ്കളുടെ പ്രാപ്തിയിൽ കവിഞ്ഞതായിരുന്നു അതു്! ഈ വിസ്തൃതസാമ്രാജ്യത്തിലാകമാനം വിറപൂണ്ട ഒരു ശാന്തികിടന്നു കളിക്കുന്നു. പുറത്തെങ്ങും ശത്രുവർഗ്ഗം പേടിച്ചടങ്ങിയിരിക്കുന്നു. തുറന്ന രാജപാതകളിൽ വഴിയാത്രക്കാർ പണവും പണ്ടവുമായി നിർഭയം കിടന്നുറങ്ങുന്നു. എന്നാലീ ശാന്തി ഒരു മലപോലെ അനക്കമില്ലാത്തതാണു്. ഈ ശമശാന്തി. ജീവൻവെച്ചിക്കാനെനിയ്ക്കു വയ്യാ. അതിനു് കഴിവുള്ളാൾ താങ്കളാണു്. ഇതാ വേണമെങ്കിൽ പറയൂ, ഈ മന്ത്രിപദം ഇന്നുതന്നെ ഞാനൊഴിഞ്ഞുതരാം.

കാർത്യാ: നിങ്ങൾ വല്ലാത്ത സൂത്രക്കാരനാണ്. നിങ്ങളുടെ ഉദ്ദേശം, അതെ അതൊന്നും എനിക്ക് മനസ്സിലാവുന്നില്ല; മനസ്സിലാക്കാൻ കഴികയുമില്ല!

ചാണക്യ: ഞാനിതാ സത്യം ചെയ്തു പറയുന്നു: ചാണക്യന് ഈ മന്ത്രിപട്ടം വേണ്ടാ. നിങ്ങൾ വിസ്ലീയാണ്; എന്നാൽ നിങ്ങൾക്ക് ഹൃദയമുണ്ട്; എനിക്ക് എന്തു് അസാദ്ധ്യമോ അതു് നിങ്ങൾക്ക സാദ്ധ്യമാണ്.

കാർത്യാ: ഇതെന്താണ്, ബ്രാഹ്മണപ്രഭാവം കൊടുമുടിവരെ ഉയർത്തിപ്പിടിച്ചശേഷം.

ചാണക്യ: ഭ്രമം! എല്ലാം വെറും ഭ്രമം! ഹൃദയത്തെ പട്ടിണികിടത്തി എങ്ങനെയടക്കി ഭരിക്കാം? എൻെറ കഠിന നിയമങ്ങളുടെ മുഷ്ടികളിൽ ഒതുങ്ങിക്കിടക്കുന്ന ഈ ശാന്തി സ്വപ്നപ്രസാദംപോലെ, വീണ്ടും ശൂന്യതയിൽ ലയിക്കും. ഇതു മരമല്ല, വെറും വെട്ടിവെച്ച മരത്തടിമാത്രം. ബ്രാഹ്മണൻെറ നിർജ്ജീവശക്തിയെ വീണ്ടും മന്ത്രശക്തികൊണ്ടു ജീവിപ്പിക്കാം. എന്നാൽ ബ്രാഹ്മണൻെറ ബ്രാഹ്മണ്യം വീണ്ടും തിരിച്ചു വരില്ല. കണ്ണുരുട്ടിമിഴിച്ച് ശൂദ്രനെ പേടിപ്പെടുത്താൻ കഴിഞ്ഞുവെന്നു വരാം. എന്നാലവൻെറ ഹൃദയത്തിൽ ഭക്തിയുടെ നീരുറവുണ്ടാക്കുവാൻ ബ്രാഹ്മണനു കഴിയുകയില്ല. ഹേ രാക്ഷസീ, നീ എന്നെ എവിടേക്കാണ് പിടിച്ചിഴച്ചതു്! ഞാനെന്തേ ചെയ്തതു്? എന്തേ ചെയ്തതു്?

കാർത്യാ: എന്തു് ചെയ്തു?

ചാണക്യ: അതാ ബുദ്ധമത ധർമ്മത്തിൻെറ വെള്ളപ്പൊക്കം അലച്ചെത്തി വരുന്നു. ഞാനതിനപ്പുറം എന്താണു കാണുന്നതെന്നറിയാമോ?

കാർത്യാ: എന്താണ്?

ചാണക്യ: ഉണ്ടും ഉണ്ടമാക്കപ്പെട്ട ഈ സാമ്രാജ്യത്തിന്ന്

മുകളിലായി പ്രേതങ്ങൾ ഭൈരവനൃത്തം ചെയ്യുമ്പോൾ അതാ ഒരു മഹാശക്തി ഇറങ്ങിവന്നു് തന്റെ ഇന്ദ്രജാലക്കോൽകൊണ്ടു് ചിന്നിച്ചിതറിയ ൨൦ംസകഷണങ്ങളെയെല്ലാമൊന്നാക്കിവെച്ചു് ഏതോ മന്ത്രശക്തികൊണ്ടു് വീണ്ടുമതിനെ ഉജ്ജീവിപ്പിയ്ക്കുന്നു. അങ്ങനെ തന്റെ ന്യായപീഠത്തിനു മുമ്പിൽ ശൂദ്രനേയും ബ്രാഹ്മണനേയും സമമാക്കി നിർത്തുന്നു. ഇതാ ഈ മന്ത്രിപട്ടം സ്വീകരിക്കൂ.

കാർത്ത്യാ: പകരമായി ഞാനെന്തു ചെയ്യേണമെന്നാണു് പറയുന്നതു്.

ചാണക്യ: നിങ്ങളുടെ സൌഹാർദ്ദം! മറെറാന്നും വേണ്ട?

കാർത്ത്യാ: വല്ലാത്ത ഒരു അഭിനയം?

ചാണക്യ: നിങ്ങൾക്കിനിയും വിശ്വാസം വന്നില്ല അല്ലേ? ഇതഭിനയിച്ച ഞാനിന്നു് വളരെ വളരെ ദയനീയനായിരിയ്ക്കുന്നു. കൂടതന്ത്രജ്ഞനും കൌശലക്കാരനും വിചക്ഷണനുമാണു് ചാണക്യൻ. വിവിധവർണ്ണങ്ങളെ കൂട്ടിയിണക്കി ചാണക്യൻ ഒരു മഹാ സംഗീതയന്ത്രമാക്കി നിർമ്മിച്ചിരിക്കുന്നു ഭാരതവർഷത്തെ. മുകളിൽ വല്ല ഈശ്വരനുമുണ്ടെങ്കിൽ അദ്ദേഹം ചാണക്യന്റെ പുതിയ സൃഷ്ടിയെ എത്ര കൌതുകത്തോടെ നോക്കിക്കാണുമായിരുന്നു. ചാണക്യനെല്ലാം സൃഷ്ടിച്ചു് ഒരുക്കിവെച്ചു എന്നാലവയ്ക്കു് ജീവൻ നൽകാൻ കഴിഞ്ഞില്ല. അതെങ്ങനെ കഴിയും. എന്റെ അത്ഭുതകരമായ ബുദ്ധിവൈഭവം നിങ്ങൾ പുറത്തുകാണുന്നു. എന്നാലീഹൃദയത്തിന്റെ അകത്തേയ്ക്കു് നോക്കൂ. ഇതൊരു മഹാ ശൂന്യതനിറഞ്ഞ മരുപ്പരപ്പാണു്. അതിലൊരു തുള്ളി സ്നേഹമില്ല. കാരുണ്യമില്ല. വിശ്വാസമില്ല!

കാർത്ത്യാ: അത്ഭുതം! താങ്കൾ പതറിക്കളിക്കുന്നു: താങ്കൾ! അത്ഭുതകരമായ ഈ പ്രഭാവം, ഈ അചഞ്ചലപ്രതിജ്ഞ, ഈ തീക്ഷ്ണബുദ്ധി.

ചാണക്യ: ബുദ്ധി! ബുദ്ധി: കേട്ട കേട്ട് ചെകിടടഞ്ഞു പോയി. പെരുവഴികളിലും, കുളക്കടവുകളിലും, ലോകത്തിലെങ്ങും ഇതൊന്നുമാത്രം കേൾക്കാനുണ്ട്. അതെ ചാണക്യന്റെ ബുദ്ധിശക്തി. ലോകം അത്ഭുതത്തോടെ ഇപ്പോഴും ചാണക്യന്റെ നേൎക്ക് നോക്കിനിൽക്കുന്നു. പേടിച്ചുവിറച്ച് ധൂമകേതുവിന്റെ നേൎക്കെന്നപോലെ നോക്കുകയാണ്. ഇതേവരെ ഞാനീബുദ്ധിയുടെ അശരീരിവാക്ക് കേട്ട നടന്നു. എന്നാലീ കടുത്ത ബുദ്ധി വരമല്ല: അഭിശാപമാണ്. ഇന്ന് ഞാൻ തിരിഞ്ഞുനോക്കി; അതിന്റെ മുഖത്തേയ്ക്കു് നോക്കി: അത്—ആരെന്നോടാജ്ഞാപിക്കുന്ന ആ ബുദ്ധി—സജീവസത്വമല്ല; നിൎജ്ജീവപ്രതിമയാണ്. ഇത്രയും കാലം അതെന്നെ കൊണ്ടുനടത്തി. എന്നാലിന്ന് തിരിഞ്ഞുനോക്കി! എന്തൊരു ഭയങ്കരാവസ്ഥ (വിറയ്ക്കുന്നു.)

കാർത്യാ: എന്താണ് നിങ്ങൾക്കു ഭ്രാന്തു പിടിപെട്ടുവോ ചാണക്യ?

ചാണക്യ: (കുറച്ചുനേരം മിണ്ടാതിരുന്നു) എത്ര സുന്ദരമായ പ്രഭാതസമയം! ഭൂമി, കല്യാണമണ്ഡപത്തിലേറി നില്ക്കുന്ന കന്യകയേപ്പോലെ ചമഞ്ഞൊരുങ്ങി നില്ക്കുന്നു. അവളുടെ മുഖത്ത് സൂൎയ്യകിരണങ്ങൾ ഭഗവാന്റെ ആശീൎവ്വാദംപോലെ പൊഴിയുന്നു. ഞാനക്കല്യാണപ്പന്തലിന്റെ പുറത്ത്, പടിയ്ക്കൽ, പിച്ചക്കാരനെപ്പോലെ നോക്കി നില്ക്കുന്നു.

കാർത്യാ: ചാണക്യ, ചാണക്യ.

ചാണക്യ: പുഞ്ചിരിതൂകി നില്ക്കുന്ന ഈ മനോഹരപ്രപഞ്ചം നോക്കൂ കാർത്യായന. ഞാനതിന്റെയാരുമല്ല. വിശപ്പെന്ന ദുഷ്ടരാജ്യത്തുനിന്ന് നാടുകടത്തപ്പെട്ടവനാണ് ഞാൻ! പ്രപഞ്ചം, ആ അമൃതസമുദ്രം, പാൽത്തിരകൾ തള്ളിക്കളിക്കുന്നു. എന്നാൽ ഞാനിതാ മുടന്തനേപ്പോലെ ദാഹിച്ച് വരണ്ടഹൃദയത്തോ

ട്ടുകൂടി, വക്കത്തു്, വെറും മണലിൽ നാവുനീട്ടി പിടഞ്ഞുരുളുന്നു. പുണ്യാശ്രമത്തിന്റെ പരിസരത്തിൽ വെറും കാട്ടുപന്നിയെപ്പോലെ ഞാൻ പാഴ്ച്ചളിയിൽ കിടന്നുരുളുന്നു!

കാർത്ത്യാ: അത്ഭുതം! ഞനീ രംഗം മുമ്പു് കണ്ടതല്ല.

ചാണക്യ: അന്നൊരു ദിവസം

(ദൂരത്തുനിന്നു് ഒരു പാട്ടു കേൾക്കുന്നു.)

ആരുവാൻ വിളിക്കുന്നു കാതരസ്വരത്തിനാൽ
സാഗരതീരത്തിനുമപ്പുറത്തു നിന്നിപ്പോൾ
പോരികെന്നരികത്തു പോരിക വീണ്ടും ചൊല്ലി
പോരികെന്നരികത്തു മോഹാന്ധനായുള്ളോനെ
ഇന്നാട്ടിൽ ജരയില്ല മരണഭയമില്ല
ഉന്മാദപ്രദവീശികളിറ്റു മധുമാസം
ഇക്കരെയിലുംതെന്നൽ സുമഗന്ധം വാരിപ്പൂശി
ചിക്കെന്നു ചരിക്കുന്നു പുഷ്പവാടികൾ തോറും
ഭൌതികച്ചുമടുകളെന്തിനു ചുമക്കുന്നു
ഭൌതികത്വത്തിന് ഭൂതബാധ നീയെന്തിന്നേൽപ്പൂ.
പാല്ക്കടൽ നിലാവൊളികൊണ്ടുമയിരണിയുന്നു.
ഭൌതികച്ചുമടുകൾ ഇറക്കി വെയ്ക്കൂ വത്സ
നേരിൽ നീ സ്വബോധാന്ധനായല്ലോ മരുവുന്നു
ക്രൂരരാൽ പരക്കുന്ന കൽത്തുറുങ്കറക്കുള്ളിൽ
സേവിച്ചു ശുശ്രൂഷിപ്പാൻ ദാസനല്ലല്ലോ പോൾ
ശത്രുഗേഹത്തിലിരിപ്പോനെ ശരണം പ്രാപിക്കയാ.

ചാണക്യ: ഈ ലോകം മനോഹരമായ ഒരുത്സവക്ഷേത്രമായിത്തോന്നുന്ന ഒരു ദിവസം—ഭൂമി സൌന്ദര്യശോഭയാൽ സമാവൃതാമായിരിക്കുന്ന ദിവസം—ആകാശം മഴവില്ലുകൊണ്ടു് തോര

ണംകെട്ടി നില്ക്കുന്ന ദിവസം—എന്റെ ജീവിതത്തിലുംമുണ്ടായിരുന്നു. പിന്നീട്ട് (പാട്ട് അടുത്തെത്തുന്നു.)

ചാണക്യ: (ചെകിട്ടോർത്ത്) അതെ, സ്വരം (വിയർപ്പുതുടച്ച്) കാർത്ത്യായനാ അവരെ വിളച്ചു കൊണ്ടുവരൂ.

കാർത്ത്യാ: ആരെ.

ചാണക്യ: ആ പിച്ചക്കാരനേയും, പിച്ചക്കാരിപ്പെൺകിടാവിനേയും.

കാർത്ത്യാ: ഇതെന്താണ്, എന്താണ് നിങ്ങൾ—

ചാണക്യ: (സാന്ത്വനയം) വരൂ സഹോദരാ. (കാർത്ത്യായനൻ പോകുന്നു)

ചാണക്യ: എന്തൊരാത്മരോദനമാണിത്? ഈ പെൺകിടാവിന്റെ പാട്ട കേൾക്കുമ്പോൾ എന്തൊരന്തർവ്വേദനയാണിത്. (വീണ്ടും വിയർപ്പുതുടച്ച്.)

(പാടിക്കൊണ്ട് പിച്ചക്കാരനും പിച്ചക്കാരിപ്പെൺകിടാവും വരുന്നു. കൂടെ കർത്ത്യായനനും.)

കാർത്ത്യാ: ഇത്രയും വൈയ്യാകരണനായ ഒരു പിച്ചക്കാരനെ കണ്ടിട്ടില്ല. 'തൽപ്പുരുഷ സമാനാധികരണ പദഃ കർമ്മധാരയഃ' ഇതിന്റെ അർത്ഥം, ഏകപുരുഷൻ പ്രകൃതിയോടുകൂടി ഗുണാന്വിതനായി, ജീവനായി ജന്മമെടുത്തു്, കർമ്മങ്ങളെ ധരിക്കുന്നു. ഇതു നിത്യം കർമ്മഫലങ്ങളെയനുഭവിക്കുന്നു: തീർച്ചയായും ഈ ഭിക്ഷു പാണിനീയം പഠിച്ചിട്ടുണ്ട്.

ഭിക്ഷു: ഇല്ല എജമാനനേ.

കാർത്ത്യാ: എന്നാൽ നീ പാടിയ പാട്ടിന്റെ ഓരോ വരിയിലും പാണിനീസൂത്രം കിടന്നു കളിക്കുന്നുണ്ട്. ഈ പാട്ടുകൾ നിന്നെയാരാണ് പഠിപ്പിച്ചതു്?

ഭിക്ഷു: ഒരു ബ്രാഹ്മണൻ.

കാർത്ത്യാ: ബ്രാഹ്മണനല്ലാതെ മററാക്കു കഴിയും ഇത്തരം പാട്ടു പഠിപ്പിക്കാൻ.

ചാണക്യ: (പെൺകിടാവിനോട്) അടുത്തുവരൂ മകളേ (കുട്ടി ചാണക്യനെ സമീപിയ്ക്കുന്നു.)

ചാണക്യ: (അവളുടെ നെറുകയിൽ കൈവെച്ച് അതേ മുഖം; അതേ കണ്ണുകൾ. അതെ അവൾതന്നെ (പ്രകാശം) ഹേ ഭിക്ഷു തന്നോടൊന്നു ചോദിച്ചുകൊള്ളട്ടെ. വാസ്തവം പറയണം. ഇവൾ നിന്റെ മകൾതന്നെയാണോ?

ഭിക്ഷു: എന്റെ മകളല്ലാതെ പിന്നെയാരുടേയാണ്?

ചാണക്യ: നിനക്കു വേണ്ട പണം തരാം. വാസ്തവം പറയൂ.

ഭിക്ഷു: അല്ല എജമാനേ, ഇവൾ എന്റെ മകളല്ല. എനിക്കു വഴിയിൽ വീണുകിട്ടിയതാണീമാണിക്യക്കല്ല്. അന്നു മുതൽ ഇതേവരെ ഞാനിവളെ സ്വന്തം മകളെപ്പോലെ വളർത്തി.

ചാണക്യ: (സോൽക്കണ്ഠം) അപ്പോൾ ഇവൾ നിന്റെ മകളല്ല!

ഭിക്ഷു: അല്ല എജമാനേ, കളഞ്ഞുകിട്ടിയതാണ്.

ചാണക്യ: എവിടെനിന്നു കിട്ടി.

ഭിക്ഷു: ദൈവം തന്നതാണ്. എജമാനേ! ഈ ഊന്നുവടി ഈ വയസ്സുകാലത്ത് ഉണ്ടായിരുന്നില്ലെങ്കിൽ എന്റെ കഥയെന്താകുമായിരുന്നു എജമാനേ. ഏതു ജന്മത്തിലെ സുകൃതമാണാവോ ഈ രത്നത്തെയെനിക്കു നേടിത്തന്നതു്. കവച്ചക്കൂട്ടത്തിൽപ്പെട്ടു ഞാൻ നാൾ കഴിച്ചിരുന്നു. അതാണെന്റെ കണ്ണു പൊട്ടിപ്പോയതു്.

ചാണക്യ: (തള്ളിവരുന്ന ആഗ്രഹത്തോടെ) താനൊരു കവച്ചക്കാരനായിരുന്നു അല്ലേ? ഇപ്പോളാതൊഴിൽ വേണ്ടെന്നു വെച്ചുവോ?

ഭിക്ഷു: വേണ്ടെന്നു വെയ്ക്കാതെ മററെന്താണു വഴി. ചന്ദ്രഗുപ്തന്റെ നാട്ടിൽ കള്ളനു ജീവിച്ചിരിക്കാം. പക്ഷെ അവനു് ഒരു തലപോരാ. തല പത്തുവേണം.

ചാണക്യ: അപ്പോൾ ഈ കുട്ടിയെ നിനക്കെവിടെനിന്നു കിട്ടി.

ഭിക്ഷു: അവന്തീപുരിയിൽവെച്ചു.

ചാണക്യ: (വികാരവിജൃംഭിതനായി) അവന്തീപുരിയിൽ വെച്ചു്?

ഭിക്ഷു: വഴിയിൽ.

ചാണക്യ: അല്ലല്ല ഒരു ബ്രാഹ്മണനിൽനിന്നു മോഷ്ടിച്ചു കിട്ടി. അല്ലേ, വാസ്തവം പറയൂ. കട്ടെടുത്തതല്ലേ.

ഭിക്ഷു: അല്ല എജമാനേ!

ചാണക്യ: നിന്നെ വെട്ടിക്കൊന്നുകളയും. നേരു പറയണം. കവന്നെടുത്തതല്ലേ?

ഭിക്ഷു: അതെ എജമാനേ?

ചാണക്യ: പുഴവക്കത്തുള്ള കാട്ടിലിൽനിന്നു്?

ഭിക്ഷു: അതെ.

ചാണക്യ: (ഹൃദയമമത്തി ഹൃദയമേ അടങ്ങു. ധൈര്യം കൊള്ളൂ.) അന്നിവൾക്കു് എത്ര വയസ്സായിരുന്നു.

ഭിക്ഷു: മൂന്നുനാലു വയസ്സായിരിക്കാം.

ചാണക്യ: അന്നിവളുടെ പേരെന്തായിരുന്നു.

ഭിക്ഷു: അത്തിരി.

ചാണക്യ: ആത്രേയി; കേട്ടില്ലേ കാർത്യായനാ ഇവളുടെ പേരു് ആത്രേയി എന്നായിരുന്നു. ഇവളുടെ അച്ഛന്റെ പേരു് എന്തായിരുന്നു.

ഭിക്ഷു: ചാണക്യൻ.

ചാണക്യ: (ഒരേ വീർപ്പിൽ ചാടിയെഴന്നേററു് ഉച്ചസ്വരത്തിൽ, കരിങ്കള്ളാ—ഇല്ലില്ല. നിന്നെ കൊല്ലില്ല. അവിടെ നിൽക്കു. കാർത്യായനാ, അല്ല, ആരവിടെ?

(ഭടന്മാർ വരുന്നു.)

ചാണക്യ: വേണ്ട: പൊയ്ക്കൊള്ളിൻ. (ഭടന്മാർ പോകുന്നു.) ഹേ, ഭിക്ഷു ഞാനാണു് ആ ബ്രാഹ്മണൻ. ഈ പെൺകിടാവു എന്റെ മകളാണു്.

ഭിക്ഷു: എന്റെ മകളെ തട്ടിപ്പറിയ്ക്കരുതേ എജമാനേ? ഈ കുരുടന്റെ വടി! ഞാൻ പട്ടിണികിടന്നു മരിച്ചുപോകും.

ചാണക്യ: തനിക്കു വേണ്ട വസ്തുവഹകൾ തരാം, എടകള്ള. താനാണെന്നെ തെണ്ടിനടക്കുന്ന പിച്ചക്കാരനാക്കിയതു്. ഇന്നു താൻതന്നെയാണു് എന്നെ ചക്രവർത്തിയാക്കിയതും! താനെന്നെ നരകത്തിലേക്കു തള്ളി വീണ്ടും സ്വർഗ്ഗത്തിൽ കയററി. തന്റെ തല വെട്ടിക്കളഞ്ഞു തന്റെ പ്രതിമയുണ്ടാക്കിവെച്ചു പൂജിക്കുവാൻ തോന്നുന്നു. ഇല്ലില്ല, ഇതെന്താണു്. ഇതാനന്ദമോ ദുഃഖമോ. അല്ലാ ഞാൻ ജീവിച്ചിരിക്കുന്നുണ്ടോ? (ചിരിക്കുന്നു).

കാർത്യാ: ചാണക്യ, ചാണക്യ.

ചാണക്യ: കാർത്യായന തനിക്കു നാഡിപിടിച്ചുനോക്കാനറിയാമോ? ഇതാ നോക്കു! (കൈ നീട്ടിക്കാണിക്കുന്നു). ഞാൻ ജീവിച്ചിരിക്കുന്നുണ്ടോ ഇല്ലയോ, പറഞ്ഞുതരു. ഇതു് ഇഹലോകമോ പരലോകമോ? ഇതു സ്വപ്നമോ സത്യമോ? ഇതു വെളിച്ചത്തിന്റെ നെടുവീർപ്പോ, ഇരുട്ടിന്റെ വെള്ളപ്പൊക്കമോ? ഇതു സൃഷ്ടിയുടെ സംഗീതമോ പ്രളയത്തിന്റെ തിരത്തല്ലോ? നോക്കു; നോക്കിപ്പറയൂ. അല്ലെങ്കിലിതെല്ലാം എങ്ങനെ സംഭവിച്ചു? ഇത്ര ദിവസങ്ങൾക്കുശേഷം, യാദൃച്ഛികമായി, എന്റെ മകൾ ഭാരതവർഷത്തിലെ ഭരണാധികാരിയുടെ മകൾ, ഈ പടിവാ

തിൽക്കൽ പിച്ച ചോദിച്ചുകൊണ്ടുവരുമോ? കാർത്യായന, കാർത്യായനാ (കരയുന്നു.)

കാർത്യാ: ചാണക്യ! മനസ്സടക്കൂ. ശാന്തനാകൂ.

ചാണക്യ: അല്ലല്ല, ഇതു യഥാർത്ഥമല്ല. ഇതെല്ലാം വെറും ജാലം. വെറും വഞ്ചന. വെറും കൂടതന്ത്രം. കാർത്യായന ഇതെല്ലാം നിങ്ങളുടെ കള്ളസൂത്രമാണ്. പക്ഷെ, അല്ലല്ല. ഇതു് അതേ മുഖമാണ്. ആത്രേയീ—മകളേ, അയ്യോ എന്റെ മകളേ ഇത്ര ദിവസവും നീ എവിടെയായിരുന്നു. കല്ലുകൊണ്ടുണ്ടാക്കിയതാണു നിന്റെ ഹൃദയം. ഈ കിഴവനെയൊററയ്ക്കിട്ടെറിഞ്ഞു നീയെങ്ങോട്ടുപോയി. (മകളുടെ താടിപിടിച്ചു്) കേൾക്കൂ കാർത്യായന പുഷ്പനികുഞ്ജത്തിൽ സാമഗാനം മുഴങ്ങുന്നു. ഇല്ലേ കേൾക്കുന്നില്ലേ. കോൾമയിർക്കൊണ്ട പുഴ കളകളംപൂണ്ടൊഴുകുന്നു. മുഗ്ദ്ധസ്നിഗ്ദ്ധമായൊരു പരിമളം മാനത്തോളം പരക്കുന്നു. എന്റെ ദേഹം തളരുന്നു. എന്നെയെന്റെ കുടിലിലേയ്ക്കു് എത്തിയ്ക്കൂ കാർത്യായന. (എല്ലാവരും പോകുന്നു.)

## രംഗം ൩.

(സ്ഥലം: മലയരാജാവിന്റെ കൊട്ടാരം.
സമയം: ഉജ്ജ്വലപ്രഭാതം.)

(മലയരാജ ഭൃത്യനും, മഗധരാജ ദൂതനും.)

ഭൃത്യൻ: ഭാരതസാമ്രാജ്യത്തിൽ പെട്ടതാണ് മലയസാമ്രാജ്യമെന്നിരുന്നാലും അതു സ്വതന്ത്രമാണ്. ഈ നാട്ടിലെ ഭരണത്തിൽ ചക്രവർത്തി ഒരുവിധത്തിലും കൈകടത്തുന്നില്ല.

ദൂതൻ: രാജകുമാരി തന്നെയാണോ ഇപ്പോൾ രാജ്യം ഭരിക്കുന്നതു്? ഇനിയും അവരുടെ വിവാഹം കഴിഞ്ഞില്ലേ?

ഭൃത്യൻ: ഇല്ല.

ദൂതൻ: അവർ വിവാഹം ചെയ്യില്ലേ?

ഭൃത്യൻ: അതൊന്നും തീച്ചയായില്ല. ഒന്നു പറയാം അവർ ഏകാന്തത്തിലാണു സമയം കഴിക്കുന്നതു്. രാജ്യഭരണകാര്യമൊഴികെ മററൊരു വിഷയത്തെക്കുറിച്ചും അവർ ആരോടുമൊന്നും സംസാരിക്കാറില്ല.

ദൂതൻ: ചക്രവത്തിനിയുടെ നിശ്ചയം ഇതുതന്നെയാണു്. പക്ഷെ അദ്ദേഹത്തിന്റെ വിവാഹം അടുത്തു നടക്കും.

ഭൃത്യൻ: അത്ഭുതം! അതാ മഹാറാണി എത്തിക്കഴിഞ്ഞു. (ഇരുവരും ബദ്ധപ്പെട്ടു പിരിയുന്നു. മഹാറാണി വരുന്നു.)

(ദൂതൻ നമസ്കരിക്കുന്നു)

ദൂതൻ: മഹാറാണി ജയിക്കട്ടെ.

മരായ: നിങ്ങളാണോ കാണാൻ വന്ന ആൾ?

ദൂത: (തലകുനിച്ചു്) അതെ, മഹാറാണി.

മരായ: ആവശ്യം?

മരായ: ഞാൻ മഗധരാജ ദൂതനാണു്. തിരുവെഴുത്തുണ്ടു്. (കൊടുക്കുന്നു.)

മരായ: (വിറയ്ക്കുന്ന കൈകളോടെ വാങ്ങി) എല്ലാവക്കും ക്ഷേമം തന്നെയല്ലേ?

ദൂത: അതെ, മഹാറാണി.

മരായ: (കത്തു വായിച്ചു വായിച്ചു വികാരക്ഷുബ്ധയായി അതു ദൂരെ വലിച്ചെറിഞ്ഞു്) ഭാരതസാമ്രാജ്ഞിയുടെ ക്ഷണം! ഏതാണാ ഭാരതസാമ്രാജ്ഞി! (വീണ്ടും ഗംഭീരഭാവത്തിൽ സ്വഗതം) ഇല്ല, ഞാൻ പോവുകയില്ല. (മന്ത്രിയോടു) മന്ത്രീ, രാജഭണ്ഡാരത്തിലുള്ളതിൽവെച്ചു് ഏററവും വിലപിടിച്ച രത്നങ്ങൾകൊണ്ടു് ഒരു രത്നമാലയുണ്ടാക്കിക്കൂ! ഇന്നുതന്നെ രത്നവേലക്കാക്കു് ആളെ അയയ്ക്കൂ!

ഭൃത്യൻ: കല്പ്പന!

ഛായ: നാളെ രാവിലെ എനിയ്ക്കു മഗധത്തിലേയ്ക്കു പോകാനുള്ള ഒരുക്കം ചെയ്യണം.

കർമ്മചരൻ: കല്പ്പന!

ഛായ: ഈയാളെ വിശ്രമമന്ദിരത്തിൽ കൊണ്ടുവിടു. (ഇരുവരും പോകുന്നു.)

ഛായ: (ആ കത്തു വീണ്ടും എടുത്തു വായിച്ചു വീണ്ടും വീണ്ടും ചുംബിച്ച്) എന്റെ ജീവിതാനന്ദമേ, ജീവിതസർവ്വസ്വമേ, അങ്ങ് ഇന്ന് എന്റേതല്ലാതായിരിക്കുന്നു. അങ്ങ് ഇന്ന് അവളുടെയായ്ക്കഴിഞ്ഞിരിക്കുന്നു. ആ കൃത്യം പണ്ടെ നടന്നുപോയി. ഞാൻതന്നെയാണല്ലോ സ്വന്തം കൈകൊണ്ടു യവനരാജകുമാരിയെ അദ്ദേഹത്തിന്റെ കയ്യിലേല്പ്പിച്ചതു്. ഇന്നെന്തുകൊണ്ടു സഹിക്കാൻ കഴിയുന്നില്ല. ഹൃദയമെന്താണു് വീണ്ടും വീണ്ടും തുടിയ്ക്കുന്നതു്. എന്താണു ലോകം ശൂന്യമായിത്തോന്നുന്നതു്? ചന്ദ്രഗുപ്തൻ; ചന്ദ്രഗുപ്തൻ. ഇല്ലില്ല! ഛായ അതേ, നീയിന്നു റാണിയാണു്. കരളുറപ്പിയ്ക്കു. നിർമ്മമഭാവത്തിൽ സ്വന്തം വ്യാമോഹത്തിന്റെ കഴുത്തു ഞെരിയ്ക്കു. ചുററികകൊണ്ടുള്ള ഈ അടിയോരോന്നിലും ഉയരുന്ന ആ ആവിയൊതുക്കു! ആർക്കുവേണ്ടിയാണീദുഃഖം. ഇത്രയ്ക്കു് ഒതുക്കമില്ലാത്ത മനസ്സ്? ഇല്ല. ഞാനീപ്രേമത്തെ അടിച്ചമർക്കും. അദ്ദേഹത്തിന്റെ സുഖംകണ്ടു സുഖിയ്ക്കും. എന്തു ദുഃഖമാണുള്ളതു്. ഹേ, പ്രിയതമ, അങ്ങു സുഖിച്ചിരിയ്ക്കു. അതാണു് എന്റെ പ്രാർത്ഥന, അതാണെന്റെ സുഖം. അതാണെന്റെ സാധന (പാടിക്കൊണ്ടു പോകുന്നു.)

അല്ലലൊക്കെയും ഞാൻ സഹിച്ചീടുവൻ
അങ്ങു സൌഭാഗ്യസംപൂർണ്ണനാവുകിൽ.
പുഞ്ചിരിയാൽ പുതച്ചീടുകഭവാൻ

കണ്ണുനീർ തൂകുമങ്ങേയ്ക്കു വേണ്ടി ഞാൻ.
എന്നുമങ്ങുന്നു വിശ്രമിക്കേണമേ-
സുന്ദരസ്വപ്ന സംപൂർണ്ണലോകത്തിൽ.
ബദ്ധമോദം വിനിദ്രയായ് വർത്തിക്കും
അത്തലക്കുലധോമുഖിയായി ഞാൻ.
സുന്ദരസ്വപ്നരശ്മിയിൽ സങ്കല്പ-
മന്ദിരത്തിൽ വഴി മുടക്കീടുവാൻ,
അങ്ങ തന്നനുകമ്പ യാചിക്കുവാൻ
ഇങ്ങൊരിക്കലും നിൽക്കില്ല ഞാൻ പ്രഭോ.
ലക്ഷ്യമിങ്ങെനിക്കൊന്നു ഭവൽസുഖം
ഒക്കയുമതിന്നായിസ്സഹിച്ചീടുവൻ.

---

## രംഗം ൪.

(സ്ഥലം: സെല്യൂക്കസിന്റെ കൂടാരം.
സമയം: പ്രഭാതം.)

(സെല്യൂക്കസ് ഒററയ്ക്ക്. അകലെ ഭടന്മാർ.)

സെല്യൂ: ചന്ദ്രഗുപ്തനും ഹെലനും തമ്മിൽ വിവാഹം! അവസാനം ഇതും വേണ്ടിവന്നു. ഈ നഗരത്തിലിന്നു് കേൾക്കുന്ന മംഗളവാദ്യഘോഷം, അതെ അതീയവനനു് പററിയ അപമാനത്തിന്റെ ജയഘോഷമാണു്. അവൾ അതെ, അവളെവിടെയാണു്? അവളിന്നു് ഉത്സവലഹരിയിൽ മുഴുകിക്കിടക്കുകയാണു്. അവൾ തിരിഞ്ഞുനോക്കാതെ മുമ്പോട്ടു കടന്നുപോകുന്നു അവളുടെ നോട്ടം മുഴുവനും ഭാവിയുടെ മുഖത്താണു്. അവളുടെ കണക്കിൽ അച്ഛൻ പോയ്പോയ ഒരാളും! മകനെ പടിപ്പിച്ചുശേഷം മകളെ വേളികഴിച്ചു കൊടുത്തശേഷം എന്നു സുഖ

ത്തിനു വേണ്ടിയാണ് അച്ഛൻ ജീവിച്ചിരിക്കുന്നതു്. അത്ര നിഷ്ഠുരമാണ് അച്ഛന്റെ ഭാഗധേയങ്ങൾ. അഗാധസ്നേഹത്തിനു് ഒരു പ്രതിഫലവുമില്ല. അതാ ഹെലൻ എത്തി. (ഹെലൻ വരുന്നു)

സെല്യൂ: ഞാനെത്രനേരമായി നിനക്കാളയച്ചു് കാത്തു നില്ക്കുന്നു.

ഹെലൻ: അങ്ങയെ ആ സ്ഥാനത്തിലേയ്ക്കു് കൂട്ടിക്കൊണ്ടു ചെല്ലാനാണ് ഞാൻ വന്നിരിയ്ക്കുന്നതു്. നടക്കൂ അച്ഛാ.

സെല്യൂ: ഞാനവിടേയ്ക്കില്ല; അതാണ് നിനക്കാളെയയച്ചതു്.

ഹെലൻ: അച്ഛൻ വരണം; ഞാനതിനുവേണ്ടി മാത്രമാണ് വന്നതു്.

സെല്യൂ: ഇല്ല ഹെലൻ, ഞാനില്ല.

ഹെലൻ: മകളുടെ വിവാഹോത്സവത്തിലച്ഛൻ പങ്കുകൊള്ളുവാനില്ല!

സെല്യൂ: ഇല്ല മകളെ. എന്നെ യാത്രയയ്ക്കൂ.

ഹെലൻ: മനസ്സിലായി. നന്നായി. പോകുന്നതും പോകാതിരിക്കുന്നതും അങ്ങയുടെ ഇഷ്ടം. എനിക്കു് വല്ല അധികാരവുമുണ്ടായിരുന്നെങ്കിൽ ഞാനങ്ങയെ വിട്ടയയ്ക്കുമായിരുന്നില്ല. അങ്ങ എന്റെ തടവുകാരനല്ല.

സെല്യൂ: നീ വാശിപിടിക്കരു്. വഴക്കുണ്ടാക്കരുതു്.

ഹെലൻ: ഇല്ല, അച്ഛനെ സംബന്ധിച്ചേടത്തോളം എനിക്കാരവുമില്ലാതിരിക്കെ, ഞാനെന്തിനു വാശിപിടിയ്ക്കുന്നു? വാശിപിടിക്കാനും വഴക്കടിക്കാനുമുള്ള ആൾ ആരോ അവരിന്നില്ലല്ലോ. ശരി അതെല്ലാം പോകട്ടെ അച്ഛാ യാത്രാനുവാദം തരൂ.

സെല്യൂ: ഇത്ര പെട്ടെന്നു്! ഒരു നിമിഷംപോലും നിൽക്കാനിടയില്ല. ഹാ! വിശുദ്ധിയായ അച്ഛാ, ഇത്രയും ഉയന്ന സ്നേഹ

ത്തോടെ, ആദരവോടെ, പ്രയത്നപ്പെട്ടു് പോററി വളർത്തിയ മകൾ ഒരു ദിവസം ഒരു നിമിഷംകൊണ്ടു് എന്റെയല്ലാതായിരിക്കുന്നു. അവൾ ഇന്നെന്റെ ആരുമല്ല! എന്നാൽ ഞാൻ നിന്റെ അച്ഛനാണു്. നിന്റെ ജന്മദാതാവാണു്, പോരാ; ഞാൻ നിന്റെ അമ്മക്കുടിയാണു്.

(കണ്ണു തുടയ്ക്കുന്നു.)

ഹെലൻ: മാപ്പുതരൂ അച്ഛാ: എനിക്കു തെററു പററി. ഇതെന്താണിതു് അച്ഛന്റെ കണ്ണിൽ വെള്ളം. എനിക്കതു് കാണാൻ വയ്യ. അച്ഛാ, മാപ്പുതരൂ. മേലിൽ അച്ഛനോടു് മാപ്പുചോദിയ്ക്കാൻ എനിക്കിടവരില്ല. ഇതവസാനത്തെ മാപ്പാണു്. (മുട്ടുകുത്തുന്നു.)

സെലച്യൂ: എഴുന്നേല്ക്കു മകളേ. (കൈപിടിച്ചു് എഴുന്നേല്പിക്കുന്നു. വീണ്ടും മുഖത്തേയ്ക്കു നോക്കി പറയുന്നു.) കററം എല്ലാം എന്റേയാണു്, നിന്റേയല്ല. അച്ഛന്റെ അഗാധവേദന നീയെന്തറിഞ്ഞു? യാതൊരു മുഹൂർത്തത്തിൽ തൊണ്ടയിൽനിന്നു ശബ്ദംപോലും പുറപ്പെടുന്നില്ലയോ—തന്റെ കൈക്കുഞ്ഞിനെ കന്യകയാക്കി എന്നന്നേയ്ക്കുമായി വിട്ടുംവെച്ചു് വേർപിരിയുന്ന ആ സന്ദർഭത്തിൽ ഒരച്ഛനുണ്ടാകുന്ന വേദന നീയെന്തറിഞ്ഞു? സ്വന്തം സന്താനം, ഒരു വേളപോലും സ്നേഹം നിറഞ്ഞ കണ്ണുകളാൽ അച്ഛനെ നോക്കുന്നില്ലെങ്കിൽ അതിലൊരു അസാംഗത്യവുമില്ല ഒരു തെററുമില്ല. ഇതു് പ്രകൃതിനിയമമാണു്. ഈ പ്രകൃതിനിയമമറിഞ്ഞും സ്നേഹത്തിനു് പ്രതിഫലം പ്രതീക്ഷിക്കുന്ന അച്ഛനമ്മമാരാണു് വിഡ്ഢികൾ. നൈരാശ്യത്തിൽ ഹൃദയം വേദനിയ്ക്കുന്ന അവരാണു് വിഡ്ഢികൾ. എല്ലാ തെററും അച്ഛനമ്മമാരുടേയാണു്.

ഹെലൻ: ഇതെന്താണച്ഛാ, വിരഹദുഃഖം അച്ഛനു മാത്രമാണോ. അച്ഛാ പരഗൃഹത്തിലേയ്ക്കു് എന്നേയ്ക്കുമായി യാത്രപിരി

ഞ്ഞു പോയ പോക്കിൽ പൺകിടാങ്ങളുടെ ഹൃദയം തുടിയ്ക്കുന്നില്ലേ? അച്ഛനു് മാത്രമല്ല, സന്താനങ്ങൾക്കുമറിയാം സ്നേഹിക്കാൻ.

സെല്യു: (കണ്ണടച്ചു്) ഉവ്വു് മകളേ, നിനക്കു സ്നേഹിക്കാനറിയാം.

ഹെലൻ: ഇല്ല—ഞങ്ങൾ സ്നേഹിയ്ക്കുന്നില്ല.

സെല്യു: ഉവ്വു് സ്നേഹിയ്ക്കുന്നു; ഞാൻ പൊളിപറഞ്ഞു പോയി.

ഹെലൻ: സ്ത്രീജീവിതം തന്നെ നീണ്ടൊരു പ്രേമകഥയാണു്. ആദ്യകാലത്തു് അമ്മയച്ഛന്മാർ; പിന്നീടു് ഭർത്താവു്; പിറകെ ദാമ്പത്യ സന്തതികൾ; ഇത്രയുമാണു അവളുടെ ലോകം. അവളുടെ ആശ, സങ്കൽപ്പം, സുഖം എല്ലാം അതാണു്. പുരുഷൻ തന്റെ തോട്ടകൾ കൊത്തിപ്പിളന്നു് വാനിലിലുയന്നു് വെളിച്ചം പരന്ന നഭപ്പരപ്പിൽ പാറിക്കളിക്കുമ്പോൾ സ്ത്രീ വീടിന്റെ ഒരു കോണിലിരുന്നു് ഗൃഹജീവിതത്തെ സ്വന്തം ചിറകുകൾക്കുള്ളിൽ ഒളിച്ചുവെച്ചു് കാത്തു പോരുന്നു. സ്നേഹം! അതെ, അതു് പുരുഷന്റെ വെറും വിനോദമാണു്; ആലസ്യത്തിന്റെ സ്വപ്നമാണു്, അവധികാലത്തിലെ മനോവിനോദമാണു്. എന്നാൽ സ്ത്രീയുടെ എല്ലാ ജീവിതനിമിഷങ്ങൾ, എല്ലാ ചിന്തകൾ, എല്ലാ കർത്തവ്യങ്ങൾ, എല്ലാ ജീവിതങ്ങൾ, അതെ സ്നേഹമാണു്. സ്നേഹത്തിലാണു് അവളുടെ ജനനം. ജീവിതവും മരണവും സ്നേഹത്തിൽത്തന്നെ. സ്വർഗ്ഗമൊന്നുണ്ടെങ്കിൽ സ്ത്രീയുടെ സ്വർഗ്ഗം സ്നേഹമാണു്. അവളുടെ ആഹാരനീഹാര സ്വപ്ന നിദ്രകൾ, നെടുവീപ്പു്, പ്രാണവായു എല്ലാം സ്നേഹംതന്നെ. ഇത്രയായിട്ടും പറയുന്നു സ്ത്രീയ്ക്കു് സ്നേഹിക്കാനറിഞ്ഞുകൂടെന്നു്.

സെല്യു: ആ അഭിപ്രായം പ്രകടിപ്പിച്ചു പോയതിൽ ഞാൻ പശ്ചാത്താപിയ്ക്കുന്നു.

ഹെലൻ: സ്നേഹിക്കുന്നില്ല! ഞാൻ എന്റെറീഗോനസ്സിനെ വിവാഹം ചെയ്യാതിരുന്നതു് എന്തു കാരണത്താലാണെന്നാണു് അങ്ങു വിചാരിക്കുന്നതു്? പിതൃസ്നേഹത്താൽ ഇന്നീ മംഗളവാദ്യകോലാഹലങ്ങൾക്കുള്ളിൽ ഞാൻ കേൾക്കുന്നതെന്താണു്? എന്റെ മരണ ഭേരീനാദം. ലോകം പൊട്ടിച്ചിരിക്കുന്നു; തമാശ പറയുന്നു; ആനന്ദത്തിലാറാടുന്നു; മംഗളോത്സവം കൊണ്ടാടുന്നു; എന്നാലിതിനെല്ലാം ഉള്ളിൽ എന്റെ മമ്മം പിളത്തുന്ന ഒരാക്രന്ദനം പൊട്ടിപ്പുറപ്പെടുന്നതാരു കേൾക്കുന്നു? അച്ഛാ: എന്നേയ്ക്കുമായി പിരിഞ്ഞു പോകുമ്പോൾ (ഹൃദയത്തിൽ കൈവെച്ചു്) ഈ ഹൃദയത്തിൽ എന്താണുണ്ടാവുന്നതെന്നു് അങ്ങേയ്ക്കറിയാമോ? ഒരു കൊടുങ്കാററു്; പ്രളയസമീരണൻ.

സെല്യൂ: എന്താണു മകളെ നീ ചന്ദ്രഗുപ്തനെ സ്നേഹിക്കുന്നില്ലേ?

ഹെലൻ: ഇതെടുത്തു പറയേണ്ടതുണ്ടോ അച്ഛാ?

സെല്യൂ: പിന്നെയെന്തിനു വേണ്ടിയീ വിവാഹം ചെയ്തു?

ഹെലൻ: വിവാഹം! അല്ലച്ഛാ; ഇതു വിവാഹമല്ല മരണമാണു്. ഞാനച്ഛനോടു് തുറന്നു പറയുന്നു, ഇതു വിവാഹമല്ല. ബലിയാണു്, ആത്മബലിയാണെന്നു്.

സെല്യൂ: കാരണം?

ഹെലൻ: മനുഷ്യവർഗ്ഗത്തിന്റെ മംഗളത്തിനു വേണ്ടിയാണു് ഞാനീ ആത്മഹത്യ ചെയ്തതു്. യവന ചക്രവർത്തിയുടേയും ഭാരത ചക്രവർത്തിയുടേയും വിദ്വേഷവഹ്നിയെ ഞാനെന്റെ രക്തനീർകൊണ്ടു് കെടുത്തിക്കളഞ്ഞു. യുദ്ധലഹരി കേറിയ രണ്ടു സമുദായത്തിന്റെ നടുവിൽ ചാടിവീണു് ഉറയൂരിയ വാൾ ഞാനെന്റെ മാറിലേററു വീണു.

സെല്യൂ: ഇത്തരമൊരു വിവാഹം നീയെന്തിന്നാണു മകളെ ചെയ്തതു്. എന്റെ ഹൃദയത്തിന്നൊരു കഠാരിയാണീ വിവാ

ഹം. ആദ്യം ഞാനതിന്നെതിരായിരുന്നു. എന്നാലിന്നു നിൻെറ സുഖത്തിന്നുവേണ്ടി ഞാനതിൽ അനുമോദനം ചെലുത്തി. നിനക്കീ വിവാഹം സുഖകരമായിരുന്നെങ്കിൽ, മകളുടെ സുഖത്തിൽ എൻെറ ദുഃഖം മുഴുകിപ്പോയേനെ. എന്നാലിതു് നിനക്കും കാരിയാണെങ്കിൽ—.

ഹെലൻ: അച്ഛാ എന്നാലീ ദുഃഖം ഞാൻ ക്ഷണിച്ചു വരുത്തിയ ദുഃഖമാണു്. അതിലൊരാനന്ദമുണ്ടു്. പരമാത്ഥമായി, കത്തവ്യത്തിനുവേണ്ടി, ആത്മത്യാഗം ചെയ്യുക എന്നതാണു് മനുഷ്യനു് പരമസുഖം: അതാണു് അവനു് പരമോത്സവം, പരമ ഗൌരവം.

സെല്യൂ: നിനക്കിതു് അഭിമാനമാണു്; എന്നാൽ യവന ലോകത്തിനു് അപമാനമാണു്!

ഹെലൻ: അപമാനം? ഇതിലും വലിയൊരുമഹോത്സവം ഈ ലോകത്തിൽ എന്തു്? ഈ വിവാഹത്തിൻെറ മംഗളഭിത്തിയിൽ കട്ടപിടിച്ചു കിടന്ന ഒരിരുൾ മാഞ്ഞുപോയിരിക്കുന്നു. അകലത്തായികിടക്കുന്ന രണ്ടു പരിഷ്കൃതസമുദായങ്ങൾ ഈ വിവാഹവേദിയിൽവെച്ചു് തമ്മിൽ കെട്ടിപ്പുണരുന്നു. ഇതു ചന്ദ്രഗുപ്തനും ഹെലനുമായുള്ള വിവാഹമല്ല. പിന്നെയോ, കമ്മവും മോക്ഷവും, ചിന്തയും ഭാവനയും, വിജ്ഞാനവും കലയും തമ്മിലുള്ള വിവാഹമാണു്. രണ്ടു പരിഷ്കാരങ്ങൾ തമ്മിലുള്ള അകലച്ച ഈ വിവാഹംകൊണ്ടു് തീന്നിരിക്കുന്നു! വിദ്വേഷത്തിൻെറ വെള്ളപ്പൊക്കത്തിൽ ഭിന്നിച്ചു രണ്ടു മഹാരാജ്യങ്ങൾ ഇന്നു ഒന്നായിരിക്കുന്നു. ഇതിലും വലിയൊരു വിവാഹം ഈ ലോകത്തിലുണ്ടായിട്ടുണ്ടോ അച്ഛാ!

സെല്യൂ: ഇല്ല—ഉണ്ടായിട്ടില്ല—പക്ഷെ—

ഹെലൻ: സൂക്ഷിച്ചാലോചിച്ചു നോക്കൂ അച്ഛാ, പ്ലേറോവും കപിലനും ഈ വിവാഹത്തിലൊരുമിച്ചിരുന്നു പാടുന്നു.

ശലമോനും മനുവും തോളോടുതോളായി നിൽക്കുന്നു. ഹോമറിന്റെ മൃദംഗത്തോടൊപ്പം വാത്മീകിയുടെ വീണാസ്വരം മുഴങ്ങുന്നു. ഹിറോഡറസ്സും വ്യാസനും, സോക്രട്ടീസും ബുദ്ധനും, നിക്കസും ഭീഷ്മനും, പൈസ്ഥിയനും പുരാണവും ഇന്നൊന്നായി. ഇതെല്ലാം സാധാരണ സംഭവമാണോ അച്ഛാ? ഈ വിവാഹദിവസത്തിൽ കിഴക്കും പടിഞ്ഞാറും, കടലും ആകാശവും, സ്വർഗ്ഗവും ഭൂമിയും, ഇഹവും പരവും തമ്മിൽത്തമ്മിൽ ഇണങ്ങി. ഇത്തരം വിവാഹം ലോകത്തിലിന്നു് ആദ്യമായിട്ടുണ്ടായി. മുമ്പുണ്ടായിട്ടില്ല. മേലിലുണ്ടാകുമോ എന്നും അറിഞ്ഞുകൂടാ.

സെലൃ: ഇതെന്താണിതു്? എന്താണു് ഏകാഗ്രദൃഷ്ടിയോടെ നോക്കുന്നതു ഹെലൻ?

ഹെലൻ: (സ്വഭാവം കൈക്കൊണ്ടു് അസ്പഷ്ടസ്വരത്തിൽ) ഒന്നുമില്ല—അച്ഛാ? അനുവാദംതരൂ. ആശീർവ്വാദം തരൂ.

സെലൃ: സുഖമനുഭവിക്കുമാറാകട്ടെ മകളേ!

ഹെലൻ: അനുവാദംതരൂ അച്ഛാ? (മാറിൽ തലചായ്ക്കുന്നു)

സെലൃ: മകളേ; എന്റെ ഓമനേ: (കരയുന്നു) കരയുകയാണോ മകളേ?

ഹെലൻ: ഇല്ലച്ഛാ, ഓ: (കണ്ണീരടക്കി) അച്ഛ കർത്തവ്യം എന്നെ വിളിക്കുന്നു. മറെറാരു വിളികേൾക്കാനും എനിക്കിടയില്ല. ഞാൻ പോയിവരട്ടെ. യാത്രാനുവാദം തരൂ അച്ഛാ (മുട്ടുകുത്തി, കുമ്പിട്ടു് ആശീർവ്വാദം കൂടി) എത്രകാലം ഞാൻ ജീവിച്ചിരിക്കുമോ അത്രയും കാലം ഈ പുണ്യപാദസ്മൃതി എന്റെ ഹൃദയത്തിൽ വിളങ്ങുമാറാകട്ടെ. ഈ അമൃതസ്മൃതി എന്നെ ജീവിപ്പിക്കട്ടെ! ഭഗവൻ ഈ ജീവിതബലി സ്വീകരിക്കേണമേ (മറയുന്നു)

സെല്യൂ: ഹെലൻ! (മുമ്പോട്ടുപോയി വീണ്ടും പിന്തിരിഞ്ഞു്) ഇല്ലില്ല: അവൾ ദേവിയാണു്. ഇതു് അപൂൎവ്വവും സ്വൎഗ്ഗീയവുമാണു്. ഇത്രയും വലിയൊരു ജീവിതബലി ലോകത്തിലുണ്ടായിട്ടില്ല. പോകും. ഞാൻ നാട്ടിലേയ്ക്കു് തിരിച്ചുപോകും. എന്നാൽ എവിടേയ്ക്കു്? ഇതെന്തവസ്ഥയാണിതു്. ഘോരാന്ധകാരം: ഈ ഇരുട്ടിൽ വഴികാണുന്നില്ല. എന്നെയന്ധനാക്കിയുംവെച്ചു് അവൾ പോയ്ക്കളഞ്ഞു (എൻേറി ഗോനസ് വരുന്നു.)

സെല്യൂ: ആരാതു്?

എൻെറി—ഞാൻ—എൻേറി ഗോനസ്:

സെല്യൂ: (സവിസ്മയം) എൻേറി ഗോനസ്! നീയിവിടെ—ഈ നേരത്തു്—

എൻെറി: അത്ഭുതം തോന്നുന്നുണ്ടോ ചക്രവൎത്തി.

സെല്യൂ: ഓ: എന്നെ കളിയാക്കാൻവേണ്ടി പുറപ്പെട്ടതാണു് അല്ലേ?

എൻെറി: അല്ല ചക്രവൎത്തി.

സെല്യൂ: പിന്നെ?

എൻെറി: എൻെറ അച്ഛൻെറ വിവരം പറയാൻ വന്നതാണു്.

സെല്യൂ: അതുകൊണ്ടു് ഒരാവശ്യവും ഇപ്പോഴില്ലാ.

എൻെറി: തീൎച്ചയായും പ്രയോജനമുണ്ടു്. ഞാൻ ഭ്രാന്തനെപ്പോലെ വിദൂരമായ യവനഭൂമിയിലേയ്ക്കു ചെന്നു. ഇന്നു വീണ്ടും ഭ്രാന്തനെപ്പോലെ തിരിച്ചുവന്നിരിക്കുന്നു. മററൊരുദ്ദേശവുമില്ല. തീൎച്ചയായും പ്രയോജനമുണ്ടു്.

സെല്യൂ: എന്നാൽ ഹെലനിന്നു മഹാരാജ ചന്ദ്രഗുപ്തൻെറ മഹിഷിയാണു്.

എൻെറി: അവരുടെ നിലയ്ക്കൊത്തതരത്തിൽ വിവാഹഘോഷം നിറവേററും. ഞാൻ നേരിട്ടു് അങ്ങോട്ടു പോകും. അതെ, ദമ്പതികളെ ആശീർവ്വദിയ്ക്കാൻ!

സെല്യൂ: എന്താണു് നേരംപോക്കു പറകയാണോ, എൻെറി ഗോനസ്!

എൻെറി: നേരംപോക്കിനുള്ള സമയമല്ല ചക്രവർത്തി. ഇതെല്ലാം അക്ഷരംപ്രതി വാസ്തവമാണു്. വലിയൊരു വെള്ളപ്പൊക്കം ഞങ്ങളുടെ മുകളിൽക്കൂടി കടന്നുപോയി. ഞങ്ങൾ ഇരുവരുടേയും മേൽപ്പുററിയിരുന്ന മൺചളിയാകമാനം ആ വെള്ളപ്പൊക്കം കഴുകിക്കളഞ്ഞു. ഒന്നുമാത്രം ബാക്കിനിന്നു. ഒരു ശിലാസ്തൂപം തകർന്നുവീണു് അതിൻെറ ഓരോ തുണ്ടവും ആകാശത്തിലും നിർമ്മലമാണു്; വജ്രത്തിലും കഠോരമാണു്. ദീർഘതപസ്സിൽ മാംസം ഹോമിക്കപ്പെട്ടു. അസ്ഥികൂടം മാത്രം ശേഷിച്ചു. എന്നാലതിൻെറ ഓരോ എല്ലും പരിപാവനമാണു്. വല്ല കളങ്കവുമുണ്ടെങ്കിൽ അതു കെട്ടടങ്ങി. തനി തങ്കം മാത്രം ശേഷിച്ചു!

സെല്യൂ: ഇതിൻെറ താല്പര്യമെന്താണു്?

എൻെറി: സകാമപ്രേമത്തെ നിഷ്കാമപ്രേമംകൊണ്ടു പരിശുദ്ധമാക്കുക; മനുഷ്യനെ ദേവനാക്കി മാററുക; മനുഷ്യലോകത്തെ സ്വർഗ്ഗമാക്കി മാററുക. മനുഷ്യനിതെല്ലാം സാദ്ധ്യമാണോ എന്നു ഞാൻ സംശയിച്ചിരുന്നു. എന്നാൽ ഒരു കാര്യം തീർച്ചപ്പെട്ടു. സാധനയാണു സിദ്ധി. ഇന്നു് അവൾ—ഹെലൻ—എൻെറ സഹോദരിയായിച്ചമഞ്ഞുനിൽക്കുന്നു.

സെല്യൂ: എൻെറി ഗോനസ്, താൻ പറയുന്നതൊന്നും എനിയ്ക്കു മനസ്സിലാവുന്നില്ല.

എൻെറി: താങ്കൾക്കൊന്നും മനസ്സിലാവുകയില്ല. വെറും പാവമായ ഒരു നാടൻ കൃഷകബാലികയെ പാട്ടിൽ മയക്കിപ്പിടിച്ചു ധാർമ്മികമായി അവളെ വേട്ടു്. ആരു് അവളെയും ഓമനമക

നെയും തെരുവിലെ പിച്ചക്കാരാക്കിപ്പരിത്യജിച്ച് ചക്രവർത്തി പദത്തിലേറിയിരുന്നുവോ ആ ആൾക്ക് ഇതെങ്ങനെ മനസ്സിലാക്കാൻ കഴിയും? ചക്രവർത്തി, ഭാഗ്യംകെട്ട ആ എന്റെ അമ്മ ഇന്നു് ഈ ലോകത്തിലില്ല. നിങ്ങളുടെ കഠോരമായ ആ പരിത്യാഗത്തിനും, ആ മൂർച്ചയേറിയ ഉടവാളിനും ചെയ്യാൻ കഴിയാത്തതെന്തോ, അതു് എന്റെ സ്നേഹപരിഷ്വംഗം ചെയ്തുവെച്ചു് എന്റെ അമ്മ സ്നേഹനീരിലൊഴുകിപ്പോയി. നീണ്ട ദുഃഖതാപങ്ങൾക്കുശേഷം അവൾക്കു് ആ സുഖമൂർച്ഛ സഹിക്കാൻ കെൽപ്പുണ്ടായില്ല. (തൊണ്ടയിടറുന്നു). ചക്രവർത്തി—.

സെല്യൂ: കൺമുമ്പിൽ കരിനിഴൽ വീണുകിടക്കുന്നു. നീയാരാണു്? ആരാണു് നീ?

എൻെറി: അടിമയാണു്, പിച്ചക്കാരനാണു്. എല്ലാമാണു്. എന്നാൽ ജാരജനല്ല ഞാൻ. എന്റെ അച്ഛൻ അമ്മയെ ധർമ്മനിയമപ്രകാരം വിവാഹം ചെയ്തിട്ടുണ്ടു്.

സെല്യൂ: (തൊണ്ടയിടറി) അപ്പോൾ നിന്റെ അച്ഛൻ ആരാണു്?

എൻെറി: എന്റെ അച്ഛൻ—ആ പേരു് ഉച്ചരിക്കുമ്പോൾ ലജ്ജകൊണ്ടു് എന്റെ മുഖം താഴുന്നു. (തൊണ്ടയിടറി) എന്റെ അച്ഛൻ ധർമ്മപത്നിയെ പരിത്യജിച്ചു. (സെല്യൂക്കസ്, മറയുന്നു.) (സെല്യൂക്കസ് വാതിലുംപിടിച്ചു കുറച്ചുനേരം നിന്നു മെല്ലെ മെല്ലെ പോകുന്നു.)

---

## രംഗം ൫.

(സ്ഥലം: മഗധരാജഭവനം.
സമയം: രാത്രി.)

(വിവിധ വർണ്ണത്തിലുള്ള പതാകകൾ. അതിദൂരത്തു് യന്ത്രസംഗീതം. ചന്ദ്രഗുപ്തനും ഹെലനും സിംഹാസനത്തിൽ.

അടുത്തു് മന്ത്രിയും അംഗരക്ഷകനും മുമ്പിലായി ചാണക്യനും കാർത്ത്യായനനും ആത്രേയിയും.)

ചാണക്യ: മഹാരാജ ചന്ദ്രഗുപ്ത നങ്ങു് സ്വന്തം ബാഹുബലം കൊണ്ടു് ഹിന്ദുക്കുഷ് പർവ്വതം മുതൽ കന്യാകുമാരിവരെ നീണ്ടു കിടക്കുന്ന ഒരു മഹാസാമ്രാജ്യം സ്ഥാപിച്ചിരിക്കുന്നു. ഭാരതവർഷത്തിലെ ഏതൊരു ചക്രവർത്തിയുടെ ഭാവനയിലും ഉദിച്ചുയരാതിരുന്ന സാമ്രാജ്യം. സ്വന്തം കൈയ്യുകൾകൊണ്ടു് അങ്ങു് യവനസേനയെ അടിച്ചോടിച്ചു് ഭാരത ചരിത്രത്തിൽ ചന്ദ്രഗുപ്തന്റെ പേരു് തങ്കലിപിയിൽ കുറിച്ചിടപ്പെട്ടു.

ചന്ദ്രഗു: ചന്ദ്രഗുപ്തന്റെ പുകൾപ്പൊലിമകൾക്കു് പിന്നിൽ ഗുരുദേവന്റെ അനുഗ്രഹഹസ്തമാണുള്ളതു്.

ചാണക്യ: ഇന്നത്തോടുകൂടി നമ്മുടെ പ്രവൃത്തി കഴിഞ്ഞു. ഇനിയീ ചാണക്യനു് വിടയരുളണം.

ചന്ദ്രഗു: എന്തൊരപരാധംകൊണ്ടാണു് അങ്ങു് ഞങ്ങളെയുപേക്ഷിച്ചു് പോകുന്നതു്?

ചാണക്യ: വത്സ, ഒരു കുറവും കൊണ്ടല്ല: ഞാനിതേവരെ ചെയ്തതെന്തെത്തുതമായാലും അമാനുഷമായാലും ബ്രാഹ്മണോചിതമല്ല. ദർപ്പം, ദുരാശ, പ്രതിഹിംസ ഇടങ്ങിയവ ബ്രാഹ്മണോചിതമല്ല. ക്ഷമ, സാത്ഥം, ത്യാഗം, ഇതൊക്കെയാണു് ബ്രാഹ്മണധർമ്മങ്ങൾ. ബാഹുബലംകൊണ്ടു് അർജ്ജിച്ചതേതോ ആ സാമ്രാജ്യത്തെ തക്ക മന്ത്രിയുടെ പിൻതുണയോടുകൂടി ഭരിയ്ക്കു!

കാർത്യാ: അപ്പോൾ?

ചാണക്യ: ഞാൻ മേലിൽ ഭരണസൂത്രം പിടിയ്ക്കുകയില്ല. ഇനി മേലിൽ അമ്മ (ആത്രേയിയോടു്) നീയെന്നെ ഭരിയ്ക്കൂ. ''ഈ ഭ്രാന്തപുത്രനെ രണ്ടുകൈകൊണ്ടും കെട്ടിവരിഞ്ഞിട്ടു് അമ്മേ! യശോദ വെണ്ണക്കള്ളനായ ഉണ്ണികൃഷ്ണനെയെന്നപോലെ. ഇവൾക്കു ജാലവിദ്യയറിയാം. ഏതോ മോഹമന്ത്രശക്തിയിൽ ഇവൾ

കരിമ്പാറയുടെ നടുവിൽ നീരുറവുണ്ടാക്കുന്നു. ഉണങ്ങിയ മരത്തെ പവിഴച്ചെണ്ടണിയിച്ചിരിക്കുന്നു. വരൂ, മാതാവേ ജീവിതത്തിന്റെ ഹൃദയാകാശത്തിൽ നിറയൂ. ഭൂതധാത്രിയായ ജനനിയെപ്പോലെ ജീവിതത്തിന്റെ തകൎന്ന ക്ഷേത്രത്തിൽ എഴുന്നള്ളിയിരിക്കൂ. എന്റെ കൈപിടിച്ചു് വെളിച്ചം വീശിയ പരകാലത്തിലേയ്ക്കു് വഴികാണിയ്ക്കൂ.

(ആത്രേയിയോടുകൂടിപ്പോകുന്നു.)

ചന്ദ്രഗു: ഈ ശുഷ്കാരണ്യത്തിനുള്ളിൽ ഇത്രയ്ക്കു് വലിയ ഒരു ഹൃദയം ഒളിച്ചിരിപ്പുണ്ടായിരുന്നു.

കാർത്യാ: ഇന്നു് പ്രകൃതി സ്വന്തം നിറം കാണിച്ചു. ഇത്രയും വലിയ തല, ഹൃദയമില്ലാത്ത നിലയിൽ എങ്ങനെ നിലനില്ക്കും. പ്രപഞ്ചത്തിനു് സഹിക്കാൻ കഴിയാത്തതാണു് ആ അഭിനയം.

(മുര വരുന്നു)

മുര: മഹാരാജ ചന്ദ്രഗുപ്തൻ ജയിക്കട്ടെ.

(ദമ്പതിമാർ വണങ്ങുന്നു.)

മുര: അന്നത്തെ ശൂദ്രസ്ത്രീ എന്ന വിളിയ്ക്കു് ഇന്നു് മറുപടി പറഞ്ഞു. ഇന്നു് ശൂദ്രസ്ത്രീയുടെ മകനാണു് വിശ്വവിജയിയായ ചക്രവൎത്തി ചന്ദ്രഗുപ്തൻ.

ചന്ദ്ര: പോരാ, അമ്മയുടെ പവിത്രനാമാങ്കിതമായി ഈ വംശം 'മൌര്യവംശ'മെന്നപേരിൽ പ്രഖ്യാതമാകട്ടെ!

മുര: ചിരംജീവിയായിരിയ്ക്കൂ മകനേ, മകളേ എന്റെ ഗൃഹലക്ഷ്മിയായി അതിനെയാകമാനം പ്രകാശപൂൎണ്ണമാക്കൂ.

(പോകുന്നു)

ചന്ദ്രഗു: ഏതോ ഒരു മധുരകണ്ഠധ്വനിയില്ലായ്കയാലീ ഉത്സവഗീതം വിലാപമായിത്തോന്നുന്നു.

ഹെലൻ: ആരുടേയാണീ മധുരകണ്ഠധ്വനി?

ചന്ദ്ര: ചന്ദ്രകേതുവിൻെറ, ആ ആത്മസുഹൃത്തിൻെറ ആരുടെ മുഖം ഇന്നു് സർവ്വോപരി സമുജ്ജ്വലമാകുമായിരുന്നു, ആ ആളുടെ.

ഹെലൻ: ആ ശൂന്യതയെ നിറയ്ക്കാൻ എനിക്കു കഴിവില്ലേ?

ചന്ദ്രഗു: ഇല്ല ഹെലൻ! പകരം ഒന്നും പ്രതീക്ഷിക്കാതെ, സ്വീകരിയ്ക്കാതെ ഈ ലോകത്തിൽ തനിയ്ക്കുള്ളതെല്ലാം സുഹൃത്തിൻെറ കാല്ക്കൽ അടിയറവെയ്ക്കുന്ന സുഹൃത്തു്! അങ്ങനെയൊരു സുഹൃത്തു് എത്ര വലിയ സ്വത്താണു്. ആ സ്വത്തു് നശിച്ചാലുള്ള ദുഃഖം അതനുഭവിച്ചവനേ അറിയൂ. ആ സുഹൃത്തിനെ ഞാൻ അപമാനിച്ചുവിട്ടു. അദ്ദേഹം ആ അപമാനത്തെ കാലുകൊണ്ടു് ചവുട്ടിത്തേച്ചു് എന്നെന്നേയ്ക്കുമായി തെററുകാരനാക്കിവെച്ചു് വേർപിരിഞ്ഞുപോയി.

(എൻെറീശോനസ്സ് വരുന്നു.)

എൻെറീ: ഹെലൻ!

ഹെലൻ: (നടുങ്ങി) ആരു്? എൻെറീശോനസ്സോ?

(മുഖം പൊത്തുന്നു.)

എൻെറീ: ഹെലൻ, പ്രിയ സഹോദരീ; ഞാനിതാ യവനരാജ്യത്തുനിന്നു് വിവാഹസമ്മാനവുമായി എത്തിയിരിയ്ക്കുന്നു. ഇതാ ഈ സഹോദരൻെറ മംഗളാശംസ! ഹേ ഭാരതചക്രവർത്തി അങ്ങയ്ക്കും ഞാൻ ഇതാ വിവാഹസമ്മാനം നൽകുന്നു. ഇരുമ്പുപിടിയോടുകൂടിയ ഈ ഉടവാൾ, ഇതു്, ധർമ്മസാമ്രാജ്യസ്ഥാപനത്തിനുതകുമാറാകട്ടെ!

(സ്വന്തം വാൾ ചന്ദ്രഗുപ്തൻെറ മുമ്പിൽ വെയ്ക്കുന്നു.)

ചന്ദ്രഗു: നിങ്ങളേതാണു്!

എൻെറീ: മനസ്സിലായില്ലാ, അല്ലേ! എന്നാൽ ഞാൻ താങ്കളെ മറന്നിട്ടില്ല. ആരുടെ വെട്ടേററു് തൻെറ ഉടവാൾ തെറി

ച്ചുവീണുവോ ആ ആളെ എൻെറീഗോനസ് ഒരു കാലത്തും മറക്കുകയില്ല! എന്നാലിതും ദൈവേച്ഛയായിരുന്നു. ആ വെട്ട്, എന്നെ പിതൃഹത്യാ പാപത്തിൽനിന്നു് വിമുക്തനാക്കി.

ചന്ദ്രഗു: ഇതെങ്ങനെ? നിങ്ങളുടെ അച്ഛനാരാണു്?

എൻെറീ: യവന സാമ്രാട്ടായ സെല്യൂക്കസ്!

ഹെലൻ: (ഞെട്ടി) എന്തു്; സെല്യൂക്കസ്സാണൊ നിങ്ങളുടെ പിതാവു്?

എൻെറീ: അതെ നീയെന്നെ വെറുത്തതെത്രയും നന്നായി. അതും ദൈവേച്ഛയായിരുന്നു. എന്നാൽ ഭ്രാതൃഭാവത്തിൽ നിനക്കെന്നെ മേലിൽ സ്നേഹിക്കാൻ കഴിയുമോ?

ഹെല: എൻെറീ ഗോനസ് എൻെറ സഹോദരൻ! ഇതൊരു വിപ്ലവം കൂടിയാണു? ഒരേ സമയത്തു സംഹാരവും സൃഷ്ടിയും, മൃത്യുവും പുനജ്ജന്മവും. അപ്പോൾ എൻെറീ ഗോനസ് എൻെറ സഹോദരനാണു്!

എൻെറീ: അതെ, സഹോദരീ!

ഹെലൻ: സഹോദരാ, താങ്കളൊരു വലിയ മല എൻെറ ഹൃദയത്തിൽനിന്നു പുഴക്കിമറിച്ചു. എനിക്കു ശ്വാസം കഴിക്കാറായി. എൻെറീ ഗോനസ്, സഹോദരാ, മാപ്പുതരൂ. മാപ്പുതരൂ. സഹോദരാ (കാൽക്കൽ വീഴുന്നു).

എൻെറീ: എഴുനേൽക്കൂ ഹെലൻ (എഴുനേൽക്കുന്നു.) യാതൊന്നു പണിപ്പെട്ടു താങ്കൾ നേടിയോ, ആ രത്നത്തെ ഹൃദയത്തിൽ സാദരം ധരിയ്ക്കൂ. ലോകത്തിലൊരിടത്തും ലഭ്യമല്ലാത്തതാണീരത്നം. ഈ സൌന്ദര്യം—അതെ ഗ്രീഷ്മർത്തുവിലെ കാദംബപടലമേററ മനോഹരപ്രഭാതം തിളങ്ങിനില്ക്കുന്നു; വർഷർത്തുവിലെ തെളിമിന്നൽ അതിനു മുമ്പിൽ നാണം കെടുന്നു. ഈ സൌന്ദര്യം ഉൽകൃഷ്ടമാന്നതാണു്. എന്നാലതിലും ഉൽകൃഷ്ടമായി

മറെറാന്നുകൂടിയുണ്ടു്. ഹൃദയം പുറമേയ്ക്കു് അപ്സരസ്ത്രീയാണു ഹെലൻ, എന്നാലുള്ളിലിവൾ ദേവിയാണു്. (മായ വരുന്നു.)

മായ: ഭാരതസാമ്രാട്ടും, ഭാരതസാമ്രാജ്ഞിയും ജയിക്കട്ടേ!

ചന്ദ്ര: ഇതാ മായ വന്നെത്തിക്കഴിഞ്ഞു. വരൂ ജീവനില്ലാത്ത ഈ ഉത്സവത്തെ സ്വന്തം സ്നേഹസ്മിതംകൊണ്ടു ജീവിപ്പിയ്ക്കൂ.

മായ: ഭാരതാധീശ്വരിയ്ക്കു് ഒരു മംഗളോപഹാരം നൽകുവാൻ പോന്നതാണു് ഞാൻ. ചക്രവർത്തിക്കു സമ്മതമാണെങ്കിൽ എന്റെ കൈകൊണ്ടുതന്നെ ഈ രത്നഹാരം അവരുടെ കഴുത്തിലണിയിച്ചുപോവാമെന്നു വിചാരിക്കുന്നു!

ചന്ദ്ര: (സാശ്ചര്യം) എവിടേയ്ക്കു്? എവിടേയ്ക്കു പോകുന്നു മായേ.

മായ: (വരണ്ട പുഞ്ചിരിയോടെ) ഈ മഹാബ്രഹ്മാണ്ഡത്തിൽ സന്യാസിനിയായ മായയ്ക്കു് ഇരുന്നു പൊറുക്കാൻ ഒരു സ്ഥലംപോലും കിട്ടുകയില്ലേ?

ചന്ദ്രഗു: മായേ, ചന്ദ്രകേതു എന്നെ ഉപേക്ഷിച്ചുപോയി. ഇന്നു നീയും എന്നെ ഉപേക്ഷിച്ചുപോകുന്നു. എന്റെ സഹോദരീസ്ഥാനത്തിവിടെയിരുന്നു ഹൃദയത്തിന്റെ ശൂന്യതയെ പൂർണ്ണമാക്കൂ.

മായ: ഭാരതസാമ്രാട്ടേ (തലതാഴ്ത്തി; വീണ്ടും തലയുയർത്തി) ഞാനീ അഹങ്കാരത്തെ തരിപ്പണമാക്കും. ഈ അഗ്നിപരീക്ഷയിൽ ഞാൻ ജയിയ്ക്കും. ഞാനങ്ങയുടെ സഹോദരീസ്ഥാനത്തിരുന്നു രാജദമ്പതികളുടെ സുഖത്തിൽ സുഖമനുഭവിച്ചുകൊള്ളാം. ഇതാണെന്റെ വ്രതം. ഇതാണെന്റെ സാധന. ഇതാണെന്റെ ജീവിത തപസ്യ. യാതൊന്നിനുവേണ്ടി ജീവിതസിദ്ധികൾ കാത്തുനിൽക്കുന്നു അതിന്റെ വിജയത്തിനു് ആശീർവ്വാദം തരൂ. (മുഖം മറയ്ക്കുന്നു.)

ഹെല: ഛായയുടെ അടുത്തുചെന്നു സസ്നേഹം കൈപിടിച്ചു്) ഛായേ, മൂടുപടം മാറ്റൂ. സഹോദരി, എന്തു ദുഃഖമാണു നിനക്കുള്ളതു്? വരൂ, സഹോദരീ. നമുക്കു—രണ്ടു പുഴകൾക്കു—ഒരേ കടലിൽ ചെന്നുചേരാം. സൂൎയ്യകിരണവും മഴയും ഒത്തുചേൎന്നു മേഘത്തിന്റെ വിരിമാറിൽ ഒരു മഴവില്ലു നിൎമ്മിക്കാം. എന്തിനാണു സഹോദരീ ദുഃഖിക്കുന്നതു്? ഒരേ ആകാശത്തിൽ സൂൎയ്യനും ചന്ദ്രനും ഉദിച്ചുയരുന്നില്ലേ! വരൂ സഹോദരീ.

ഛായ: വേണ്ട, ഹെലൻ. ഞാൻ സഹിക്കും. സഹിക്കാൻ കഴിയില്ലെങ്കിൽ സ്ത്രീജന്മംകൊണ്ടെന്തു സാദ്ധ്യം? വരൂ ഹെലൻ, ഞാനീരത്നമാല നിങ്ങളുടെ കഴുത്തിലണിയിക്കാം. (കൈപ്പിടിച്ചു്) ഈ മുഖം—ഈ സൌന്ദൎയ്യം—ഈ വലിയ ഹൃദയം, എല്ലാം ദുല്ലഭമാണു്. നിങ്ങൾ എന്റെ ചന്ദ്രഗുപ്തനെ സുഖമായി വാഴിയ്ക്കൂ. ഇന്നു് ഇനി ഒരു ദുഃഖവുമില്ല. വരൂ ഹെലൻ! (രത്നമാല ഹെലന്റെ കഴുത്തിലണിയിക്കുവാൻ തുടരുന്നു.)

ഹെലൻ: (ഛായയുടെ രണ്ടു കൈകളും പിടിച്ചു്) വരൂ ഛായെ. ഞാൻ പറഞ്ഞുതരാം, ഈ പൂമാല ആൎക്കുവേണ്ടിയാണു നീ കെട്ടിയുണ്ടാക്കിയതെന്നു്. (ഛായയുടെ കൈകൊണ്ടു് ആ രത്നമാല ചന്ദ്രഗുപ്തന്റെ കഴുത്തിലണിയിച്ചു. ഛായയുടെ രണ്ടു കൈകളും പിടിച്ചുപൊക്കി തന്റെ കഴുത്തിൽ ധരിച്ചു.) അതിലും വിലയേറിയ ഈ രത്നമാല എന്റെ കഴുത്തിലിരിക്കട്ടെ. (കെട്ടിപ്പുണൎന്നു്) ഛായേ, നീ ചന്ദ്രഗുപ്തന്റെ സഹോദരിയല്ല, എന്റെ സഹോദരിയാണു്.

എന്റെരി: ചന്ദ്രഗുപ്ത, അങ്ങു ഛായയുടെ സഹോദരനല്ല, എന്റെ സഹോദരനാണു്, (കെട്ടിപ്പുണരുന്നു.)

തിരശ്ശീല.

ശുഭമസ്തു.

Printed at the Saraswathi (Elec.) Ptg. & Pbg. House, Trichur.

